അങ്ങിനെ കൊട്ടിയലങ്കരിച്ചുകൊണ്ടു് വണങ്ങിനാകം ചോരം(മധു) മലർപ്പൂങ്കാവുപോലെ എഴുന്നള്ളുന്നോരനേരം "ദാരുകരാജാവും പടയുമുണ്ടു് ഇവിടേക്കാമ്മാറു വരുന്നു" എന്നും ചൊല്ലി ഉഴറി ഓടിത്തുടങ്ങിനാർ പാവമാരും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:— "ഓടൊല്ലിനോടൊല്ലിനെന്നമ്മമാരെ, അഞ്ചൊല്ലിനഞ്ചൊല്ലിനെന്നമ്മമാരെ, ഇതു കാണ്മിൻ! ഞാനോ ദാരുകനെ കൊൽവാൻ പോകുന്നോരനേരം നിങ്ങളും തിരഞ്ഞു് അവനെ കാട്ടിത്തരവേണ്ടായ്ക"! എന്നരുളിച്ചെയ്തു.

അതുകേട്ട് ഭദ്രകാളിക്കു മുമ്പേ പോകുന്നുതുടങ്ങിനാർ പാവമാരും പടയും. 'വെന്നി * വനത്തിൽ പിറന്നോൻ, പിറക്കാളി † എന്നല്ലോ എനിക്കു നാമം'.

അങ്ങിനെ പോകുമ്പോളായി ദാരുകരാജാവിന്റെ യുദ്ധഭൂമിയിങ്കലാമാറു് ചെല്ലുവോളും ചെയ്തു് "എന്തുകൊണ്ടാകുന്നതു്? ഏതു രാജ്യമോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

'അതോ ദാരുകലോക'മെന്നാൻ നന്ദിമഹാകാളൻ. ഹാ! കഷ്ടമെന്താനും എന്നമ്മതെ കൈലാസം ഇതിനോടൊവ്വാ ‡ എന്നു് ആശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

അങ്ങിനെ വേതാളവും ശ്രീഭദ്രകാളിയെ കൊണ്ടുപോയി ദാരുകരാജാവിന്റെ യുദ്ധഭൂമിയിങ്കലാമാറെഴിക്കവോളും ചെയ്തു് കിഴക്കേഗോപുരവാതിൽക്കൽ ചെന്നു് ഏഴുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചുമല്ലോ വേതാളമാകുന്ന പെരുംപിശാചു്. പടിഞ്ഞാറെ ഗോപുരവാതിൽക്കൽചെന്നു് ഒമ്പതുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചുമല്ലോ വേതാളമാകുന്ന പെരുംപിശാചു്. വടക്കെ ഗോപുരവാതിൽക്കൽചെന്നു് പത്തുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചുമല്ലോ വേതാളമാകുന്ന പെരുംപിശാചു്.

---

* വെന്നി—ജയം. † ഭൈരവ്വനയുക്തയായ കാളി. പിറയബന്ധം ബാധകമത്തെ സൂചിപ്പിക്കുന്നു. ഈ അർത്ഥത്തിൽ തെലുങ്കിലാണു് അധികം പ്രസക്തി.

‡ കേറില്ല. സ്വർഗ്ഗവും തനിക്കൊവ്വാ—എന്നു് ഞൊന്തപ്പാട്ട.

വേതാളത്തിന്റെ വയറു നിറഞ്ഞു ഭദ്രകാളിയുടെ പടയുടെ നടുവിൽ ഓടി നൃത്തംവെച്ച് കളിക്കുന്നുണ്ടിന്നും വേതാളമാകുന്ന പെരുംപിശാച്.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—'ഇതുകേൾപ്പോയാക, നന്ദികേശ്വര! (നന്ദിമഹാകാള!) നമ്മുടെ പിശാചുപടമാരെക്കൊണ്ട് ദാരുകലോകം ഏഴു പുറമിയിടിപ്പൊളും ചെയ്ത് ശേഷിച്ച പടകൊണ്ട് ആർപ്പുലകാരം ചെയ്യണമെന്നരുളിച്ചെയ്തു ശ്രീഭദ്രകാളി. അതുകേട്ട് നന്ദിമഹാകാളനും പിശാചുപടമാരെക്കൊണ്ട് ദാരുകലോകം ഏഴു പുറമിടിയിപ്പൊളും ചെയ്ത് ശേഷിച്ച പടകൊണ്ട് ആർപ്പുലകാരം ചെയ്യുമല്ലോ പിശാചുപടമാരെല്ലാം.

അപ്പോൾ:—"ആർപ്പുതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല ദേവി!" എന്നാനസുരരാജാവു ദാരുകൻ.

രണ്ടാമതും ആർപ്പുലകാരം ചെയ്യുമല്ലോ പിശാചുപടമാരെല്ലാം.

"രണ്ടാമതും ആർപ്പുതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല കേൾ, ദേവി! നമ്മുടെ കിഴക്കെ സമുദ്രവും പടിഞ്ഞാറെ സമുദ്രവും തമ്മിൽ വിരുന്നു വന്നിട്ട് അഴയ്ക്കു* യത്രെ" എന്നാനസുരരാജാവ് ദാരുകൻ.

മൂന്നാമതും ആർപ്പുലകാരം ചെയ്യുമല്ലോ പിശാചുപടമാരെല്ലാം.

"മൂന്നാമതും ആർപ്പുതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"മൂന്നാമതും കേൾ, ദേവി! നമ്മുടെ ആനത്തലവന്മാരും കുതിരത്തലവന്മാരും തങ്ങളെ പന്തിയറിയാഞ്ഞഴയ്ക്കുയത്രെ"† എന്നാനസുരരാജാവ് ദാരുകൻ.

* നേരമ്പോക്ക പറയുക. † അലഞ്ഞു ശബ്ദമുണ്ടാക്കുക.

"നാലാമതും ആർപ്പുവിളിയാരം ചെയ്താരല്ലോ പിശാചപ്പടമാരെല്ലാം.

നാലാമതും "ആർപ്പുതാ കേൾക്കുന്നു മന്നവനേ! മഹാരാജാവേ!" എന്നാൾ ദേവി മനോദരി.

"ആർപ്പല്ല കേൾ, ദേവി! ഭൂമിയിങ്കൽ ചൊറുകടി മനുഷ്യർ ചത്തിട്ട് മേലോകത്തിന്ന് പോവാൻ വഴിയറിയാതെ കിടന്ന് അഴയ്ക്കയത്രെ" എന്നാൻ അസുരരാജാവ് ദാരുകൻ

അപ്പോഴത്ത് പാമ്പികപ്പടയും മരുതകപ്പടയും ഭൂതകപ്പടയും ശ്രീഭദ്രകാളിപ്പടയും പിശാചപ്പടയും കൂടി എട്ടു ദിക്കും * പൊട്ടുമാറ് അട്ടഹസിച്ചരുളിച്ചെയ്തപ്പോൾ ദാരുകലോകം ഇടിഞ്ഞുപൊളിഞ്ഞു ഭൂമിയിൽ കലാമ്മാറു വീണു; എന്നതറിഞ്ഞു ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

"ആരാരോ, ആരാരോ, എന്നെ നടുക്കിയത്". അരനോ, അരുമകനോ, പൊന്നോടൊത്ത കുമാരനോ, പോത്തേറിയ യമൻ താനോ, തനമേൽ നിറയ കണ്ണുടയോനോ, ശചീപതി കള്ള ഇന്ദ്രനോ, യാതൊ യാതൊരുത്തനെങ്കിലും വാർത്ത ചെന്നറിഞ്ഞു വാടാ ദൂതാ" എന്നാനസുരരാജാവ് ദാരുകൻ.

അതുകേട്ടു പോകപ്പോയിച്ചെന്ന് ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു പുറപ്പെട്ടാൻ ദൂതൻ.

അതുകണ്ടു കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാർ പിശാചപ്പടകൾ. അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:—"എന്തുമേ ചെയ്യരുത് അവനെ. നമ്മുടെ അമാത്യവർഗ്ഗം അവന്റെ പുറത്തും ചെല്ലായിരിക്കണം. അവന്റെ അമാത്യവർഗ്ഗം നമ്മുടെ പുറത്തും വരായിട്ടിരിക്കണം" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി. 'എന്നാൽ നാം കണ്ണാടയാളും ഉണ്ടാക്കി അയക്ക' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു പിശാചപ്പട എല്ലാപേരും കൂടി വിചാരിച്ച് യുദ്ധഭൂമിയിലമ്മാറു നില്ക്കുന്നോരു ഇലമരത്തെ മുരടേ കുത്തിപ്പറിച്ച് ഇല ഉരികളഞ്ഞു് കറു കറ മുറിച്ച് തടിയാക്കി കെട്ടി ദൂതന്റെ കഴുത്തിൽ തട്ടി കൂട്ടി വിട്ടാരല്ലോ പിശാചപ്പടമാരെല്ലാം.

* കാട്ടു എന്നതു് ദിക്ക് എന്നാക്കി ഉപയോഗിച്ചിരിക്കുന്നു,

അപ്പോറം ഭൂതനെപ്രകാരം പോകുന്നിതെന്നാൽ:— * ഒട്ടേടം ഭൂതനുമല്ലം, ഒട്ടേടം തടിയുമല്ലം, ഒട്ടേടം ഭൂതന്മേൽ തടിയുമല്ലം, ഒട്ടേടം തടിയിന്മേൽ ഭൂതനുമല്ലം, ഇങ്ങിനെ ഉരണ്ടും പിരണ്ടും, ചൊല്ലുന്നുടങ്ങിനാനല്ലോ ഭൂതൻ.

അതു ദൂരവേ കണ്ടാനല്ലോ അസുരരാജാവു് മാതകൻ:—"എന്തോ കഷ്ടമെന്താനും, പട അറിവാൻ പോയ ഭൂതന്റെ വരവു് എത്രയും അഴകിതെന്നു തോന്നുന്നു. ആരെടാ നിന്റെ കഴുത്തിൽ തടി കൂട്ടിവിട്ടതു്", എന്നും ചൊല്ലി തടിയെല്ലാം പൊളിച്ചു് എട്ടുദിക്കിലേക്കാരായിച്ചാനല്ലോ അസുരരാജാവു് മാതകൻ.

അന്നേരത്തു ചൊല്ലിനാനല്ലോ ഭൂതൻ:—"ഭൂതനടിയൻ വിടകൊണ്ടേൻ, തിട്ടകമെ നേരിട്ടു വിടകൊണ്ടേൻ, കാതഞ്ചില വിടകൊണ്ടേൻ, കഴുത്തു് അറുപ്പാനായിട്ടു് കൂടിനാർ ലെയൂവർ.† എത്തും പറയതത്തൻ പെരുമാനെ! എന്നുകിൽ പെരുതോ പട, നിന്നെപ്പോൽ മണ്ണിൽ പിറന്നു പൊരുളാക പലതെ കരത്തിനെതിരാക്കി വിട്ടവൻ. വിണ്ണവർ മാമുനിമാരു വിറപ്പൂർ വിതണ്ഡകെട്ടാൽ."

"ആരെനാ പെണ്ണോ" എന്നു് അസുരരാജാവു് മാതകൻ

"പെരുണ്ണന്ന പേർ പെരുതാനെ! ഒമെമില്ലതാനും; തിണ്ണം കറികൊണ്ടു തിന്മാനായിക്കൊണ്ടു കൂടിനാർ ലെയൂവർ. കണ്ണൻ തനിക്കശരണം പോകുന്നല്ല" എന്നാൻ ഭൂതൻ.

"കണ്ണൻ പണ്ടു വെണ്ണകട്ടുണ്ടു് കടലിൽ കിടക്കുമ്പോൾ ചിലകാലമവൻ തന്നെയും തിണ്ണം കെട്ടിക്കൊണ്ടു പോന്നു മണ്ണിലാക്കുവൻ" എന്നാൻ അസുരൻ മാതകരാജാവു്.

"മറിച്ചുപറയാതെ; എൻ പെരുമാനെ! മറുകി‡ മറുകി വരുന്നതു, ഉയരോ വിധിയതോ ജീവിച്ചതോ മെച്ചമൊട്ടും വന്നതുമില്ല. കൊടിയററിതല്ലംപോലെ കൊന്നു ഭക്ഷിപ്പാനായിക്കൊണ്ടു കൂടിനാരവർ, മുടിയും കരകവും കളയാതെ മുത്തി§ തനിക്കശരണം പോകുന്നല്ല" എന്നാൻ ഭൂതൻ

* മാതകവധത്തിൽ ഇരു മാനം നോക്കുക.

† രാജപുത്രന്മാരായ മൂന്നു പേർ—ലെവിയുടെ അദ്ധ്യം നോക്കുക. മലങ്കര പാട്ടുകൾ Vol. I. പേജ് 182.

‡ പേടിയാകുക. § ശേഷൻ.

രാജാവിന്റെ ചോര കുറയിട്ടുണ്ടത്തിന്നു; ഇപ്പോൾ നമ്മുടെ പുറത്തു വന്നു പടവിളമ്പുന്നതു് യോഗ്യമല്ലെ”ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതിനെയും കേട്ടു പോകത്തുടങ്ങിനാൻ ദൂതൻ. പോയരികെ നോക്കി അടുക്കത്തുടങ്ങി അസുരപ്പടയെല്ലാം. അരബാണനും ദീർഘബാഹുവും പടയൊരുഭാഗം, നാഗബാണനും പടയൊരുഭാഗം, ധൂമ്രകേതുവും പടയൊരുഭാഗം, മുടികടകക്ഷത്രിയരും* പടയൊരുഭാഗം, കാലകേയരും പടയൊരുഭാഗം, പതിനാറായിരം വില്ലരക്കരും അമ്പരക്കരും പടയൊരുഭാഗം, എന്നിങ്ങിനെ ദാരുകരാജാവു് നിരത്തുന്നതിനെക്കണ്ടു ഭദ്രകാളി പടനിരത്തത്തുടങ്ങിനാൾ.†

അതു് എപ്രകാരം നിരത്തുന്നതെന്നാൽ:—ഗണപതിയും സുബ്രഹ്മണ്യനും പടയൊരുഭാഗം, യമനീലകണ്ഠനും നീലവട്ടാരിയും പടയൊരുഭാഗം, നന്ദിവൃത്തഗോപാലനും തിരുമണിമകയും പടയൊരുഭാഗം, കുളിയൻ ചെറുചെടയും കന്നതിരുമെന്നും പടയൊരുഭാഗം, അയ്യപ്പനും ഭൂതപ്പടയൊരുഭാഗം, ശ്രീഭദ്രകാളിയും പിശാചപ്പടയൊരുഭാഗം, എന്നിപ്രകാരം ഭദ്രകാളി പടനിരത്തുന്നതു കണ്ടു് ദാരുകരാജാവും കച്ചുതുട്ടുകെട്ടി വില്ക്കുട്ടു മുറുക്കി ആവനാഴിയിൽ ശരവും തിരുകി പോർക്കോലം ധരിച്ചു് യുദ്ധസന്നാഹാദികളൊക്കവോളം ചെയ്തു്, പുലി പൂട്ടിയ തേർമേൽക്കരേറി യുദ്ധത്തിനു ഒപ്പത്താറു കാതവും നടന്നുപോരുത്താനസുരരാജാവു് ദാരുകൻ.

“എതിർപ്പിൻ! മുടിപ്പിൻ!” എന്നാൾ ശ്രീഭദ്രകാളി. ആനയും ആനയും തമ്മിൽ കൊട്ടി, തേരും തേരും തിരക്കിപ്പായുന്നു്, അമ്പിൽ കെട്ടിയും വാളിൽക്കെട്ടിയും തോളിൽക്കെട്ടിയും ഏററിയുമെറിഞ്ഞും മഹാക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്തു് ദേശേന്മാർ‡ മകരം ശ്രീഭദ്രകാളി ദാരുകവധം ചെയ്യാനായിക്കൊണ്ടു് തോററി എന്നു തോന്നുന്നു. എന്നാൽ യുദ്ധം കാണേണമെന്നു കല്പിച്ചു് മാമാൻ ആകുന്ന കലമാൻകരേറി പള്ളിവില്ലും പവിഴമ്പും എടുക്കവോളം ചെയ്തു് വിന്ധ്യാടവിയിങ്കൽനിന്നു് എഴുന്നള്ളി ശ്രീകാർത്ത്യായനീദേവി.

---

* മുടി (കിരീടം) കടകം (കൈവളയം) ഉള്ള ക്ഷത്രിയന്മാർ—രാജാക്കന്മാർ.

† അനുബന്ധം നോക്കുക. ‡ ഈശൻ + ആർ = ശിവൻ.

യുദ്ധം കണ്ടു നിന്നവാറെ—"ഇതു വണ്ണമായോ മകളേ! നീ എപ്രകാരം കൊല്ലുന്നു ഈ അസുരനെ" എന്നരുളിച്ചെയ്തു ശ്രീകാൎത്ത്യായനീ ദേവി.

"ഞാൻ യാതൊരു യത്നത്താലകാലം യുദ്ധംചെയ്തു കൊല്ലുന്നതെന്ന്" ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇതു കേൾപ്പോളായാക മകളേ! ഭദ്രകാളീ! അവനു മവനുടെ ദേവിയുമറിഞ്ഞിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ടു്. അതു നമ്മുടെ പുറത്തു വരുമ്പോഴേ അവനു മരണമകപ്പെട്ടു" എന്നരുളിച്ചെയ്തു ശ്രീകാൎത്ത്യായനീദേവി.

"എന്നാലതു മുപദേശിച്ചുകൊണ്ടു പോരുവാനെന്താകുന്നുപായമുള്ളു" എന്നു വിചാരിക്കുന്ന കാലത്തു് അരുളിച്ചെയ്തു ശ്രീകാൎത്ത്യായനീദേവി.

"നീ അവനെ അവന്റെ ഗൃഹത്തിലേക്ക് അയക്കുന്നില്ല എങ്കിൽ ഞാൻ ചെന്നുപദേശിച്ചു കൊണ്ടുപോരുന്നതുണ്ടു്"ന്നരുളിച്ചെയ്തു ശ്രീകാൎത്ത്യായനീദേവി.

അപ്പോഴം ശ്രീഭദ്രകാളിയും പെരുകിനകോപംചെന്ന് കോപാഗ്നിയോടും കൂടി 'ദാരികനെ ഞാൻ യുദ്ധം ചെയ്തിട്ടെങ്കിലും അറുകൊലിവിളിച്ചിട്ടെങ്കിലും അവനെ അവന്റെ ഗൃഹത്തിലേക്കയക്കുന്നില്ലെന്നു" അരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട ശ്രീകാൎത്ത്യായനിയും മറിമാനാകുന്ന കലയെ അവിടെ നിൎമ്മിക്കവോളം ചെയ്തു്, പള്ളിവില്ലും പവിഴമ്പും അവിടെ ചാരവോളം ചെയ്തു്, എത്രയും ദാരിദ്ര്യം പെരുകിയൊരു അഗതിബ്രാഹ്മണിപ്പെണ്ണിന്റെ വേഷത്തെ ധരിച്ചു് ദാരികന്റെ കോട്ടവാതുക്കലേക്കാമ്മാറു് ചെല്ലുവോളം ചെയ്തു്, "ചിരപ്പള്ളി ശ്രീമംഗല്യേ! ദാരികപത്നീ! ദാരികന്റെ ദേവി മനോദരീ! ഭൈക്ഷ്യം* തരുവോളാക" എന്നപേക്ഷിച്ചാൾ അഗതി ബ്രാഹ്മണിപ്പെണ്ണ്. അതുകേട്ട ദേവി മനോദരിയും ഒരു താലം മുത്തുരത്നങ്ങളെ കോരികൊണ്ടുവെച്ചു കൊടുത്താളല്ലോ ദേവി മനോദരി.

---

* പിച്ച.

‘‘അത്ഥ(ർത്ഥ)മനത്ഥം(ർത്ഥം)’; വന്നുകൂടെ പോവുമാറാം തന്നിൽ പെരിയോർ തട്ടിപ്പറിച്ചുകൊള്ളും” എന്നരുളിച്ചെയ്തു പുറംകാൽകൊണ്ടും പുറംകൈകൊണ്ടും * നീക്കിവെച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

പിന്നെ താനുടക്കം പട്ടുകളിൽ തേവാങ്ക † മേനിവറെറത്തിരഞ്ഞുകൊണ്ടുവെച്ചു കൊടുത്താളല്ലോ ദേവി മനോമരി.

“ഇതുമുടുത്തുചെന്നാൽ നിത്യം കിട്ടും പിച്ചകൂടി കിട്ടാ മകളേ! എന്നരുളിച്ചെയ്തു് പുറംകാൽകൊണ്ടും പുറംകൈകൊണ്ടും നീക്കിവെച്ചാളം” അഗതി ബ്രാഹ്മണിപ്പെണ്ണ്.

“ഇതു കേൾപ്പായാക ദേവി മനോമരീ! ഞാനത്ഥ(ർത്ഥ)ം വേണ്ടിയും ഐശ്വര്യംവേണ്ടിയും വന്നോരഗതിയല്ല, എത്രയും മോക്ഷാത്ഥ(ർത്ഥ)മപേക്ഷിച്ചു വന്നോരഗതിയത്രേ. എന്നാൽ നീയും നിന്റെ ഭർത്താവും അറിഞ്ഞിരിപ്പോരു രണ്ടു ബ്രഹ്മോപദേശമുണ്ട്. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കുന്നില്ല. ഇരുവർ ജപിക്കിൽ മൂവർ ജപിക്കുന്നില്ല. നിനക്കു് നെടുമംഗല്യത്തിനും നന്നു്. നിന്റെ ഭർത്താവു് യുദ്ധം ജയിപ്പാനും നന്നു്. എനിക്കു് മോക്ഷത്തിനും നന്നു്. അതു് ഒരു് ഉരു ചൊല്ലിത്തരവോയാക!” എന്നപേക്ഷിച്ചാളഗതി ബ്രാഹ്മണിപ്പെണ്ണ്.

അതുകേട്ടു് ദേവി മനോമരിയും, അങ്ങടെ ബ്രഹ്മോപദേശത്തെയും ബോധിപ്പിച്ചുകൊടുത്താളം ദേവി മനോമരി.

അങ്ങിനെ അസുരകളുടെ ബലത്തെ ആകർഷിപ്പുവോളും ചെയ്തു്, ഭദ്രകാളിയുടെ പടയുടെ നടുവിൽ ചെന്നു് ഭദ്രകാളിയുടെ വലത്തെ തിരുച്ചെവിയിൽ ഒന്നു് ഉരു ചൊല്ലിക്കൊടുത്തു. മേലെ ഒന്നു തനിക്കു തന്നെ തോന്നി അങ്ങിനെ ദാനവരെ കൊല്ലുവാനുള്ളോരുപദേശത്തെ ചൊല്ലുവോളും ചെയ്തു്, മറിമാനാകുന്ന കലമേൽ കരയേറി പള്ളിവില്ലും പവിഴമമ്പും എടുക്കവോളും ചെയ്തു്, വിന്ധ്യാടവി(വീ)യിലേയ്ക്കു് എഴുന്നെള്ളി ശ്രീകാർത്യായനീ ദേവി.

അങ്ങിനെയിരിക്കുന്ന കാലത്തു് ശ്രുതികേട്ടു് മറുകി‡ മറുകി ചൊല്ലുവാനല്ലോ അസുരരാജാവ് ദാരുകൻ:—

---

* പുറംകാലും പുറംകൈയും അശ്രീകരമായിട്ടാണു് ഗണിക്കാറുള്ളതു്.

† ഒരുതരം ചിത്രമായ മെത്തപ്പട്ടു്.

‡ മറുകി=പരിഭ്രമിച്ചു, പേടിച്ചു.

* ഇതു കേൾപ്പോയാക അസുരവീരന്മാരെ! "നമ്മുടെ ഗ്രാമത്തിങ്കൽ എന്താനൊരു അപജയം ഉണ്ടായിരുന്നു് തോന്നുന്നു എന്നാൽ ഞാൻ ചെന്നു് അറിഞ്ഞു വരട്ടെ. നിങ്ങൾ യുദ്ധം പിഴയാതെ ചെയ്വോയാക" എന്നാൻ അസുരരാജാവു് മാതകൻ.

തേർയുദ്ധം:—"തേരുകൊണ്ടു തിരക്കുമ്പോൾ തിരകീട്ടു നില്പൂതെന്നു്. വാളുകൊണ്ടു വെട്ടുമ്പോൾ വാങ്ങീട്ടു നില്പൂതെന്നു്. കുന്തംകൊണ്ടു കുത്തുമ്പോൾ കുറുകി നില്പൂതെന്നു്. വില്ലുകൊണ്ടെറുമ്പോൾ വാങ്ങീട്ടു നില്പൂതെന്നു്. പാറകൊണ്ടെറിയുമ്പോൾ പകച്ചിട്ടു നില്പൂതെന്നു്. ചക്രംകൊണ്ടെറിയുമ്പോൾ തിരിഞ്ഞിട്ടു നില്പൂതെന്നു്. ഇങ്ങിനെ തേരെല്ലാം ഉരുതി † ചൊല്ലി കേട്ടപ്പെട്ടും ചെയ്തു്, തേർതട്ടു് മറഞ്ഞു് ചന്ദനപ്പലകയിട്ടിരിക്കുമാറു് ചെല്ലുവോളും ചെയ്തു:—'ഇങ്ങു വരുവോയാക ദേവി! മനോദരീ! ഇവിടത്തെ വൃത്താന്തമൊക്കെ ഒട്ടും ഒളിയാതെ ചൊല്ലിത്തരുവോയാക' എന്നാൻ അസുരരാജാവു് മാതകൻ:—

"ഏതുമൊന്നുമില്ല ഭർത്താവേ!" എന്നാൾ ദേവി മനോദരി.

"ആരുമൊരു ഭൂതരം വന്നോരില്ലേ" എന്നാൻ അസുരരാജാവു് മാതകൻ.

"ഇന്നൊട്ടു മദ്ധ്യാന്ന(ഹ്ന)നേരത്തു് ഏറ്റവും ദാരിദ്ര്യം പെരുകിയോരഗതി ബ്രാഹ്മണി വന്നു" വെന്നാൾ ദേവി മനോദരി.

"അവർക്കു് നീ എന്തൊന്നു കൊടുത്തു?" എന്നാൻ അസുരരാജാവു് മാതകൻ.

"ഞാൻ ഒരു താലം മുത്തുരത്നങ്ങളെല്ലാ കോരിക്കൊണ്ടേ വെച്ചുകൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മനോദരി.

"'അർത്ഥ(ത്ഥ)മനർത്ഥ(ത്ഥ)ം' പോൽ, വാനുള്ളോരെ പേരുകമ്പോൾ തന്നിൽ പെരിയോർ തട്ടിപ്പറിച്ചുകൊള്ളുമെന്നും' ചൊല്ലി പുറംകാൽകൊണ്ടും പുറംകൈകൊണ്ടും തട്ടിക്കളഞ്ഞൊരഗതി ബ്രാഹ്മണിപ്പെണ്ണു്."

* മാതകവധം വിസ്തരിക്കുന്നു.

† പോരിന്റെ രീതി. (ഉരുതി എന്നാക്കു പാഠാന്തരമുണ്ടു്)—തെറ്റില്ലാത്തതു് എന്നും അർത്ഥമാകാം.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവു് ദാരുകൻ.

"ഞാൻ ഉടുക്കുന്ന പട്ടുമുകിൽ തേവാങ്കമെന്നിവയൊറ തിരഞ്ഞു കൊണ്ടെ വെച്ചു കൊടുത്തേൻ ഭർത്താവേ!" എന്നാൾ ദേവി മനോദരി! "ഇതു ഉടുത്തുകൊണ്ടാൽ നിത്യം കിട്ടും പിച്ചകിട്ടാ മകളേ" എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാൽകൊണ്ടും തട്ടിക്കളഞ്ഞാൾ അംഗതി ബ്രാഹ്മണിപ്പെണ്ണ്.

"പിന്നെ നീ എന്തൊന്നു കൊടുത്തു" എന്നാനസുരരാജാവു് ദാരുകൻ.

"ഇതു കേൾപ്പോളാക ഭർത്താവേ! നമ്മുടെ ബ്രഹ്മോപദേശം എന്തുയും നന്നുപോൽ. അവർക്കു മോക്ഷത്തിനും നിത്യവടിക്കു പടജയിപ്പാനും നന്നുപോൽ. എനിക്കു നേട്ടങ്ങൾക്കൈശ്വര്യത്തിനും നന്നുപോൽ. അതു് ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കുന്നില്ലപോൽ. ഇരുവർ ജപിക്കിൽ മൂവ്വർ ജപിക്കു നല്ലപോൽ" എന്നുപറഞ്ഞു ബോധിപ്പിച്ചുവാറെ നമ്മുടെ ബ്രഹ്മോപദേശത്തെ ഒരു മൊഴി ചൊല്ലിക്കൊടുത്തേൻ ഭർത്താവേ! എന്നാൾ ദേവി മനോദരി. "നല്ലേ നല്ലേ ദേവീ! ഞാൻ ചെയ്ത പരാക്രമം എന്നുടെ ബലമെന്നോർത്തിരിപ്പു! എന്നുടെ ബ്രഹ്മശക്തിയുടെ ബലമത്രെ. എനിക്കു വന്നോരു പിഴ എന്നുടെ മാറാതും വരായ്ക" എന്നു ദുഃഖിക്കത്തുടങ്ങിനാൻ അസുരരാജാവു് ദാരുകൻ. "സ്ത്രീകളോടു് ഉപദേശം തീർത്തവരും മറുമറി കൈ വിട്ടവരും മരണസൂക്ഷ്മ*മൊക്ക"മെന്നാൻ അസുരരാജാവു് ദാരുകൻ. "നീയു് നിന്നാലയവോളം അർത്ഥ(ത്ഥ)ത്തെയുംകൊണ്ടു് വനാന്തരമൊഴിഞ്ഞു പോയ്പോയാക" എന്നാനസുരരാജാവു് ദാരുകൻ. "ഞാനിനു മകോളിയോടു പടവെട്ടി വീണു സ്വർഗ്ഗം പ്രാപിക്കുന്നേ" നെന്നാനസുരരാജാവു് ദാരുകൻ.

"പടപൊരുവാൻ പോകുന്ന ഭർത്താവേ! പാപി അടിയനെ ആക്കൊഴിച്ചേച്ചു പോകുന്നു. ഞാനെന്തൊരു പ്രായത്തിലെ ദേവിയായി പോന്നേൻ! പോവാൻ വഴിയറിയുന്നില്ലേ! പോവാൻ പുരിയാവതറിയുന്നില്ലേ! ഞാനിനി വാഴ്‌വതെന്തോ? ഇരിപ്പതോ!" എന്നു് മുറുകി ദുഃഖിക്കത്തുടങ്ങിനാളല്ലോ ദേവി മനോദരി.

---

* സൂക്ഷ്മം എന്നതിന്റെ തദ്ഭവരൂപം. ശരിയായി തെളിച്ചുപറഞ്ഞതാകും.

എന്നിങ്ങിനെ വായ്പോരിളച്ച്[1] കൈകെല്പ്പോടെ തുടങ്ങിയ കാലത്ത് ദേവപ്പട അസുരപ്പടയോട്ടമാറു്, അസുരപ്പട ദേവപ്പടയോട്ടമാറു്, അപ്പോഴം അസുരപ്പട മികച്ചു കാണായല്ലോ. അപ്പോഴം ഭദ്രകാളിക്കും നന്ദിമഹാകാളനും ക്ഷീണിക്കുന്നതോളം പട ചത്തു എന്ന് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

അപ്പോഴം ഭദ്രകാളിക്കും പെരുകിന കോപം പെരുത്ത കോപാഗ്നിയോടും കൂടി ഒന്നാമതെടുത്ത് പടകൂട്ടി ഭദ്രകാളി. ഒരു ലക്ഷം കോടി പടചത്തു ദാരുകന്ന്. രണ്ടാമതെടുത്തു പടകൂട്ടി ഭദ്രകാളി. രണ്ടുലക്ഷം കോടി പടചത്തു ദാരുകന്ന്. മൂന്നാമതെടുത്തു പടകൂട്ടി ഭദ്രകാളി. മൂന്നു ലക്ഷം കോടി പടചത്തു ദാരുകന്ന്. നാലാമതെടുത്തു പടകൂട്ടി ഭദ്രകാളി. നാലുലക്ഷം കോടി കോടി പടചത്തു ദാരുകന്ന്. അഞ്ചാമതെടുത്തു പടകൂട്ടി ഭദ്രകാളി. അഞ്ചുലക്ഷം കോടി പടചത്തു ദാരുകന്ന്. ആറാമതെടുത്തു പടകൂട്ടി ഭദ്രകാളി. ആറുലക്ഷം കോടി പടചത്തു ദാരുകന്ന്. ഏഴാമതെടുത്തു പടകൂട്ടി ഭദ്രകാളി. ഏഴുലക്ഷം കോടി പടചത്തു ദാരുകന്ന്. എട്ടാമതെടുത്തു പടകൂടി ഭദ്രകാളി. എട്ടുലക്ഷം കോടി പടചത്തു ദാരുകന്ന്. ഒമ്പതാമതെടുത്തു പടകൂട്ടി ഭദ്രകാളി. ഒമ്പതു ലക്ഷം കോടി പട ചത്തു ദാരുകന്ന്. പത്താമതെടുത്തു പടകൂട്ടി ഭദ്രകാളി. പത്തുലക്ഷം കോടി പടചത്തു ദാരുകന്ന്. എന്നിങ്ങിനെ ഓരോരോ അസുരവീരന്മാർ ചത്തുകിടക്കും പോർക്കളമെല്ലാം എഴുന്നൂറു യോജന നീളം മുന്നൂറു യോജന അകലം, എന്നീ പോർക്കളത്തിൽ നായോട്ടനരി, കാകനോട്ട കഴു എന്നീ പക്ഷികളെല്ലാം കൊത്തിപ്പറിച്ചു ഭക്ഷിക്ക തുടങ്ങിയപ്പോഴം തെച്ചി[2] കൊണ്ടും ചെമ്പരത്തികൊണ്ടും ഉണ്ടമാലകെട്ടി തൂക്കിയതെപ്പോലെ ശോഭിക്കുന്നു. അശോകം നിറയെ പൂത്തതെപ്പോലെ ശോഭിക്കുന്നു. പ്ലാശ്നിറയെ പൂത്തതെപ്പോലെ ശോഭിക്കുന്നു.[3] അങ്ങിനെയിരിക്കുന്ന യുദ്ധഭൂമി മുപ്പത്താറു കാതവും നോക്കിക്കണ്ടാനെല്ലോ അസുരരാജാവ് ദാരുകൻ.

---

1. ഇളച്ചുകയും ഉറപ്പിക്കെ മറിയാക്കുക എന്നർത്ഥം. കറക്കുക എന്നാണ് സാമാന്യ അർത്ഥം,

2. ചില ദിക്കിൽ ഇതിന്ന് ചെത്തി എന്നും ചെക്കിയെന്നും. ഭാഷാശാസ്ത്രത്തിൽ "അക്ഷരമാററം" എന്ന വകുപ്പിൽപ്പെടുന്നതാണിതു്.

3. ഇതിലെ ഉപമകളുടെ സൌന്ദര്യം നോക്കുക. ചുകപ്പുനിറമാണെല്ലാം.

"എന്നാ കഷ്ടമേ! താനും, എല്ലാപേരും ചത്തിട്ട്, കൊമ്പു കഴിച്ച മരംപോലെ ഞാനേകനായി" എന്ന് ദുഃഖിക്ക തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

"യുദ്ധം മാററി ഞാൻ ഗുഹാന്തികലേക്ക പോയാൽ എന്നുടെ അഭിമാനത്തിന്ന് മാററം വരു"മെന്നു കല്പിച്ച് തൻെറ തേർത്തട്ടിൽ കിടന്നോരു വജ്രായുധ[1]മെടുത്ത് ഇളക്കിനാനെല്ലോ അസുരരാജാവ് ദാരുകൻ.

അതു വജ്രമുഷ്ടികൾ[2] മീതെ മുറിഞ്ഞു തെറിച്ചുപോയെനല്ലോ. പിന്നെ തൻെറ തേർത്തടത്തിൽ കിടന്നോരു ബ്രഹ്മദണ്ഡായുധ[3]മെടുത്തിളക്കി ഭദ്രകാളിയുടെ പടയെല്ലാം എററി കൊല്ലത്തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

അതു ദൂരവെ കണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി. "ഇതു കേൾപ്പോയാക, ദാരുക! ത്രിഭുവനസ്ത്രീകളോട് ജയിച്ചിരിക്കുന്ന പുരുഷനല്ലയോ നിയ്യ്! ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരോട് നേർ വിട്ടല്ലയോ? സ്ത്രീകളോട് പുരുഷന്മാര് വടിയും തടിയു[4]മെടുക്ക മാറെയല്ല" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതു കേട്ട് ദൈന്യാവസ്ഥയെന്നു കല്പിച്ച് പടിഞ്ഞാറെ സമുദ്ര വീഥികലമ്മാറ് എറിഞ്ഞു കളഞ്ഞാനെല്ലോ അസുരരാജാവ് ദാരുകൻ.

അതുകണ്ടു ഭദ്രകാളിയും അരികെനിന്ന ഗണപതിയെക്കൊണ്ട് മഴകിയെടുപ്പിച്ചു ദാരുകൻെറ രഥവും തേർത്തട്ടുമെല്ലാം തച്ചുതകർത്താളല്ലോ ശ്രീഭദ്രകാളി.

ദാരുകൻ തേർത്തട്ടിന്നു വീണു വിന്ധ്യൻ എഴുനൂറു യോജന ചാടി, കാവേരി മുന്നൂറു യോജന ചാടി, നാഗമണ്ഡലത്തിൽ[5] പുക്കൊളിച്ചാനെല്ലോ അസുരരാജാവ് ദാരുകൻ.

---

1. ഇതിലെ വാളെന്നേ അർത്ഥമുള്ളു. വജ്രത്തിന്ന് പല അർത്ഥവുമുണ്ട്.
2. ദേവകല്പ്യകൊണ്ടുണ്ടാക്കിയ പിടി.
3. ബ്രഹ്മാവ് കൊടുത്ത ആയുധം.
4. മരം.
5. നാഗലോകം.

നാഗമണ്ഡലത്തെ മുരടെ കുത്തിപ്പറിച്ച് ഉദയമാന[1] പർവ്വതം നോക്കിയെറിഞ്ഞരുളി ശ്രീഭദ്രകാളി

അപ്പോൾ ഉദയമാനപർവ്വതത്തിന്റെ വടക്കെ താഴ്‌വരയിലാമ്മാറു് പുക്കൊളിച്ചാനെല്ലോ അസുരരാജാവു് ദാരുകൻ.

“നീയും പർവ്വതമേ! എന്നുടെ ശത്രുവിനെ വെച്ചുടക്കുകയോ ചെയ്യുന്നതു്? എന്നാൽ നിന്നെയും കുത്തിപ്പറിച്ച് സമുദ്രത്തിൽ കലക്കുന്നേനെ”ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു ഭയപ്പെട്ടു പർവ്വതത്താൻ:—വേതാളത്തെക്കൊണ്ടു് പാതാളത്തെയടപ്പിപ്പായാക. നിന്തിരുവടിയുടെ നാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പായാക. നിന്തിരുവടിയുടെ ത്രിശൂലംകൊണ്ടു് ആദിത്യന്റെ തേർത്തട്ടടപ്പിപ്പായാക. ഉച്ചക്ക അന്തിപ്പെട്ടമാറു ചെയ്യും പാപ്പിപ്പായാക” എന്നാൻ പർവ്വതത്താൻ.

അപ്പോഴം ഭദ്രകാളിയും വേതാളത്തെക്കൊണ്ടു് പാതാളമടപ്പിപ്പോഴും ചെയ്തു്, ത്രിശൂലംകൊണ്ടു് ആദിത്യന്റെ തേർത്തട്ടടപ്പിപ്പോഴും ചെയ്തു്, തിരുനാവുകൊണ്ടു് ത്രിഭുവനമൊക്കെ പരത്തിപ്പവോഴും ചെയ്തു്, ഉച്ചയ്ക്കു് അന്തിപ്പെട്ടമാറുവെച്ചു പാർത്തകാലത്തു് “ഇതശനാർ മകരം ഭദ്രകാളി യുദ്ധം മാററിപ്പായാളെന്ന തോന്നുന്നു. എന്നാൽ എന്നുടെ ദേവിയെ കാണേണ”മെന്ന കല്പിച്ചു് പരിമാറുന്ന[2] അസുരനെ കുറുകി കുറുകി കൊമ്പിപ്പിടിച്ചുടനു്, ആകാശമാറ്റും നോക്കി എറിഞ്ഞു്, മൂലത്രിശൂലത്തിന്മേലേററി. കടലും കാവേരിയും അലറുന്നതുപോലെ അലറിത്തുടങ്ങിനാനെല്ലോ അസുരരാജാവു് ദാരുകൻ.

“കത്താരതേ! കത്താരതേ! എൻ തമ്പുരാട്ടി! കൊല്ലരുതേ! കൊല്ലരുതേ! എൻ തമ്പുരാട്ടി! പന്ത്രണ്ടാദിത്യനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പതിനൊന്നു രുദ്രനാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! പത്തു ദിക്കാണു്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒമ്പതു (നവ)ഗ്രഹങ്ങളാണു്![3] കൊല്ലരുതേ! എൻ തമ്പുരാട്ടി! എട്ടു് (അഷ്ട)വസുക്കളാണു്![4] കൊല്ലരുതേ! എൻ തമ്പുരാട്ടി! ഏഴ് ആഴ്ച്ചയാണു്!

1. ഉദയനപർവ്വതമെന്നും ഒരു പാഠമുണ്ടു്. “ഉദയമാന” “അസ്തമാന”ത്തിന്റെ അനുകരണമായിരിക്കാം.

2. പെരുമാറുന്ന എന്നതിന്റെ ദേശ്യരൂപം.

3, 4. ആമുഖം കാൺക.

കൊല്ലരുതേ! എൻ തമ്പുരാട്ടി! ആറ് ആധാരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! അഞ്ച് പഞ്ചാക്ഷരമാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! നാലുവേദത്താണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! മൂന്നു മൂർത്തികളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഇരുവരു അശ്വിനി ദേവകളാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! ഒന്നേ ബ്രഹ്മന്നാണ്! കൊല്ലരുതേ! എൻ തമ്പുരാട്ടി! തിരുനേത്രത്തിങ്കൽ പിറന്നോരു തമ്പുരാട്ടി എന്ന് അടിയനിപ്പോഴത്രേ അറിഞ്ഞു. നിന്തിരുവടികളും നിന്തിരുവടിയുടെ പടയും അടിക്കീഴ്പ്പൊടിയായി കിടപ്പേനെന്ന്"[1] ഉരചെയ്കതുടങ്ങിനാനെല്ലോ അസുരരാജാവ് ദാരുകൻ.

ദാരുകരാജാവിന്റെ ദുഃഖത്തെക്കേട്ട ദേവി മനോദരിയുടെ ഇന്ദ്രനിദ്രയുണർന്നു അവളും കണ്ടോരറിംകിനാവെല്ലാം[2] തന്നിണത്തോഴിമാരെ വിളിച്ച് അറിയിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി. "തെട്ടിൽ തെടിയോരു പെൺകൊടിയാരും വന്ന് എൻ ഭർത്താവെറിപ്പോരോരു തേരും തേർത്തട്ടമെല്ലാം തച്ചുതകർത്ത് ഭൂമിയിങ്കലാമ്മാറ് ഒട്ടന്നതും കണ്ടേനന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമരെ! തെട്ടിൽ തെടിയോരു പെൺകൊടിയാരും വന്ന എൻഭർത്താവെ പൊരുതിപ്പിടിച്ചുട്ടത്ത് ആകാശമാർഗ്ഗം നോക്കി എറിഞ്ഞ് മുഖത്തിരുളത്തിന്നെലെറ് കടലും കാവേരിയും അലറുന്നതുപോലെ അലറുന്നത് കേട്ടേനന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ! പാലാലെ അടി കഴുകി പട്ടാലെ അടി തോർത്തി, വെള്ളിവിളക്കിൽ കർപ്പൂരത്തിരിയുമിട്ട, പട്ടമെത്ത മേൽ ഇന്ദ്രനിദ്രയെക്കൊള്ളും എന്നുടെ ഭർത്താവ് ഇപ്പോൾ വെറുനിലമെ കിടന്ന് ഉഴക്കുന്നതും കണ്ടേനന്നേൻ തോഴിമാരെ!"

"അതേതുമല്ല തോഴിമാരെ നമ്മുടെ അസുരവംശമശേഷം കൊന്നു മുടിയുന്നതും കണ്ടേനന്നേൻ തോഴിമാരെ!"

'അതേതുമല്ല തോഴിമാരെ! ഞാനിനി വാഴ്‌വതോ ഇരിപ്പതോ', എന്ന് മാഴ്കി ദുഃഖിക്കത്തുടങ്ങിനാളെല്ലോ ദേവി മനോദരി.

---

1. ദാരുകൻ ശിവഭക്തനായിരുന്നെന്ന് ഇതിൽനിന്നും തെളിയുന്നു.
2. അശുഭമായ കിനാവ്.

'പകൽ കിടന്നുറങ്ങിയാൽ പേക്കിനാവ് പലതും കാണുമെന്ന്' പറഞ്ഞടക്കിനാരല്ലോ തന്തിണ്ണത്തോഴിമാരും.

ദേവി മനോദരിയുടെ ദുഃഖത്തെക്കേട്ട് ദാരുകരാജാവിനെ ശൂലത്തിലുലത്തിന്മേൽനിന്നഴിച്ച് തന്തിരുവടിയുടെ ഇരുതുടയിൽ കിടത്തി അവനുടെ പാദാദികേശവും കേശാദിപാദവും സൂക്ഷിച്ചുകണ്ടു പറഞ്ഞു 'ഒന്നുകൊണ്ടും കൊല്ലുവാൻ യോഗ്യം[1] പോരാ ഈ അസുരനെ' എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഒരു പില[2] അഴകിയവരെ കൊല്ലുകയില്ല. വിദ്യയുള്ളവരെ കൊല്ലുകയില്ല. തപസ്സുള്ളവരെ കൊല്ലുകയില്ല. യുദ്ധത്തിങ്കന്ന് ആയുധം മറിഞ്ഞവരെ കൊല്ലുകയില്ല" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ഇതു വലിയൊരു ശത്രുവിനെ മടിയിൽവെച്ച് പെരവാക്കരുളിച്ചെയ്യുന്ന തമ്പുരാട്ടി ഈ കോപത്തോടും കൂടി കൊന്നില്ലായെങ്കിൽ എപ്പോൾ കൊല്ലുന്നു" എന്ന് കോപിച്ചാനല്ലോ നന്ദിമഹാകാളൻ.

"അനേകമനേകം വരമുണ്ട് ഇയമ്പിരിയൻ[3] കൊണ്ടിട്ട്" എന്നരുളിച്ചെയ്തു.

"ആണാലുമായുധത്താലുമെന്നിയെ തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ നിഹനിക്കരുതു് തിരുനഖങ്ങളെക്കൊണ്ട് ഉടലിൽ പാച്ചി[4] കൊല്ലുവോളാക" എന്നാൻ നന്ദിമഹാകാളൻ.

"ആകാശത്തിങ്കലും ഭൂമിയിങ്കലും വെച്ച് കൊല്ലത്താത്ത വരമുണ്ട് ഇയമ്പിരിയൻ കൊണ്ടിട്ട്" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ആകാശത്തിങ്കലും ഭൂമിയിലും എന്നിയെ തിരുവടിയുടെ ഇരുതുടയിൽ കിടത്തി കൊല്ലുവോളാക" എന്നാൻ നന്ദിമഹാകാളൻ.

"രാവും പകലും വെച്ച് കൊല്ലത്താത്ത വരമുണ്ട് ഇയമ്പിരിയൻ (അസുരൻ) കൊണ്ടിട്ട്"ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"രാവും പകലുമെന്നിയെ സന്ധ്യക്കുവെച്ച് കൊല്ലുവോളാക" എന്നാൻ നന്ദിമഹാകാളൻ.

---

1. യോഗ്യത.
2. 'പുല'യുടെ ദേശ്യരൂപം. ഒരു മണ്ണൊട്ടും മനസ്സലിച്ചവരെ എന്നർത്ഥം.
3. അസുരൻ.
4. കടിച്ചീറി.

“അകത്തും പുറത്തും വെച്ച്” കൊല്ലത്താത്ത വരമുണ്ട്” ഇയ്യബിരിയൻ കൊണ്ടിട്ടെ”ന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

“അകത്തും പുറത്തുമെന്നിയെ ഇടയുമ്മറത്തുവെച്ച്” കൊല്ലുവോയാക” എന്നാൻ നന്ദിമഹാകാളൻ.

അതും കേട്ട് ശ്രീഭദ്രകാളിയും തന്തിരുവടിയുടെ പതിനാറു തൃക്കൈയ്യിലെ ആയുധങ്ങളൊക്കെ അകലെ നീക്കിക്കളഞ്ഞു” തിരുനഖങ്ങളെക്കൊണ്ട്” ഉടലിൽ പാച്ചി കൊല്ലത്തുടങ്ങിനാരെല്ലോ ശ്രീഭദ്രകാളി. അപ്പോറം കണ്ണുമൊതുക്കെയ്തു”, കാതുമൊതുക്കെയ്തു”, തലയ്ക്കുമൊതുക്കെയ്തു”. ‘പെറ്റു പെറ്റു പോൾ ഇളയസുരാ’ എന്നും ചൊല്ലി. തച്ചും കുത്തിയും പിച്ചും മാന്തിയും വീരസ്വർഗ്ഗം പ്രാപിച്ചാനെല്ലോ അസുരരാജാവ്” ദാരുകൻ.

അപ്പോറം കരളും പറിച്ച് കറിയിട്ടു”; കുടൽ പറിച്ച്” ഉത്തരീയമിട്ടു”; വലത്തുടപ്പു [1]വെട്ടി വല്ലബാളവിന്” കൊടുത്തു”; ഇടത്തുടപ്പുവെട്ടി വേതാളത്തിന്റെ സത്യം പിഴക്കാതെ കൊടുത്തു”; ശേഷമുള്ള ശവശരീരമെല്ലാം ഒരു ഈരച്ചുവാളിന്മേൽ ഇട്ട്” ഈരസ്” ഓരോരോ ദിക്കുനോക്കിയും ഇഷ്ടനോക്കിയും എറിയത്തുടങ്ങിനാരെല്ലോ ശ്രീഭദ്രകാളി.

അപ്പോറം ‘തോക്ക്” കിട്ടി എനിക്ക്”, തോലി കിട്ടി എനിക്ക്” തോര കിട്ടി എനിക്ക്”, തെരമ്പു കിട്ടി എനിക്ക്”, എല്ല് കിട്ടി എനിക്ക്”, എല്ലമ്പു കിട്ടി എനിക്ക്”, ഒട്ടു കിട്ടി എനിക്ക്”, ഒട്ടും കിട്ടീലെനിക്ക്” എന്ന്” മുക്കിലും മൂലയിലും നിന്നു മുക്കയും മുറളകയും തുടങ്ങിനാരെല്ലോ പിശാചുപടമാരെല്ലാം.

അതുകണ്ടരുളിച്ചെയ്തു ശ്രീഭദ്രകാളി:— “മഹാകയ്യമേ! താനും ഇതു വലിയോരു അച്ചിനെയും[2] പടയും കൊന്നിട്ട്” എനിക്കും എന്നുടെ പടയ്ക്കും ഒരുനേരത്തെ ആഹാരം തീർന്നില്ല അല്ലോ. എന്നാൽ എന്നെ പടത്ത താതനെ കാണേണ”മെന്ന്” കല്പിച്ച്” കൊട്ടുമാർപ്പുലരാം തൊട്ടകൂട്ടി കൊട്ടി അലങ്കരിച്ചുകൊണ്ട്” എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

1. ഇടയിറങ്ങിയുള്ള മാംസം.
2. പിശാച്”. ഇവിടെ അല്ല ഭാഷാ എന്നർത്ഥം.

അതു ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞരുളി ശ്രീമഹാദേവൻ തിരുവടി. തൃക്കണ്ണിലിരുന്നോരു തിരുമാല്യ[1]കൊണ്ട് രണ്ടു ഋഷികുമാരന്മാരെ നിർമ്മിച്ച്, അരമണിയും, കിങ്ങിണിയും കെട്ടി, കഴുത്തിൽ പുലിനഖവും കെട്ടി, പൊന്നും പൂരക്കോലായുധവും കൊടുത്തു, രണ്ടു ഗോപുരവാതിൽക്കലും കാവലാക്കി നിറുത്തി. "ഇതു കേൾപ്പിനെടോ ഋഷികുമാരന്മാരേ! എന്നുടെ മകൾ ഭദ്രകാളി ദാരികവധം ചെയ്താലും ചെയ്ത് എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ട് വരുന്നോളെന്നു തോന്നുന്നു" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"എന്നാൽ കൊട്ടി ശ്രീകൈലാസം വലത്തുവെച്ച് പടയകം പൂകുമ്പോൾ തണ്ണീരാക്കണ്ണും പാഞ്ഞ് മുലകടിപ്പോരായാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ കൊട്ടി ശ്രീകൈലാസം വലത്തുവെച്ച് പടയകം പൂകുമ്പോൾ തണ്ണീരാക്കണ്ണും പാഞ്ഞു മുലകടിച്ചാരല്ലോ ഇരു(ഋ)ഷികുമാരന്മാരപ്പോൾ.

വലത്തെ മുലകടിച്ചവൻ വീരഭദ്രൻ, ഇടത്തെ മുലകടിച്ചവൻ ക്ഷേത്രപാലൻ, എന്നിങ്ങിനെ രണ്ടു തിരുനാമ(ധേയം) വിളിച്ചരുളി. അപ്പോൾ പാതികോപം മുലകണ്ണൂടെ ശമിച്ചുവല്ലോ ശ്രീഭദ്രകാളിക്ക്.

പിന്നെയും ഭഗവാനെ കൊല്ലുവാനായ്ക്കൊണ്ട് എഴുന്നരുളി ശ്രീഭദ്രകാളിയും പടയും.

അതുകണ്ടരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

ഇതു കേൾപ്പായാക നന്ദികേശ്വരാ! എന്നുടെ മകൾ ഭദ്രകാളി ദാരികവധം ചെയ്താലും ചെയ്ത് എന്നെക്കൂടെ കൊല്ലുവാനായിക്കൊണ്ട് വരുന്നോളെന്നു തോന്നുന്നു. എന്നാൽ തോക്കൊരു[2] മന്ദവിലാസതിരുനൃത്തം നില്ക്കേണമെന്ന് അരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. അതുകേട്ട് നന്ദികേശ്വരൻ ആട്ടരങ്ങുനടുവിൽ കിടന്നോരു മണിപ്പീഠമെ[3]ടുത്ത് പൊടിതുടച്ച് പൂവിട്ടാരാധിച്ച് ഗന്ധപുഷ്പധൂപ

1. ഭസ്മം, മറുപിള്ള, മറിമായം.
2 തിരനോട്ടം നോക്കുക.
3. തലയിൽ ചൂടി.

“കോപം തീൎന്നു, ദാഹം തീൎന്നില്ല” എന്നു തൊഴുതുണൎത്തിനാളല്ലോ ശ്രീഭദ്രകാളി.

“എങ്കിൽ സമുദ്രത്തെ കോരി പെരുകവോയാക!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

“അതു് അടിയനതിനു് ഒരു കവിൾപ്പാടു്[1] പോരാ”. എന്നു തൊഴുതുണൎത്തിനാളല്ലോ ശ്രീഭദ്രകാളി.

“എങ്കിൽ കാട്ടിക്കോ കപാലം,[2] എൻറെകൊൾ ശോണിതം”[3] എന്നു് വലത്തെ ചെറുവിരൽ മുറിപ്പെടുത്തി കപാലത്തിൽ കാട്ടി. കപാലം നിറഞ്ഞു് രുധിരവെള്ളം മഹാപ്രളയമായി[4] ഒഴുകിത്തുടങ്ങി. അതു ഭദ്രകാളി ഒട്ടു പാനംചെയ്തു. അതുകണ്ടു് പിശാചപ്പടകൾ കുടിക്കയും, കുളിക്കയും, തുടിക്കയും, അഹങ്കരിക്കയും തുടങ്ങിനാരെല്ലാ പിശാചപ്പടമാരെല്ലാം.

“ദാഹവും കോപവും തീൎന്നവോ മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

“ദാഹവും കോപവും തീൎന്നു ഭഗവാനേ!” എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

“ഇതു കേൾപ്പായാക മകളേ! ഭദ്രകാളീ! നീയെവ്വിടത്തിങ്കലാമ്മാറിരിപ്പൂ മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

“അടിയൻ ശ്രീകൈലാസത്തിന്റെ വടക്കെ താഴ്‌വരയിലമ്മാറിരിപ്പൂ” എന്നു് തൊഴുതുണൎത്തിനാൾ ശ്രീഭദ്രകാളി.

“അതു താനും വരാ മകളേ, മഹാദേവൻ കൊടുത്തു് മഹാകാളി എന്നും വരാ. മഹാകാളികൊടുത്തു് മഹാദേവനെന്നും വരാ. നീയും ഞാനും കൂടി ഇരുന്നാൽ നിന്നെ കീൎത്തിയായിരിക്കും എന്റെ കീൎത്തിയില്ലാതെയും ഇരിക്കും. എന്നാൽ നീയും പോകപ്പായി കൎമ്മഭൂമിയിൽ[5] ചെറുകടി മനുഷ്യൎക്കു[6] പരദേവതയായി പോരവോയാക മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ഒരു കവിളുദകം. 2. തലയോടു്. 3. ചോര.
4. വലിയ ആറായി. 5. ഇന്നത്തെ കേരളം.
6. രാക്ഷസരെ സംഹരിച്ചു് ഭൂമിയിലുള്ളവർ ചെറുതായിരിക്കൊണ്ടാണു് ഈ രൂപം എന്നല്ല്.

"അടിയൻ പോകയില്ല മലനാട്ടിനാമ്മാവ്"—തിരിപ്പോർ, നിരസിപ്പോർ, പെൺപിടപിടാവ്" എന്നു ചൊല്ലുവോർ."

"അതെത്തും ചെയ്യാം മകളെ! ഒരായിരമൊരിക്കൽ നൂറെറട്ടു കാൽ പന്തലിട്ടു, കളവും പാട്ടും തരാം മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതെല്ലാം ചെയ്യാത്തവർ അറുപത്തിനാലുകാൽ പന്തലിട്ട് കളവും പാട്ടും തരാം മകളെ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതെല്ലാം ചെയ്യാത്തവർ മുപ്പത്തിരണ്ടുകാൽ പന്തലിട്ട് കളവും പാട്ടും തരാം മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതെല്ലാം ചെയ്യാത്തവർ പതിനാറുകാൽ പന്തലിട്ട് കളവും പാട്ടും തരാം മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അതെല്ലാം ചെയ്യാത്തവർ നാലുകാൽ പന്തലിട്ട് കളവും പാട്ടും തരാം മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"കിഴക്ക പടിഞ്ഞാറു എഴുക(തഴപ്പ്) പാകിക്കൊള്ളും. തെക്ക വടക്ക വെള്ളിക്കയറു പാകിക്കൊള്ളും. കിഴക്ക പടിഞ്ഞാറു പൊന്നിൻകൂറ വിരിച്ചുകൊള്ളും മകളെ!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. ചെമ്പരത്തിപ്പൂവ്, കുരുത്തെങ്ങിനോല, പൂക്കുല, മാല എന്നിവയൊക്കൊണ്ട് നിന്റെ രൂപത്തെ നിർമ്മിച്ചുകൊള്ളും മകളെ!"[1] എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"പൊന്നിൻപൊടിക്ക പകരം മഞ്ഞപ്പൊടി കൊള്ളും. വെള്ളിപ്പൊടിക്ക പകരം അരിപ്പൊടി കൊള്ളും മകളെ! എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അഞ്ജനപ്പൊടിക്ക പകരം കൃഷ്ണപ്പൊടി കൊള്ളും എന്നിങ്ങിനെ മൂന്ന വർണ്ണങ്ങളെക്കൊണ്ട് അഞ്ചുവർണ്ണമാക്കി നിന്റെ രൂപത്തെ നിർമ്മിച്ചുകൊള്ളും" നിന്നുടെ കളം (രൂപക്കളം) വിസ്തൃവിതാനം കാൺമാനും കേൾപ്പാനും വരുന്നവർ ഋ[2]ഷ്യാദികൾ എന്ന് സങ്കല്പിച്ചുകൊള്ളും; പോയാലും, മകളെ" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

---

1. ദൈവബന്ധം നോക്കുക. 2. ഋഷിമാർ.

“കൊട്ടുന്നന്നേയു സങ്കല്പിച്ചു കൊള്ളുവേയായാക, മകളേ! ഭദ്രകാളീ! നീയും പോകപ്പോയായി കർമ്മഭൂമിയിൽ ചെറുകിടിമനുഷ്യർക്കു കുലപരദേവതയായി പോകയാക, മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

“ഇതെല്ലാം ചെയ്യാത്തവർക്ക് അകംവെട്ട്, പുറവെട്ട്, അരച്ചൂരൽ, മുച്ചൂരൽ, അഗ്നികോരി (തീപ്പാറി), പെരിമ്പനി, കള്ളിമുള്ളൻ, കരിഞ്ചപ്പട്ട[1] എന്നിങ്ങിനെ തൊണ്ണൂറാറു മഹാവ്യാധികളെ കൊടുപ്പോയാക! അയ്യ് നിന്നെ സേവിച്ചവർക്ക് ഒഴിച്ചുകൊടുപ്പോയാക മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി. “നീയും പോകപ്പോയി കർമ്മഭൂമിയിങ്കലേക്ക് ചെറുകിടി മനുഷ്യർക്ക് കുലപരദേവതയായി പോരപ്പോയാക, മകളേ!” എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അപ്പോഴാം മാതൃകളെ ശിരസ്സുവെച്ച് നമസ്കരിച്ചാളെല്ലോ ശ്രീഭദ്രകാളി. അപ്പോഴാം കൈതവസ്ത്രം കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി. അതെടുത്തു ചാർത്തികൊണ്ടാളെല്ലോ ശ്രീഭദ്രകാളി.

“ഇതു കേൾപ്പോയാക, മകളേ! കാളീ! ഇതെങ്ങും വെല്ലുന്നതാര തുള്ളു. നിന്റെ ഇടത്തുകൈയിലാമതാറ് പിടിപ്പോയാക” എന്നരുളി ശ്രീമഹാദേവൻ തിരുവടി.

1. ഇതിൽ പലതെല്ലാം വസൂരിയുടെ വകഭേദങ്ങളാണ്.

## പന്തലലങ്കാരം

ആദരവോടു ലോകരലങ്കരിച്ചീടും—പന്തക്കാലറുപതി
[നാലിൽ
കന്നതിനാലകമെകൊണ്ടു—കോണിനോടേഴുക[1]കെട്ടി
കൊത്തുടൻ കയറു പാകി—സ്വർണ്ണമണിക്കം മുമ്പെ
നല്ല താരിമാരെല്ലാം നീക്കി—നലമെഴുമവനിതന്നിൽ
ചാണകനീർ തളിച്ചു—സരസമായി മെഴുകിപ്പിന്നെ
താരിത്തിട്ടു വന്ദിച്ചിവിടെ—നിന്തിരുവടികിഴ്
[സ്തുതിച്ചീടുന്നേൻ
എന്നാണെ ചിറവൂർക്കാവാണെ കണ്ടെമാല്ലി—
—ശ്രീപാദം വാഴ്ക ദൈവമേ.—
ഇന്തിരമലമേലുണ്ടൊരു—പാലനില്പുന്നിതന്നാൻ
ആദിശ്രീമഹാഗണപതി—അപ്പാലവെട്ടിക്കൊണ്ടുപോന്നു
ചിറ്റെല്ലാടു ചിറപ്പുംകത്തി—ചിതറിന നടുമുറ്റത്തു
കൊടിയും കയറും നീക്കി—വാകയവും നീക്കി
ഓരെന്തം കഴികഴിച്ചു—പുത്തിരംപോക എന്നു
തെല്ലൊടരിയുമിട്ടു—ജലഗന്ധപുഷ്പധൂപ-
ദീപങ്ങളാംകൊണ്ടലങ്കരിച്ചു—നാട്ടിനാർ പാലതന്നെ
അകാശാതിമലയർ താനമെ ദൈവമേ.—
പാകിന വിതാനത്തിങ്കൽ—പണികളും തീർന്നമേന്മേൽ
ചേതമാറ്റാതകൊമ്പു—ചെന്തളിർപ്പട്ടും മറവും
ചേലകൾ പല്ലക്ക്ചോര—എഴുതിന പലവുംകൊണ്ടു
വിതാനവുമൊരുക്കി—നൽത്തുണൻ പൊതിഞ്ഞു
നൽപ്പടിയുംവച്ചു—നേർത്തുലാം കഴികൾ മേരെ
അങ്ങിന വിതാനത്തിങ്കൽ—കന്നത്തോല നിരക്കെത്തൂക്കി
കസ്തുരങ്ങൾ പലതും നന്നായ്—വെളുത്തവെറ്റിലയും
[പഴുക്കാ
മാന്തളിരെയാൽ തൂക്കി—തളുത്ത പൂക്കളെയും മാല
താമരപ്പൂവുമേന്മേൽ—നിറത്തോടു പവിത്രമേന്മേൽ

---

1. തണ്ട്.

വിലസുന്ന വില്ലിപുത്തൂർ, വീതിയിൽ മംഗലത്തുകാവ്,
അരങ്ങത്തൂർ പാണി, നെല്ലുവയർവാണി, അടിപ്പിൽപാറാ,
നൽമാണ, തെക്കം കൊല്ലം, കല്ലുമക്കുളത്തുക്കാവു.
ശങ്കരൻ, ശങ്കരൻപെരാൽ, ചാത്തന്തുള്ളുമൊടൻ,
മഞ്ചാടിക്കരമ്പെരുമ്പള്ളി, വടപുരം, വാലിമായ്കൽ,
തട്ടയൂർ, തട്ടെക്കാവ്, പന്നിയൂർ, പനങ്ങാട്,
പാനങ്ങാട്ട്, പഴയപാന, കൊമ്പനങ്ങാട്ട്, കൊല്ലം,
ചതുർമ്മം, കടക്കാപ്പള്ളി, അഴകിയ കാവുംകളവും,
അറുപത്തിനാലുമഞ്ചും അടവിയിങ്കൽപൂരവും
ഉറയപ്പെട്ടോരു ദൈവമേ,
അച്ഛൻമാർ മുൻനടന്നു വന്നോരു ദൈവമേ:
അമ്മാമന്മാർ ചൊൽവിളികേട്ട് വന്നോരു ദൈവമേ!
മുത്തച്ഛന്മാർ മെയ്യാടി മെയ്യറഞ്ഞു വന്നോരു ദൈവമേ!
ഓണം കല്യാണവും മെയ്യാണവും വെച്ചും പൂജിച്ചും
അലങ്കരിച്ചും ആരാധിച്ചും വിളിക്കുന്നേനെന്നയാണ
ചിറവൂർക്കാവാണ കണ്ണങ്കോളിയും,
കോട്ടയിൽ വാഴും വേട്ടക്കരുമകനും,
ഒട്ടകരത്തിയിൽ വാഴും നല്ലമ്മനും,
അമ്പൊട്ടു വെച്ച പാന അഴകോട്ടു നടത്തു താമെ!
ഓം എന്നൊട്ടൊരോങ്കാരം വാഴ്ക,
ആം എന്നൊട്ടൊരാകാരം വാഴ്ക,
ഹരിയെന്നൊട്ടൊരു നല്ലക്ഷരം വാഴ്ക, ദൈവമേ!
ഓമെന്നും, ആമെന്നും, ഹരിയെന്നും മൂന്നു നല്ലക്ഷരം വാഴ്ക
[ദൈവമേ!
നാവിനെപ്പട്ടത്താൻ നാരായണൻ വാഴ്ക,
സൃഷ്ടിപ്പാൻ ബ്രഹ്മൻ വാഴ്ക, സ്ഥിതിക്ക വിഷ്ണു വാഴ്ക,
സംഹരിപ്പാൻ സർവ്വേശ്വരൻ വാഴ്ക,
മറക്കയോട പീഠം പുസ്തകം ചമച്ചോൻ വാഴ്ക,
നാട്ടിയോരു നമ്പാല വാഴ്ക,
നമ്പാലയ്ക്കു നാങ്കു വൈരം* വാഴ്ക,
നാങ്കു വൈരത്തിന്മേൽ വസിക്കപ്പെട്ടോരു
നാല്വർ ശ്രീകന്യാക്കന്മാരും വാഴ്ക ദൈവമേ!

* കാതൽ.

വാരമകളും വരമകളും വാഴ്ക,
പൂമകളും പുനൽമകളും വാഴ്ക,
ഭൂമിനാഥ മണ്ഡലം വാഴ്ക,
മണ്ഡപത്തിലുറയപ്പെട്ടോരു
സർവ്വ ഭൂതപ്പിശാചുക്കളും വാഴ്ക ദൈവമേ!
തെക്കും കൊല്ലം ശ്രീനഗരം വാഴ്ക,
വടക്കും കൊല്ലം മാളവി വാഴ്ക,
ഏഴ്മല വാഴ്ക, ഏഴുപത്തിരണ്ടെടവി വാഴ്ക,
പകൽ വാഴും ആദിത്യൻ വാഴ്ക,
രാവാഴും ചന്ദ്രഭഗവാൻ വാഴ്ക,
ആദിത്യനേയും ചന്ദ്രനേയും
ചുററിപ്പററി വലയംചെയ്തു നില്പോരു
നാൾമീൻ കോൾമീൻ നക്ഷത്രാദികളും വാഴ്ക ദൈവമേ!
ഭൂമിക്കലങ്കാരമായി നില്പോരു
കറുക, ചെറുവുള, കഞ്ഞുണ്ണി, മുക്കററി,
പൂവാങ്കുരുന്ത ദശപുഷ്പം പത്തും വാഴ്ക, ദൈവമേ!
കിഴക്ക ഉദയമാനപർവ്വതം വാഴ്ക,
പടിഞ്ഞാറസ്തമാനപർവ്വതം വാഴ്ക,
തെക്ക ത്രികൂടപർവ്വതം വാഴ്ക,
വടക്ക മഹാമേരു ഭൂമിക്ക പൊക്കിളായ്നില്ക്കും പർവ്വതം
വാഴ്ക ദൈവമേ!

അതിന്മേൽ വസിക്കപ്പെട്ടോരു
സപ്തർഷി അഷ്ടയോഗിയിലുയന്നനാരം വാഴ്ക, ദൈവമേ!
പറ കഴിപ്പാൻ വിശ്വകർമ്മാചാര്യൻ വാഴ്ക,
തോൽ പുതപ്പാൻ പറച്ചാമ്പുകൻ വാഴ്ക,
കോൽത്തുവലിപ്പാൻ വാസുകി വാഴ്ക,
ഓരാപുരുഷൻ പാരത്തരവു വാഴ്ക,
ഓം എന്ന ശബ്ദം പറക്കോൽ വാഴ്ക,
പറയകത്തു ഹര ഹര എന്നും ശിവ ശിവ എന്നും
രണ്ടു നല്ലക്ഷരം വാഴ്ക, ദൈവമേ!
എന്റെ ഇടത്തും വലത്തും ഇരിക്കും വഴിവാണനാക്കരും വാഴ്ക,
ഇനിക്ക വിദ്യ ബോധിപ്പിച്ചുതന്നോരു ഗുരുവിന്റെ
ശ്രീപാദം ഇണയടി രണ്ടും വാഴ്ക, ദൈവമേ!

# ദാരുകൻ തോററം.*

ശ്രീകുരുമ്പകണ്ടകാളി ത്രൈലോക്യനായകി അഴകിയ ദേവി അനന്തസ്വാമി തിരുവടിയെക്കൊണ്ടു സ്തുതിപ്പാൻ തുടങ്ങുന്നേൻ. അടിയൻ എവിടെ പിഴച്ചു പോകുന്നതെല്ലാം ക്ഷമിച്ചുകൊള്ളേണം കന്നിയാദേവാ

എങ്കിലോ പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്ത് ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായിരുന്ന അന്നസുരകലത്തെയെല്ലാം അശേഷമേ കൊന്നു മുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളികൊള്ളുകൊണ്ടരുളും അച്യുതൻ ജഗൻ വിഷ്ണു[2] നാരായണസ്വാമി.

അന്നസുരകലത്തിലവർ ശ്രീകന്യാകന്മാർ കൽവിലപൊ[3]ത്തിൽ പുക്കൊളിച്ചു കിടന്നു. നാളുമുന്നാളെ നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നുമുടിച്ചു കളയുമാറുവരുമല്ലോ. നാമിനി ആരെച്ചെന്നു കാണുന്നുവെന്നും, എന്നതെല്ലാം നല്ലതെന്നും, അസുരകലത്തിലവർ കന്യാകന്മാരരുളപ്പോൾ.

ശ്രീകൈലാസത്തിങ്കൽ ചെല്ലുകിലോ ശ്രീമഹാദേവൻ നല്ലച്ചൻ നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നു മുടിച്ചുകളയും. ശ്രീപാൽക്കടലിൽ ചെല്ലുകിലോ ശ്രീനാരായണൻ തിരുവടി നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നു മുടിച്ചുകളയും. നാമിനി സത്യലോകം പോവുതെന്നു[4] പോകപ്പോയി[5] ചെന്നു, പൊയ്കയിൽ കുളിച്ചു പാതന്റുടുത്തു, ചില പുഷ്പങ്ങളുമെടുത്തു കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ

---

* ചിറവൂരിൽനിന്ന് കിട്ടിയത്.

1. പഴന്തസംബോധന—"ശ്രേഷ്ഠനായുള്ളോവേ, അനന്തനായുള്ളോവേ" എന്ന പ്രയോഗങ്ങൾ പ്രബന്ധങ്ങളിലും മറ്റും സാധാരണയാണ്.

2. ജഗത്തിങ്കൽ എല്ലാം നിറഞ്ഞവൻ—വിഷ്ണു എന്ന ശബ്ദം 'വിശ്' എന്ന ധാതുവിൽനിന്നാണ് ഉണ്ടായിട്ടുള്ളത്. അതിന് പ്രവേശിക്ക, വ്യാപിക്ക എന്നർത്ഥമുണ്ട്.

3. കല്ലുകൊണ്ടുണ്ടാക്കിയ ഗുഹയുടെ ദ്വാരം.

4. പോവുകതന്നെ എന്നർത്ഥം (പോകയായ്).

5. പോകപ്പോയി—പുറപ്പെട്ടു.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിരുവരും ശ്രീകൈലാസത്തിൽചെന്നു മണിയത്തൂരനെ കണ്ടു മായയിട്ടുംകൊണ്ടു അവരോടനുഭോഗവും ചെയ്തു ഗർഭത്തെ ധരിച്ചുകൊണ്ടാർ അസുരകുലത്തിലവർ ശ്രീകന്ന്യാക്കന്മാരമെ ദൈവമെ!

കേൾപ്പോളുമുണ്ടോ ശ്രീകന്ന്യാക്കന്മാരെ! ദേവഗർഭവും അസുരഗർഭവും ഇപ്പോഴെ പ്രസവിച്ചുകൊൾകെ വേണ്ടു എന്നാൻ മണിയത്തൂരൻ.

അതിനെക്കേട്ടോരു ശ്രീകന്ന്യാക്കന്മാരിരുവരുമന്നു തങ്ങടെ ഒരു പൊയ്കവനത്തിലവരന്നു ചെന്നു അന്തിനേരത്തു അല്പനായിട്ടു അത്രമന്നനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാനവതിയാകുന്ന കന്നിയാവു്.

അത്തവും ഞായറാഴ്ചയും അപരപക്ഷത്തിൽ പ്രതിപാദവുമാകുന്ന നാളെത്രയും ബലവീര്യനായൊരു പുത്രനെ പ്രസവിച്ചുകണ്ടാൾ ദാരുമതിയാകുന്ന കന്നിയാവ്.

അസുരൻ പിറന്നു ഭൂമിലോകത്തിൽ വീഴുന്നപ്പോൾ ആദിത്യൻ പരിവേഷം[1] തുടങ്ങുന്നു. മണ്ണു വിണ്ണാകുന്നു! മരം പാറിയുന്നു! മഹാസമുദ്രം കലങ്ങുന്നു.[2]

[3]നാലിനോടെ നാലാംനീരാടി, അഞ്ചിനോടെ അഞ്ചാം നീരാടി ഏഴിനോടെ ഏഴാം നീരാടി! പത്തിനോടെ പഞ്ചഗർഭം നീർതളിച്ചു. പതിനൊന്നിനോടെ പുല പുണ്യാഹം നീർതളിച്ചു, ഇരുപതാം നീരാടി. ഇരുപത്തെട്ടാം നാൾ ദാനവതി പെററവന് ദാനവനെന്നും ദാരുമതി പെററവന് ദാരുകനെന്നും അരഞ്ഞാണണച്ചു തിരുനാമം പേരു വിളിച്ചുകണ്ടു ശ്രീകന്ന്യാക്കന്മാരിരുവരുമെ ദൈവമെ.

അക്കാലത്തു ചോദിക്കത്തുടങ്ങുന്നു ദാനവതി ദാനവേന്തൻ[4] ദാരുകൻ:—'കേൾപ്പോളുമുണ്ടോ മാതാക്കന്മാരെ! നമ്മുടെ വംശത്തിങ്കൽ മററാരുമില്ലയൊ തുണയൊ' എന്നു്.

---

1. ആദിത്യന്റെ ചുററിലും വൃത്താകാരത്തിൽ കാണുന്ന ഒരു പ്രകാശം. (പരിവേഷം) 2. ദുർനിമിത്തങ്ങൾ—ദാരുകവധം, ഭദ്രാൾപാട്ട്, പേ. 144.

3. പെററുകിടക്കുന്ന കാലത്തെ ചടങ്ങുകൾ സൂചിപ്പിക്കുന്നു. എല്ലാം കേരളാചാരം തന്നെ. 11-ാം ദിവസം പുലകളിക്കുന്ന സമ്പ്രദായം കേരളത്തിൽ എല്ലായിടത്തുമില്ല. 14-ാം ദിവസമാണു് പലേടത്തും.

4. ദാനവപതി ദാനവേന്ദ്രൻ എന്നതിന്റെ ചുരുക്കം. വേന്തൻ—രാജാവ്.

'മകനെ ദാരുകാ! പണ്ടു ദേവാസുരയുദ്ധമുണ്ടായിരുന്ന കാലത്തു് ദേവകിന്നരകിമ്പുരുഷന്മാരുടെ പക്ഷമായി നിന്നുകൊണ്ടു അന്നു നമ്മുടെ വംശമെല്ലാം അശേഷമേ കൊന്നുമുടിച്ചു കളഞ്ഞു ശ്രീപാൽക്കടലിൽ പള്ളിക്കുറുപ്പുകൊണ്ടരുളും അച്യുതൻ ജഗൽവിഷ്ണു നാരായണസ്വാമി.'

'അന്നു ഞങ്ങളും ശ്രീകന്യാക്കന്മാർ കൽവിലമാളത്തിൽ പുക്കൊളിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയുടെ അനുഗ്രഹത്തിനാലല്ലെ ഇന്നു നീയും ദാനവനും ഉണ്ടായി മകനെ! ദാരുക!'

ശ്രീകൈലാസം വാഴ്ക ദൈവമെ!

ശ്രീമഹാദേവർ നല്ലച്ഛൻ വാഴ്ക!

ദാരുകപുരം വാഴ്ക!

ദാരുകാപുരത്തു മാനപതി മാനവേന്ദ്രൻ ദാരുകരാജാവു് വാഴ്ക!

ദാരുകരാജാവിന്റെ ധർമ്മപരിവാരം[1] വാഴ്ക!

ധർമ്മപരിവാരമിരിക്കും ഗോപുരമണിപന്തശാല വാഴ്ക ദൈവമെ.

'കർമ്മോൽപ്പാദ്യമുണ്ടോ മകനെ ദാരുക! ഇനിയും ദേവകളോടു യുദ്ധം വേണ്ടുകിലോ ബ്രഹ്മൻ തിരുവടിയെക്കുറിച്ചു തപസ്സുചെയ്തു ബ്രഹ്മൻ തിരുവടിയോടു വരവും വരപ്രസാദവും വാങ്ങിക്കൊണ്ടു പോകേണം മകനെ ദാരുക!'

എന്നു ദാരുകമാതാവു് പറഞ്ഞതു പരമാർത്ഥമെന്നും കല്പിച്ചു മേഘമാർഗ്ഗം[2] കരേറിച്ചെന്നു കളിച്ചാട പകർന്നുടുത്തു അഴകിയ ചില പുഷ്പങ്ങളുമെടുത്തു കൈപിടിച്ചു ബ്രഹ്മൻ തിരുവടിയുടെ ശ്രീപാദം ഇവിടെ കല്പിച്ചു കീഴ്ക്കനോക്കി നിന്നു പൂജാരാധിച്ചു തപസ്സു തുടങ്ങി നാൻ മാനപതി മാനവേന്ദ്രൻ ദാരുകൻ.

അങ്ങിനെയും പലവർഷം തപസ്സുചെയ്തു കണ്ടു മാനപതി മാനവേന്ദ്രൻ ദാരുകൻ.

അതുകൊണ്ടും പ്രത്യക്ഷമായില്ല ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

1. അസുരന്മാർ, ഭൃത്യന്മാർ, സേനകൾ മുതലായവർ.
2. അത്ര ഉയരത്തിൽ പോയി എന്നു താൽപര്യം.

ഒരു കാൽ മടക്കി ഒരു കാൽകൊണ്ടൊരു പന്തീരാണ്ടു തപസ്സു ചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവ് കാണായില്ല സ്വാമി.

ഒരു കൈ മടക്കി ഒരു കൈകൊണ്ടൊരു പന്തീരാണ്ടു തപസ്സു ചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

ഒരു കണ്ണടച്ചു ഒരു കൺ തുറന്നൊരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവ് കാണായില്ല സ്വാമി.

വർഷകാലത്തു അരയോളം നീററിൽനിന്ന് ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

കാററുകാലത്ത് കരിമ്പാറപ്പുറത്തിരുന്നു കാററും വെയിലും കൊണ്ടു ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

അരയാൽ വൃക്ഷത്തിന്മേൽ കരയേറി അരയാൽ കൊമ്പത്തു ഒരു കാൽകെട്ടി കീഴ്ക്കാംതൂക്കെ തൂങ്ങി ഒരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

താനിരിക്കും വെള്ളിത്തൃപ്പീഠം ചുററും അഗ്നികുണ്ഡം കുഴിച്ചു വരിക്കപ്പ്ലാ[1]കീറി, നറുനെയ്യും വീഴ്ത്തി, അഗ്നിഹോമം ചെയ്തൊരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

തന്ററയൊരു തംബുരുവും വീണയും വായിച്ചൊരു പന്തീരാണ്ടു തപസ്സുചെയ്യുകണ്ടു.

അതുകൊണ്ടും ഒരു വെളിവു കാണായില്ല സ്വാമി.

---

1. പിലാവ് അർത്ഥത്തിൽ ഒരു വകഭേദം.

തന്റെ കയ്യിലിരുന്നോരു വാൾകൊണ്ട് വലത്തെ കണ്ണായി[1]ലൂന്നി ഇടത്തെ കണ്ണായിൽ പുറപ്പെടിച്ചു കൊലപ്പെടുത്തുവാൻ തുടങ്ങുന്നോരു നേരത്തു "നില്ല നില്ല ദാരികാ! നീ എന്നെക്കുറിച്ചു തപസ്സു ചെയ്തു നിനക്കു എന്തെല്ലാം വരം വേണമെന്നു" ചോദിച്ചു[2] ബ്രഹ്മൻ തിരുവടി നല്ലച്ഛൻ

"ഇനിക്കു രാവും പകലും ചാവാത്തൊരു വരം തരേണം, കല്ലാലും, ഇരുമ്പാലും, ആളാലും, ആയുധത്താലും ചാവാത്തൊരു വരം തരേണ"മെന്നാൻ മാനപതി മാനവേന്തൻ ദാരികൻ.

അങ്ങിനെ ദാരികന മുക്കോടി അസുരരെ തോററി[3]ക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

കുളവിൽ പെരിയ രാക്ഷസർ പതിനാറായിരം അസുരരാജാക്കളെയും ശേഷമുള്ള രാക്ഷസരെയും തോററിക്കൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

ബ്രഹ്മൻ ബ്രഹ്മായുധമായി തോററിക്കൊടുക്കുന്നു.

വിശപാർമണിടയന്തും ശിവപാർമണിയെന്തും[4] രണ്ടു മന്ത്രത്തെയും ബോധിപ്പിച്ചുകൊടുക്കുന്നു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അങ്ങിനെ വരമെല്ലാം വാങ്ങിക്കൊണ്ടുപോക മെല്ലെ നടകൊണ്ടാൻ മാനപതി മാനവേന്തൻ ദാരികൻ.

'നില്ല, നില്ല, ദാരികാ! ഇനിയുമൊരു വരമുണ്ട് ഇരിക്കുന്നു. സ്ത്രീകളാൽ കൊലപ്പെടാത്ത വരമുണ്ട് ഇരിക്കുന്നു. അതിനെയും കൂടി വാങ്ങിക്കൊണ്ടുപോ മാനപതി മാനവേന്തൻ ദാരികരാജാവെ!' എന്നരുളിച്ചെയ്തുകണ്ടു ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അതിനെയും കേട്ടു കേളാതെകണ്ടു പോക നടകൊണ്ടാൻ മാനപതി മാനവേന്തൻ ദാരികരാജാവ്.

അട്ടയാലും, പുല്ലിന്മേൽ പുഴുക്കളാലും, പശുക്കളാലും, സ്ത്രീകളാലും വരം കൊള്ളേണ്ടിയോരു പുരുഷനോ ഞാനെന്നു അഭിമാനപ്പെട്ടു അധഃകരിച്ചുപോക നടകൊണ്ടാൻ മാനപതി മാനവേന്തൻ ദാരികരാജാവ്.

---

1. കണ്ണായിൽ.
2. ഇവിടെ ക്രിയക്ക് പുരുഷപ്രത്യയമില്ല.
3. സൃഷ്ടിച്ചു.
4. ഈ മന്ത്രങ്ങളുടെ പേരുകൾ മറെറാ പാട്ടിലും ഭിന്നമായിട്ടാണ് കാണുന്നതു.

'എങ്കിലോ നിണക്കു കാലാന്തരത്താൽ സ്ത്രീകളാൽ കൊലപ്പെടുക'[1] എന്നു ശപിച്ചു പറഞ്ഞരുളി ബ്രഹ്മൻ തിരുവടി നല്ലച്ഛൻ.

അതിനെയും കേട്ട് കേളാതെകണ്ടുപോക നടകൊണ്ടാൻ മാനപതി മാനവേന്തൻ ദാരികരാജാവ്.

[2]അകാലമെന്ന കാട്ടകത്തൂടെ പോകുന്നപ്പോൾ [3]ദാരികന്റെ അട്ടഹാസവും പൊടിത്തൂളവും[4] നിദ്രയിൽക്കേട്ട് വിരണ്ടുണർന്നെഴുന്നീററു നില്ക്കുന്ന അച്ചുവടി[5] വേതാള പ്രേതപിശാച്. ഒന്നാം കയ്യിൽ കങ്കം ധരിച്ചു, രണ്ടാം കാതിൽ കുഴ[6] തൂക്കിയിട്ടു, നാലാനമകളെ അമ്മാനമാടി, പന വലിച്ചു പൽക്കുറിയായിട്ടു[7] നില്ക്കുന്ന അച്ചുവടി വേതാളപ്രേതം പിശാച്.

'നില്ല്, നില്ല്, ദാരികാ! ബ്രഹ്മദേവനോടു വരവും വരപ്രസാദവും വാങ്ങിക്കൊണ്ടു പോകുന്ന നിയ്യ് എന്നോടുകൂടെ ഒരു വരം വാങ്ങിക്കൊണ്ടേ പോ[8]വെന്നാൻ' അച്ചുവടി വേതാളപ്രേതം പിശാച്.

അതിനെയും കേട്ട് കേളാതെകണ്ടു പോക നടകൊണ്ടാൻ മാനപതി മാനവേന്തൻ ദാരികരാജാവ്.

'എങ്കിലോ നിന്റെ വലത്ത തുടയിന്മേൽ കൊഴുത്ത നിണമുണ്ടിരിക്കുന്നു, അതിനെ ഞാനെന്റെ ചെമ്പിവാളാൽ വെട്ടി പാത്ര

---

1. നിണക്ക് കൊല്ലപ്പെടുക എന്നുള്ള പ്രയോഗം വ്യാകരണവിരുദ്ധമെന്നറിക്കേണ്ട. പാഠഭേദമായി ദ്രഷ്ടിപ്പിച്ചിരിക്കുന്നു.

2. ദാരികവധത്തിലെ വേതാളവർണ്ണന നോക്കുക.

3. ഈ പ്രയോഗം ഇപ്പോൾ ഭാഷയിൽ ലുപ്തപ്രായമായിരിക്കുന്നു. 'പോകും പോൾ' എന്ന രൂപാന്തരമാണ് ഇപ്പോൾ പ്രചാരം. ഇവിടെ ഭൂതകാലരൂപം തന്നെ പ്രയോഗിച്ചിരിക്കുന്നു.

4. പൊടി, തൂൾ ഇവ രണ്ടും ഒരേ അർത്ഥം കുറിക്കുന്ന പദങ്ങളാണ്. ഉന്നിച്ചു ചേരുമ്പോൾ ചിലപ്പോൾ ഇങ്ങനെ ആവർത്തിക്കാറുണ്ട്. ഇവിടെ പൊടിപരപ്പിച്ചു ഇളക്കുന്ന ശബ്ദത്തെയാണ് കുറിക്കുന്നത്.

5. അച്ചുവടിവ് എന്നതിന്റെ രൂപം. രൂപം വാർത്തുവെച്ചപോലെയുള്ള ഒരു സാധനം എന്നർത്ഥം. അച്ച് + വടിവ് = സന്ധിയിൽ അച്ചുവടിവ് എന്നാകുന്നു. അച്ചുന്ന=(ഒപ്പിക്കുന്ന) ആകൃതി എന്നും അർത്ഥമാവാം.

6. കാതിലുള്ള ആഭരണം.

7. പല്ലിൽ കുത്തിക്കൊണ്ട് എന്ന താല്പര്യം.

8. ഇവിടെ വിധിപ്രത്യയം ഭേദമായി പ്രയോഗിച്ചിരിക്കുന്നു.

വട്ടകയാൽ കുടിക്കുന്നുണ്ടു് ഞാ'നെന്നു വീണ്ടും പറഞ്ഞു വീരപാദം ക്രൂരി[1]ക്കണ്ടു അട്ടുവടി വേതാളപ്പെരുതും പിശാചു്.

അതിനെയും കേട്ടു കേളാത കണ്ടു തന്റേയാത ദാരുകാപുരം നോക്കി പോക നടക്കൊണ്ടാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവു്.

തന്റേയാത ധർമ്മപരിവാരമേറിരിക്കും ഗോപുരമണിപ്പന്തൽശാലക്കള്ളിൽ ചെന്നു മെയ്യുണർന്നിരുന്നുകണ്ടാൻ ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവു്.

'അക്കാലത്തുമേ ദൈവമേ! ശ്രീകൈലാസത്തിങ്കൽ അടിതളി ആചാരങ്ങളും മുട്ടുന്നു. കളികരിത്തേവാരങ്ങളും മുട്ടുന്നു. എത്ര്യാന്തം പൂവും പൂജയും മുട്ടുന്നു'[2] എന്നിവണ്ണം വരുവാനവകാശമെന്നു ശ്രീമഹാദേവൻ നല്ലച്ഛൻ.

'കേൾപ്പോളുമുണ്ടോ ഭൂതനാഥരേ! മഹാമേരുപർവ്വതത്തിങ്കൽ മാലാഴി[3] എന്നൊരു വൃക്ഷത്തിൻ കീഴ് പന്തിരണ്ടു പൂനാരമന്മാരുണ്ടിരിക്കുന്നു. അവരെച്ചെന്നു കൂട്ടിക്കൊണ്ടുവരണ'മെന്നരുളിച്ചെയ്തുകൊണ്ടു ശ്രീമഹാദേവൻ നല്ലച്ഛൻ.

അതിനെക്കേട്ടോരു ഭൂതനാഥനു് ആവേഗ[4]ത്തോടുകൂടി പുറപ്പെട്ടു മഹാമേരുപർവ്വതത്തിങ്കൽ മാലാഴി എന്നൊരു വൃക്ഷത്തിൻ കീഴിരിക്കുന്നോരു പന്തിരണ്ടു പൂനാരമന്മാരെ ചെന്നുകണ്ടാൻ ഭൂതനാഥരെ ദൈവമേ!

എന്തു വന്ന കാരിയമെന്നു ചോദിച്ചുകൊണ്ടു[5] പൂനാരമന്മാര പ്പോറ്റം.

'ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവർ നല്ലച്ഛൻ അരുളിച്ചെയ്തുവിട്ടു നിങ്ങളും പന്തിരുവരെയും കൂട്ടി പോരേണ'മെന്നു. അതിനെ

---

1. വൃക്ഷമാക്കി തിരിച്ചു എന്നർത്ഥം. പഴയ പ്രയോഗം. മറ്റുകൃതികളിലും മറ്റും ഈ പ്രയോഗമുണ്ടു്. ക്രിയക്കു് പുരുഷപ്രത്യയമില്ല.

2. എത്ര്യാന്തം കൈലാസത്തിലുണ്ടു്. പാട്ടിന്റെ കെട്ടിലയം നോക്കുക.

3. വൃക്ഷത്തിനു ഇങ്ങിനെയൊരു പേരു് കേട്ടിട്ടില്ല.

4. സംഭ്രമം.

5. ഇവിടെയും ക്രിയക്കു് പുരുഷപ്രത്യയമില്ല.

ക്കെട്ടോരു പന്തിരണ്ടു പൂനാരമന്മാരൊന്നു ആവേശത്തോടും കൂടി പുറപ്പെട്ടു മാതകന്റെ നാട്ടിൽകൂടി പോരുന്നോരു നേരത്തു കാടിമണ്ണി[1] വന്നു വഴി തടുത്തു കണ്ടാൻ മാനപതി മാനവേന്തൻ മാതരാജാവ്.

പൂനാരമന്മാർ:—'ഞങ്ങൾ ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവൻ വല്ല്യച്ഛന്റെ വേലൈത്തിങ്ങളെടുത്തുവാനും, കൊട്ടുവാനും, പാടുവാനും, ആടുവാനും, പോകുന്നു[2]ന്നെന്നാർ പന്തിരണ്ടു പൂനാരമന്മാരപ്പോൾ.

മാതകൻ:—'നിങ്ങടെ വല്ല്യച്ഛൻ ഞാനെന്നു കല്പിച്ചുകൊൾവിൻ! നിങ്ങടെ വല്ല്യമ്മ എന്റെ ദേവിയെന്നു കല്പിച്ചുകൊൾവിൻ! നിങ്ങടെ വല്ല്യച്ഛൻ എനിക്ക പട ചിരിക്കയും പക്കം[3]വെക്കയും പഴിയരി വാർക്കയും വേണം'.

'നിങ്ങടെ വല്ല്യമ്മ എന്റെ ദേവിക്ക മുറമടിക്കയും താളിപിഴികയും, വിളയാട്ടമണ്ണുള്ളകയും, വേണമെന്നു' പഴിയും പരിഹാസവും പറഞ്ഞു കണ്ടാൻ മാനപതി മാനവേന്തൻ മാതകരാജാവ്.

അതിനൊക്കെട്ടോരു പന്തിരണ്ടു പൂനാരമന്മാരാവേശത്തോടും പുറപ്പെട്ടു ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവർ വല്ല്യച്ഛന്റെ തൃക്കാക്കൽ ചെന്നു വീണു നമസ്കരിച്ചു പന്തിരണ്ടു പൂനാരമന്മാരപ്പോൾ.

'കേൾക്കുമാറുണ്ടോ വല്ല്യച്ഛാ! ഞങ്ങൾ മാതകന്റെ നാട്ടിൽകൂടെ പോരുന്നോരു നേരത്തു മാതകൻ വന്നു വഴി തടുത്തു പഴിയും പരിഹാസവും പറഞ്ഞു വല്ല്യച്ഛാ!' എന്നാർ പന്തിരണ്ടു പൂനാരമന്മാരപ്പോൾ.

'എന്തെല്ലാം പഴിയും പരിഹാസവും പറഞ്ഞു'തെന്നുകേട്ടു ശ്രീമഹാദേവർ വല്ല്യച്ഛൻ.

'നിങ്ങടെ വല്ല്യച്ഛൻ ഞാനെന്നു കല്പിച്ചുകൊൾവിൻ, നിങ്ങടെ വല്ല്യമ്മ എന്റെ ദേവിയെന്നു കല്പിച്ചുകൊൾവിൻ, നിങ്ങടെ വല്ല്യച്ഛൻ എനിക്ക ചിരിക്കയും പക്കം വെയ്ക്കയും പഴിയരി വാർക്കയും വേണം,

---

1. ആണത്തിക്ക നല്ല ഓടുക.

2. പോകുന്നു + എന്നു, പോകുന്നു എന്നു. ഇതിലെ ക്രിയ സമ്പ്രദായകൃദന്തമാണ്.

3. പക്കം=രാജാവിന്റെ അത്താഴത്തിനും, ദൃഷ്ടാന്തക്ക് കൊടുക്കുന്ന ഭോജനത്തിനും ഇതു പേരാണു്.

ഏഴുപത്തിയിൻ[1] കൊമ്പേറി നോക്കിക്കണ്ടാൻ ഭൂതനാരപ്പോൾ.

ഏഴുപത്തിയിൻകൊമ്പും ഭൂതനാഥം കൂറ്റിപ്പാട്ടിൽ[2] വീഴുമാറു നോക്കിക്കണ്ടാർ ശ്രീമഹാദേവർ കണ്ടകാളി.

'കൊല്ലുവാ! കൊല്ലുവാ! പെരുമ്പടയെ നിങ്ങൾ നമ്മുടെ ഭൂതനാർ ഒരുത്തരെപ്പോലും; അവരുടെ ഭൂതനാർ മുന്നൂറ്റൊപ്പതും. അവരെക്കാളും ചെന്ന ദാരികനോടു യുദ്ധത്തിനായ്ക്കൊട്ട വരവാനറിയിക്കട്ടെ' എന്നരുളിച്ചെയ്യുകണ്ടു ശ്രീമഹാദേവർ കണ്ടകാളി.

അതിനെക്കേട്ടുള്ള ഭൂതനാരെല്ലാം ചെല്ലുവാനായ നേരത്തു എന്നു നമ്മുടെ വടക്കുംഗോപുരവാതുക്കൽ പോയി പൊൻകൊമ്പ്(ലൊട്ടു) കേട്ടതന്നെ വിളിച്ചുകണ്ടു മാനംപാതി മാനവേന്തൻ ദാരികരാജാവ്.

ശ്രീമഹാദേവർ കണ്ടകാളിയും പെരുമ്പടയുമായി യുദ്ധത്തിനായ്ക്കൊട്ട വന്നു നില്ക്കുന്നതെന്നാർ ഭൂതനാരപ്പോൾ.

അതിനെക്കേട്ടുള്ള ദാരികരാജാവ് തന്റെയൊരു പടകളെയെല്ലാം കൂട്ടിക്കൊണ്ടു വടക്കുംഗോപുരവാതിൽക്കലെഴുന്നരുളുന്നു. ഒരു യുദ്ധം പടപൊരുതു കാണുന്നപ്പോൾ ഇരുയുദ്ധം പട തോററു കണ്ടു ശ്രീമഹാദേവർ കണ്ടകാളിയുമ്മ.

ഇരുയുദ്ധം പടപൊരുതു കാണുന്നപ്പോൾ മൂന്നു യുദ്ധം പട തോററു കണ്ടു.

മൂന്നു യുദ്ധം പടപൊരുതു കാണുന്നപ്പോൾ നാലു യുദ്ധം പട തോററു കണ്ടു.

നാലു യുദ്ധം പടപൊരുതു കാണുന്നപ്പോൾ നാട്ടിന്നും വീട്ടിന്നും അലയുന്നായി പോകത്തുടങ്ങുന്നു മന്നപതി മാനവേന്തൻ ദാരികരാജാവ്.

ശ്രീമഹാദേവർ കണ്ടകാളിക്ക[3] ഗണങ്ങളും പെരിയ മറുകാളി[4]യും പെരുമ്പടയും കൊണ്ടാടിക്കത്തുടങ്ങുന്നു.

---

1. ഏഴിലഞ്ഞിയും കൊമ്പത്തും അവർ കയറി നോക്കി എന്നു താൽപര്യം.
2. കൂറ്റിപ്പാട്ടിൽ എന്നതിന്റെ അർത്ഥം ചോദിക്കുന്നു.
3, 4. ഇവിടെ കണ്ടകാളിയും മറുകാളിയും രണ്ടാണെന്നു സങ്കല്പിച്ചിരിക്കുന്നു.

ച്ചൂലം പഴ്മുർവ്വം കൈകപിടിച്ചു് അഗതിപ്പെണ്ണാകൃതിയായി ഉയന്തിരിഞ്ഞു ദാരുകാപുരത്തു ദാരുകരാജാവിൻെറ നാലില്ലം[1] നടുമുററത്തു വന്നു പുറപ്പെട്ടു കണ്ടു ശ്രീമഹാദേവർ കണ്ടകാളി പുരമേ, ദൈവമേ!

അന്നേരത്തു ശ്രീകന്യാകന്മാരിരുപത്തു ദേവഗീതങ്ങളോതി ഇരിക്കുന്നു.

അന്നേരത്തു പവിഴം കോരി മറം നിറപ്പുവെച്ചു കൊടുക്കുന്നു. പവിഴത്താൽ കോരി പറ നിറപ്പുവെച്ചു കൊടുക്കുന്നു.

'ഇവയെല്ലാം വേണ്ടായെനിക്ക, നിങ്ങൾ പടിച്ചോതിയിരിക്കുന്ന ശ്രീമന്ത്രത്തെ ബോധിപ്പിച്ചു തരേണ'മെന്നു കേട്ടാറെ ശ്രീമഹാദേവി കണ്ടകാളി.

അന്നേരത്തു ശ്രീകന്യാകന്മാർ തങ്ങൾ പടിച്ചോതിയിരിക്കുന്ന ശ്രീമന്ത്രത്തെ ബോധിപ്പിച്ചുകൊടുക്കുന്നു.

അതിനെയെല്ലാം തൻെറ വലത്തെ കണ്ണായിൽ[2] കൊണ്ടുപ്പോളും ചെയ്തു അവിടുന്നു ഒളിച്ചുവന്നു കണ്ടാറെ ശ്രീമഹാദേവർ കണ്ടകാളി.

തൻെറയൊരു പടശ്രുത്തത്തിൽ വന്നു പടകാളം[3] വിളിപ്പിച്ചു കണ്ടു അട്ടഹസിച്ചു അലറകരിച്ചു ആനാപാലെ വടക്കംഗോപുരവാതുക്കൽ ചെന്നലറിക്കണ്ടാറെ ശ്രീമഹാദേവി കണ്ടകാളി.

അതിനെക്കേട്ടാരെ ദാരുകരാജാവ് തൻെറയൊരു പടകളെയെല്ലാം കൂട്ടിക്കൊണ്ടു വടക്കംഗോപുരവാതുക്കലൊരുമ്പെട്ടു ചെന്നു.

ഒരു യുദ്ധം പടപൊരുതു കാണുന്നപ്പോൾ ഇരുയുദ്ധം പടതോററു കണ്ടു ദാനപതി ദാനവേന്ദ്രൻ ദാരുകരാജാവ്.

ഇരുയുദ്ധം പടപൊരുതു കാണുന്നപ്പോൾ മൂന്നു യുദ്ധം പടതോററു കണ്ടു.

മൂന്നുയുദ്ധം പടപൊരുതു കാണുന്നപ്പോൾ നാലുയുദ്ധം പടതോററു കണ്ടു.

---

1. ദാരുകരാജ്യത്തിൻെറ അമരനാലും നാലുപുരപ്പോഴയാണ്' കെട്ടിയിരിക്കുന്നത്'.
2. കണ്ണാവായിൽ എന്നതിൻെറ ച്യുതരൂപം. കണ്ണായ=കണ്ണുവായ.
3. പടകാളം=പടക്കാഹളം (വലിയ കുഴൽ)

കാറിൻനിറമൊത്ത തിരുവടി തൊഴുന്നേൻ,
കനൽക്കണ്ണും തിരുനെററി തിലകം കൈതൊഴുന്നേൻ,
വിലസുന്ന മിഴിയോ നാസിക കവിൾ തൊഴുന്നേൻ,
തേഞ്ചൊരിയധരം പല്ലോടു നാവുതൊഴുന്നേൻ,
വാരണക്കഴ് കമ്പി[1] ഇവരണ്ടും തൊഴുന്നേൻ,
മാനിച്ചു കരമാരമരവമൊത്ത തൊഴുന്നേൻ,
ദാരുകൻ തലവെട്ടി പിടിച്ച കൈ തൊഴുന്നേൻ,
തങ്കം നിൻ കരവാൾ വട്ടക ശൂലം തൊഴുന്നേൻ,
മാറിടം വളർ താലി മണിമാല തൊഴുന്നേൻ,
മഹാമേരുവിനെവെന്ന തിരുമുല തൊഴുന്നേൻ,
നേരറയാലിലയൊത്തൊരുദരം കൈതൊഴുന്നേൻ,
ഞെറിഞ്ഞ പൂന്തുകിൽ പട്ടുടയാട തൊഴുന്നേൻ,
വാരണക്കരംവെന്ന തിരുത്തുട തൊഴുന്നേൻ,
വളർചെപ്പോടടിഞ്ഞിടും മുഴങ്കാൽ കൈ തൊഴുന്നേൻ,
കേതകിമലരൊത്ത കണങ്കാൽ കൈ തൊഴുന്നേൻ,
കോമള പുറവടി വിരൽനകം(ഖം) തൊഴുന്നേൻ,
തിരുമുടിമുതലായിട്ടടിയോളം തൊഴുന്നേൻ,
നിറമോടെ തിരുമാന്ധാംകുന്നിലമ്മേ! തൊഴുന്നേൻ.

1. ആനയെക്കൊണ്ട് കഴപോലെയാക്കിയിട്ടുള്ള കണ്ഠാഭരണം.

# കളംപാട്ട്

കാളിയുടെ രൂപം പലനിറത്തിലുള്ള പൊടികൊണ്ട് നിലത്തെഴുതി, അതിനെ പൂജിച്ച് പാട്ടുപാടി സേവിക്കുന്നതിനാണ് "കളം പാട്ട്" എന്നു പറയുന്നത്. നീളവും വീതിയും കണക്കാക്കി എഴുതിയ അല്ലെങ്കിൽ വരഞ്ഞ, രൂപത്തിന്നാണ് "കള"മെന്നു പറയുന്നത്. ഇത്, സാധാരണ കാവുകളിലോ, അല്ലെങ്കിൽ, നമ്പൂതിരിമാരുടെ ഇല്ലങ്ങളിലോ, നായർപ്രഭുക്കന്മാരുടെ വീടുകളിലോ, മാത്രമേ നടത്തിവരാറുള്ളു. കളമെഴുതുന്നത് 'കല്ലാററക്കുറുപ്പ്' എന്നൊരു വർഗ്ഗക്കാരാണ്. കളംപാട്ട് കഴിക്കുന്നത് രാത്രിയാണ് പതിവ്. എന്നാൽ അതിന്റെ ചടങ്ങ് പകൽ തിരിഞ്ഞ് പതിററടിയായാൽ ആരംഭിക്കും. പാട്ട് നിശ്ചയിച്ച ദിവസം ഏകദേശം ഉച്ചതിരിയുമ്പോഴേക്കുതന്നെ കുറുപ്പ് സ്ഥലത്തെത്തും. കളമെഴുതേണ്ട സ്ഥലത്തു വന്നിരുന്നു അയാളുടെ 'നന്തുണി'[1] എടുത്ത് അല്പം പാടും. ഈ ചടങ്ങിനു് 'ഉച്ചപ്പാട്ട്' എന്നാണ് പറയുന്നത്. പിന്നെ വൈകുന്നേരത്തേക്കുള്ള വട്ടങ്ങൾ ഒരുക്കുകയായി. അരിപ്പൊടി (വെളുത്ത പൊടി), മഞ്ഞപ്പൊടി, കറുത്ത പൊടി, ചില ഇലകൾ കരിച്ചുപൊടിച്ചിട്ടുള്ള പച്ചപ്പൊടി, ചുകന്ന പൊടി[2] എന്നിവ തയ്യാറാക്കുകയായി. വിളക്കുവെച്ചാൽ കളമെഴുത്തു തുടങ്ങും. മേല്പറഞ്ഞ പൊടികൾ കൂടി കലർത്തിട്ട് ഏകദേശം ഏഴുനിറത്തിലുള്ള പൊടികൾ കുറുപ്പ് ഉണ്ടാക്കും. മൂക്ക്, കണ്ണ്, മാറ് മുതലായി പൊന്തിനില്ക്കേണ്ട ഭാഗത്ത് ഇത്രയിത്ര അരിയും പൊടിയും ഇടേണമെന്ന് വ്യവസ്ഥയുണ്ട്. ഏകദേശം മൂന്നു മണിക്കൂറ് കഴിയുമ്പോഴേക്ക് കളം എഴുതി പൂർത്തിയാകും. കാളിയുടെ അതിഭയങ്കരമായ രൂപമാണ് എഴുതുന്നത്. നാലുകയ്യായിട്ടും, എട്ടുകയ്യായിട്ടും, പതിനാറുകയ്യായിട്ടും കാളിയെ വരയാറുണ്ട്. അത് ഉടമസ്ഥന്റെ ആവശ്യംപോലിരിക്കും.

കളമെഴുതിക്കഴിഞ്ഞാൽ കുറുപ്പ് കൈ കഴുകാനെന്ന നിലയിൽ പുറത്തേക്കു പോകും. ആ സമയത്ത് ഒരു നമ്പൂതിരി വന്നു കളം പൂജ കഴിക്കും. കളമെഴുതിയ കർമ്മി അറിയാതെ പൂജ കഴിക്കണമെന്നാണ് തോന്നും

1. നന്തുണി=വീണപോലെയുള്ള ഒരു വാദ്യവിശേഷം. ഇതുകൊണ്ട് ശ്രുതി ചേർക്ക മാത്രമേ കുറുപ്പ് ചെയ്യാറുള്ളു.

2. ഇതും ഒരു കൂട്ടാണ്.

അപ്പോഴത്തെ സമ്പ്രദായങ്ങൾ കണ്ടാൽ. നമ്പൂതിരി മണി കിലുക്കുന്നതു് വളരെ പതുക്കെയാണു്. മാരാൻ വളരെ മെല്ലെയാണു് ചെണ്ട കൊട്ടുന്നതും. കുറുപ്പ്, മങ്ങിവരുമ്പോഴും പൂജ കഴിഞ്ഞുവെന്നു് ഒരാൾ പറകയും ചെയ്യും. അന്വേഷണത്തിൽ, ഒരുകാലത്തു് കുറുപ്പുതന്നെയായിരുന്നു പൂജ കഴിച്ചിരുന്നതെന്നാണു് അറിയുന്നതു്. അതുകൊണ്ടാണു് കുറുപ്പറിയാതെ ആ കാര്യം നിർവ്വഹിക്കുന്നതായി നടിക്കുന്നതു്. നമ്പൂതിരിക്കു് കേരളസമുദായത്തിൽ പ്രാബല്യം വന്നതോടുകൂടി പൂജിക്കുന്ന കർമ്മം കയ്യേറിയതായിരിക്കണം.

ഇതു കഴിഞ്ഞാൽ കുറുപ്പ് പാട്ടു തുടങ്ങുകയായി. അപ്പോഴും പാടുന്നതാണു് ഇതിൽ ചേർത്തിട്ടുള്ള 'ദാരികവധം പാട്ടു്'. സമയവും സൌകര്യവും അനുസരിച്ചു് കുറുപ്പ് പാട്ടു് വിസ്തരിക്കുകയോ ചുരുക്കുകയോ ചെയ്യും.

പിന്നീടു് വെളിച്ചപ്പാടിന്റെ വരവായി. അയാൾ കളത്തിന്റെ കാൽക്കൽ വന്നു് ചിലമ്പൊട്ടു കിലുക്കും. അതോടുകൂടി ഒന്നു രണ്ടു അട്ടഹാസവും പുറപ്പെടുവിക്കും. ചിലമ്പു് കാലിൽ ഇടുമ്പോഴേക്കു് അയാൾക്കു് കലി കയറും. ആ വേഗത്തോടുകൂടി കളം മൂന്നു പ്രദക്ഷിണം വെച്ചു് വീണ്ടും കാൽക്കൽ വന്നു് നൃത്തം വെക്കും. അതു് കഴിഞ്ഞാൽ അരിയെറിഞ്ഞു് ഉടമസ്ഥനെ സന്തോഷിപ്പിച്ചു കോമരം അടങ്ങുന്നു. കളമൊന്നും എഴുതാതെ ഇതു പാട്ടുമാത്രം പാടിക്കുന്നതും ഒരു വഴിപാടായി ചെയ്യാറുണ്ടു്. ഇതു് പകലാണു് പതിവു്.

എങ്കിലോ പണ്ടു് മുന്നൂറായിരത്തി മുപ്പതിനായിരത്തി മൂവായിരത്തി മുന്നൂററിമുപ്പത്തിമൂവ്വരി ദേവകളും കൂടി, ആറുന്നൂറായിരത്തി അറുപതിനായിരത്തി ആറായിരത്തി അറുന്നൂററി അറുപത്തിആറുവർ അസുരർകളും കൂടി പണ്ടു് ദേവാസുരയുദ്ധം ചെയ്തം പോരണയായിരുന്നകാലത്തു് അന്ന അവിടെ ഓടി ഒളിച്ചു് വിലദ്വാരം പുക്കു് കിടപ്പവർ നാലുപേർ അസുരസ്ത്രീകന്യാക്കന്മാരുണ്ടു്. അവരുടെ പേരെപ്രകാരമെന്നാൽ:—

ദാനപതിയെന്നും, ദിനപതിയെന്നും, ബാണകയെന്നും, മഹിഷികയെന്നും; [1] അതിൽ ദാനപതിയും ദിനപതിയും കൂടി നിരൂപിച്ചു് ആലോചിച്ചു് 'ആരാലെ നമ്മുടെ അസുരവംശം പെരുകുവെന്നു കമലാസനൻ ബ്രഹ്മൻ തിരുവടിയെ ചാർത്തി തപസ്സുചെയ്യാമല്ലോ ദാനവമാതാക്കന്മാ[2]രിരുവരും.

ബ്രഹ്മൻതിരുവടിയും തപസ്സിങ്കലാമ്മാറു് പ്രീതിപ്പെട്ടു് ആത്മസന്തുഷ്ടനായി, ആനന്ദസമ്പൂർണ്ണനായി അരുളിച്ചെയ്തു "കേൾപ്പായാക ദാനപതി, നീയെങ്കൽ ഏകമനസ്സായി നിന്നു തപസ്സുചെയ്താളല്ലോ നിനക്കത്യന്തം നന്മനാമായിരിപ്പൊരു പുത്രൻ പിറക്കുവനു് കാരകനെന്ന നാമവും തന്നേൻ. കാരകാപുരി രാജ്യവും തന്നേൻ, കേൾപ്പായാക ദിനപതി, നീയെങ്കലൊട്ടു് ഏകമനസ്സായി നിന്നു് തപസ്സുചെയ്താളല്ലോ ഏകവീരുമെ, ത്രൈലോക്യമൊക്കെ സാധിപ്പൊരു പുത്രൻ പിറക്കുവനു് പിള്ളദാനവനെന്ന നാമവും തന്നേൻ, ദാരികപുരി രാജ്യവും തന്നേൻ" എന്നു രണ്ടു പാൽച്ചോറുപിണ്ഡത്തെ ഗർഭജലത്തിൽ അഭിമന്ത്രിച്ചു കൊടുത്തരുളി.

അതുകേട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ടു് പടിഞ്ഞാറെ സമുദ്രവീഥിയിങ്കൽ ചെന്നു് വാനീകശ്രേഷ്ഠനാകുന്ന രാജാവിനെ മാലയുമിട്ടു് ഭർത്താവാക്കിനാളല്ലോ ദാനപതിയാകുന്ന അസുരസ്ത്രീ. ദിദീകരാജാവിനെ മാലയിട്ടു് ഭർത്താവാക്കിനാളല്ലോ ദിനപതിയാകുന്ന അസുരസ്ത്രീ.

---

1 ഈ പേരുകൾ ഓരോ ഗ്രന്ഥത്തിൽ ഓരോ വിധത്തിലാണു് കാണുന്നതു് അബന്ധം നോക്കുക.

2 പുരുഷപ്രത്യയം ചേർത്തിരിക്കുന്നതു നോക്കുക. ശ്രേഷ്ഠതയെ സൂചിപ്പിക്കുന്നതിനു് ഇങ്ങിനെ പതിവുണ്ടു്. ഉദാഹരണം:—'അമ്മത്തമ്പുരാൻ'.

3 സന്തോഷിപ്പിക്കുന്നതു് എന്നർത്ഥം.

അങ്ങിനെ ഭർത്താക്കന്മാരും ഭാര്യമാരും കൂടി സുഖിച്ചു വസിച്ചിരിക്കുന്ന കാലത്തു്, അമ്മാസത്തിൽ ഗർഭം ധരിച്ചിട്ടു്, ഒന്നാം മാസം ഒളികലന്നു്, രണ്ടാം മാസം തിരണ്ടതണ്ടു്, മൂന്നാംമാസം മുലക്കണ്ണു് കറുത്തു, നാലാം മാസം നെഞ്ചു കുറിച്ചു്, അഞ്ചാംമാസം പഞ്ചാരട്ടിയായി, ആലിലപോലെയിരുന്നോരണിവയറെല്ലാം വീർത്തിച്ചുഴന്നു[1], മുത്തുപോലെ മുഖം വെളുക്കയും, കൊട്ടുവായിടുകയും, വെള്ളനീരൊഴുകുകയും തുടങ്ങി മാനവർ ഭാര്യാക്കന്മാർക്കിരുവർക്കും.

അവർകൾക്കും ആറാംമാസം ഉദരത്തിൽ തിരിഞ്ഞു്, ഏഴാംമാസം ഏഴുന്നു മുഴങ്ങി, എട്ടാംമാസം തൊട്ടണി പുരണ്ടു്[2], ഒമ്പതാംമാസം പുളിയുണ്ടകല്യാണം ഏറ്റവും പ്രപഞ്ചമായി[3] ചമയിക്കുന്നുതുടങ്ങിയതെപ്രകാരമെന്നാൽ:—

നാലുഭാഗമെന്നൊട്ടപ്പു പൂട്ടി, ചന്ദനമേ പൂക്കീറി തീച്ചിട്ടെരിച്ചു്, വെങ്കിടാരമെന്നോരു വെള്ളിക്കിടാരമേറ്റി, മാനേറും ചോലയിൽ നീർകോരിക്കൊണ്ടുവന്നു പകർന്നു്, തിങ്കടി[4]യെന്നോരു വൃക്ഷം തകർത്തിട്ടു്, അഴകാരാലി[5]യെന്നോരു ഉഴുന്നും വറുത്തിട്ടു്, കറുകടി[6]യെന്നോരു തേങ്ങാ ചിരകിയിട്ടു്, പുളിയരിയും കലർന്നിട്ടു് വെളപ്പാറക്കുന്നു ഇക്കണ്ണാപ്പുരമെന്നോരു കത്തി വെച്ചു് വാങ്ങി തേർത്തിരച്ചോറ്റിൽ ഉപ്പും കലർന്നിട്ടു് പണ്ടെയിലെന്നോരു പൊന്നിൻതളികയിൽ കോരിച്ചീന്തി തിരുപ്പിലാവിലയെന്നോരു പൊൻപിലാവിലകൊണ്ടു മുളുത്തത്തോടെ കോരി ഉപജീവിക്കുന്നുതുടങ്ങി മാനവർ ഭാര്യാക്കന്മാരിരുവരും.

അവർകൾക്കും ദശമാസം തികഞ്ഞവാറെ അണിചിത്രക്കം[7] പണിചെയ്യിപ്പിക്കുന്നുതുടങ്ങിയതെപ്രകാരമെന്നാൽ:—

മാണിക്കമേ തൂണായി, മരതകമേ പോതിക[8]യായി, അണിചിത്രമേ കഴുക്കോലായി, മുത്തേ മോന്തായമായി, ഭവരമേ മാവടയായി,

1. വലുതായി വന്നു.

2. ഗർഭത്തിന്നും ഗർഭിണികൾക്കും ഉണ്ടാവുന്ന വളർച്ചയും വ്യത്യാസവും വിവരിച്ചിരിക്കുന്നതു നോക്കുക.

3. നാടകീയ—ഭംഗിയായി എന്നർത്ഥം. 'വസന്ത'ത്തിന്റെ സമയമാണു്.

4. 5. 6. } ആചാരശബ്ദമാണു്.

7. മനോഹരമായി അലങ്കരിച്ച മന്ദിരം.

8. തണ്ടു ഉണ്ടിരുന്നാൽ ചേർത്തുവെക്കുന്ന തണ്ടു്—തണ്ടിക.

അയ്പൊന്നാൽ[1] മെത്തു്, ചെമ്പൊന്നാൽ[2] മുകളം കൂടിന്നു്, അതിനകത്തു് ഈരാറുപന്തൽപ്പൂക്കൾ കെട്ടിച്ചിട്ട് ഈരാറു കയറുകെട്ടി, ഈരാറില്ലം പൂക്ക് മേൽക്കട്ടു് നിവർത്തിക്കളുത്തങ്ങിയതിന്റെ പ്രകാരമെന്നാൽ:—

തലയിതാ നോക്കുന്നതേ, മഹാദേവഭഗവാനേ! കൈതൊഴായോ,
കഴുത്തിതാ നോക്കുന്നതേ, കാമദേവഭഗവാനേ! കൈതൊഴായോ,
മാറിടം നോക്കുന്നതേ, മാധവഭഗവാനേ! കൈതൊഴായോ,
മുലയിതാ നോക്കുന്നതേ, മുകുന്ദഭഗവാനേ! കൈതൊഴായോ,
വയറിതാ നോക്കുന്നതേ, വാസുദേവഭഗവാനേ! കൈതൊഴായോ,
അരപ്പരപ്പും നോക്കുന്നതേ, ആനന്ദഭഗവാനേ! കൈതൊഴായോ,
നാഭികമലം നോക്കുന്നതേ, നാരായണഭഗവാനേ! കൈതൊഴായോ,
തുടയിതാ നോക്കുന്നതേ, സുബ്രഹ്മണ്യഭഗവാനേ! കൈതൊഴായോ,
മുഴങ്കാലിതാ നോക്കുന്നതേ, മുകലോകനായകരേ[3] കൈതൊഴവിൻ,
കണങ്കാലിതാ നോക്കുന്നതേ, കരുണാകരഭഗവാനേ! കൈതൊഴായോ,
പുറവടികൾ നോക്കുന്നതേ, ഭൂമിദേവിഭഗവതിയേ! കൈതൊഴവിൻ,
നഖമണികൾ നോക്കുന്നതേ, നക്ഷത്രാദികളേ! കൈതൊഴവിൻ,
ഇടയിടയെങ്ങും നോക്കുന്നതേ, ദേവകൾ ഇന്ദ്രാദികളേ! കൈ
[തൊഴവിൻ,
സർവ്വാംഗം നോക്കുന്നതേ, സർവ്വഗുണസമ്പന്നരേ! കൈതൊഴവിൻ,

എന്നിങ്ങനെ ഈരേഴുനാല്‌ക്കാലം ഈരാറ്‌പോയാറിലായി. അത്യന്തം നന്നമായിരിപ്പോരു പുത്രനെ പ്രസവിച്ചുവല്ലോ ദാനപതിയാകുന്ന അസുരസ്ത്രീ.

അസുരകൾക്ക പണ്ട് പിറന്നു വീണാലപ്പോഴേ ഉരിയാടുമാറുണ്ടല്ലോ. പണ്ട് ബ്രഹ്മശക്ത്യാ പിറന്നു വീണ ദാരകൻ എഴുന്നേറ്റിരുന്നു ചൊല്ലുവതെല്ലാം.

"കേൾപ്പോയാക, അസുരമാതാവേ! എന്റെ നമ്മുടെ അച്ഛനാർ സ്ഥിതികളെ"ന്നു കേട്ടാനല്ലോ ദാരകൻ.

"കായും കനിയും മകനേ!" എന്നാൾ അസുരമാതാവ്.

---

1 ഐയിയം പൊന്ന്. അഞ്ചു ലോഹങ്ങൾ. പൊന്നിനു ലോഹമെന്നും അർത്ഥമുണ്ട്. കരിംപൊൻ ഇരിമ്പാണല്ലോ.

2 ചെമ്പൊന്ന്. ചെമ്പുമാവാം.

3 മൂവുലോകനായകരേ! (പാഠാന്തരം)

"കായാവതെവണ്ണമുള്ളു, കനിയാവതെപ്രകാശമുള്ളു" എന്നു കേട്ടാൻ താരകൻ.

"കായ കറുത്തിരിപ്പു, കനി ചുവന്നിരിപ്പു, മകനേ!" എന്നാൾ അസുരമാതാവു്.

അപ്പോൾ പിറന്നാൾ ഉഷഃകാലമെ ഉദിച്ചുയർന്നെഴുന്നരുളി ആദിത്യഭഗവാൻ. അതു് താരകൻ കണ്ടു്, "മേലെ ചുവന്നുകാണാകുന്ന പഴം നമുക്കപ്പിടിപ്പിക്കാമോ" എന്നു കല്പിച്ചു് ആദിത്യമണ്ഡലത്തിൽ പാഞ്ഞുയർന്നാൻ താരകൻ. അതുകണ്ടു് ആദിത്യഭഗവാനും "ഹാ കഷ്ടമേ! ഇന്നലെ പിറന്നോരസുരൻ ഇന്നെന്നോടു യുദ്ധത്തിന്നായി വരികയോ?" എന്നു കല്പിച്ചു് തന്റെ വേൽകൊണ്ടെറിഞ്ഞരുളി.

അതു് താരകന്റെ വക്ഷഃസ്ഥലത്തേറ്റു് താരകനും ചത്തു് ഭൂതലത്തിൽ വീണു് താരകയുദ്ധം കഴിഞ്ഞിരിക്കുന്ന കാലത്തു് ചൊവ്വാഴ്ചനാൾ മദ്ധ്യാഹ്നത്തിങ്കലു് എത്രയും ക്രൂരമായിരിക്കുന്ന രാശിക്കു പിറന്നാനല്ലോ പിള്ളമാനവൻ. അവൻ പിറക്കുമ്പോൾ എന്തെല്ലാം ദുർന്നിമിത്തങ്ങളെന്നാൽ:—മേൽമേൽ വീണു ചിതറി, വില്ലിൻകൾ തെളിഞ്ഞു ഉലയായി, സപ്തസാഗരം കലങ്ങി, ചതുർദ്ദശലോകം നടുങ്ങി, അസുരകൾക്കെല്ലാർക്കും ആനന്ദം വന്നു്, അമരകൾക്കെല്ലാം അഴലായിത്തോന്നി, ആദിത്യൻ പരിവേഷിച്ചു്, അന്തകൻ ഉള്ളുലങ്ങി, കുറുനരിനിന്നു, പകലെയുള്ള പശുമൃഗപക്ഷിജാതികളെല്ലാം ദിക്കറിയാതെയും, ദേശമറിയാതെയും, ഓടി ഒളിച്ചു ഭ്രമമുണ്ടായിരിക്കുന്ന രാശിക്കു പിറന്നാനല്ലോ.

പിറന്നു വീണ പിള്ളമാനവൻ എഴുനീറ്റിരുന്നു ചൊല്ലുവനല്ലോ.

"ഭക്തിപ്പ്രിയയാക, അസുരമാതാവേ, ആരു നമ്മുടെ ബന്ധുക്കളാകുന്നതും, ആരു നമ്മുടെ ശത്രുക്കളാകുന്നതും" എന്നു കേട്ടാനല്ലോ.

"ബന്ധുക്കളെന്നും ശത്രുക്കളെന്നും വിശേഷിക്കേണ്ട[1] മകനേ, ദേവവംശമെന്നും, അസുരവംശമെന്നും രണ്ടു വംശമുള്ളതിൽ അസുരവംശം നമ്മുടെ വംശമാകുന്നു അതിനെ അംശം അളവെ[2] കൊന്നു മുടിച്ചരുളി നാരായണസ്വാമി; വിഷ്ണുഭഗവാൻ അതിനെ നിഗ്രഹവാനാ

---

1 വിശേഷശബ്ദം ക്രിയയാക്കിയിരിക്കുന്നു.

2 ഇതിന്റെ ആവൃത്തി ശങ്കിക്കേണ്ടിയിരിക്കുന്നു".

അതുകേട്ടു തൊഴുതുണർത്തിനാനല്ലോ പിള്ളമാനവൻ.

"ഒരു വരം തരികിൽ വാണാളും[1] വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

മുക്കോടി നൂറുകോടി വാണാളും കൊടുത്തരുളി.

"ബലം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

പതിനാറായിരം ഇളകരിയാനകളുടെ ബലം കൊടുത്തരുളി.

"രാവും പകലും വെച്ചു കൊല്ലത്താത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

അതു വരവും കൊടുത്തരുളി.

"അകത്തും പുറത്തും വെച്ചു കൊല്ലത്താത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

അതു വരവും കൊടുത്തരുളി.

"ആണാലും, ആയുധത്താലും കൊല്ലത്താത്ത വരം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

അതു വരവും കൊടുത്തരുളി.

"ആയുധം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

ചക്രായുധം ബ്രഹ്മദണ്ഡ് കൊടുത്തരുളി.

"വാഹനം വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

ഉഗ്രരാക്ഷസമാകുന്ന തേർ കൊടുത്തരുളി.

"ഇനി ഇതു പോരാ! നിന്തിരുവടിയാലെ ഒരു തിരുനാമച്ചേരുക്കൂടെ വേണം, ഭഗവാനേ!" എന്നാൻ പിള്ളമാനവൻ.

"എങ്കിലോ നീയുമിപ്പോൾ പിള്ളമാനവനല്ലയോ?"

മാനവേന്ദ്രൻ താരകരാജനെന്ന് മുടിവെച്ച് അഭിഷേകവും ചെയ്ത് വിശ്വപാലതിലയനെന്നും സപ്താബ്ധിപതിയെന്നും രണ്ടു ബ്രഹ്മോപദേശവും ചെയ്ത്, "ഇതു നീയും നിന്റെ ദേവിയുമല്ലാതെ മറ്റാരാനും അറിയുന്ന നാൾ നിനക്ക മരണം ആകപ്പെട്ട"മെന്നരുളിച്ചെയ്തു.

---

1. വാഴ് + നാൾ (ആയുസ്സ്) എന്നുള്ള പഴയ സന്ധിനിയമപ്രകാരം വാണാൾ എന്നാകും. "ദീർഘാദ്ഭ്യാമണേ ലോപഃ" എന്ന ലീലാതിലകസൂത്രത്തിന്റെ വൃത്തി നോക്കുക.

അതുകേട്ട് മാതകരാജാവും ബ്രഹ്മൻ തിരുവടിയെ തൊഴുതു പ്രദക്ഷിണം വെച്ച്, അഭിവാദ്യവുംചെയ്ത്, വരങ്ങളെയും വാങ്ങിക്കൊണ്ടു പോകത്തുടങ്ങി.

"നില്ലു, നില്ലു, മാതകരാജാവെ, നീയ്യുണ്ടല്ലോ ഒരു വരം ചൊല്ലിക്കൊള്ളാഞ്ഞതു, ഞാനുണ്ടല്ലോ ഒരു വരം അറിഞ്ഞു തരാഞ്ഞതും?" അശരീരവാക്കു കേട്ടാനല്ലോ. "സ്ത്രീകളാൽ കൊലപ്പെടാത്ത വരവും കൂടി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു.

അതുകേട്ടസുരരാജാവും നിന്നാൻ, നിലം മൂന്നാൻ, ആർത്താൻ, അട്ടഹസിച്ചാൻ, "കേൾപ്പിപ്പോയാക, ഭഗവാനെ! ആദിത്യകിരണങ്ങളിൽ ഹിമജലം നില്പോന്നുമുണ്ടോ? വായുഭഗവാനോടു പൊടിപാറിപ്പുമുണ്ടോ? അഗ്നിയിൽ ജലം പൊടിക്കുമാറുണ്ടോ? മയം തൊട്ടുകൂടി വരുന്ന സ്ത്രീകൾ എന്നോട്ട് യുദ്ധംചെയ്ത് ജയിക്കുമോ? ആ വരം എനിക്ക വേണ്ടാ!" എന്നാനസുരരാജാവ് മാതകൻ.

"എന്നെ മഹാപാപി, സ്ത്രീകളാകുന്ന സ്ത്രീകളെ ഒക്കെയും എന്നെയും നിന്ദിച്ചു പോകുന്നതിന്ന് കാലാന്തരംകൊണ്ട് ഒരു ദേവസ്ത്രീയാലെ കൊലപ്പെട്ട്"എന്നു ശപിച്ചു മറഞ്ഞരുളി.

അതിനെയും കേട്ട കേളാതെ അട്ടഹാസമരുളിക്കൊണ്ടു പോകപ്പോയി ചെന്ന് വിന്ധ്യാദേവിയിങ്കൽക്കൂടെ പോകുമ്പോൾ കണ്ടാളല്ലോ കാത്യായനീദേവി.

"ആരെടാ പോകുന്നതു് മാതകരാജാവല്ലയോ, ബ്രഹ്മൻ തിരുവടിയോട് എല്ലാ വരവും വാങ്ങിക്കൊണ്ടല്ലേ പോകുന്നതു്? നില്ലെന്നാൽ ഒരു വരവും കൂട്ടി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു ശ്രീകാത്യായനീദേവി.

അതുകേട്ടസുരരാജാവ് "കാട്ടിൽ കിടക്കുന്ന സ്ത്രീകളാലും, പുള്ളുവിനാലും വരം വാങ്ങുന്ന പുരുഷൻ ഞാനല്ല" എന്ന് ചൊല്ലി അട്ടഹസിച്ചുകൊണ്ടു പോകത്തുടങ്ങി.

"എന്നെ, മഹാപാപി, കാട്ടിൽ കിടക്കും സ്ത്രീകളെയും, പുള്ളുവിനെയും, സൂച്ഛ(സൂക്ഷ്മ)മൊപ്പിച്ചു പോകുന്ന നിന്നെ കാലാന്തരംകൊണ്ട് കുറള[1]പറത്തിട്ടെങ്കിലും കൊല്ലിക്കുന്നുണ്ടെ"ന്നു ശപിച്ചു മറഞ്ഞരുളി.

---

1 നരന.

അതിനെയും കേട്ടു കേളാതെ അട്ടഹാസമലറിക്കൊണ്ടു് പോക പോയി ചെന്നു് അന്ധകാരാകാരമാകുന്ന കാട്ടിൽകൂടെ പോകുമ്പോഴും കണ്ടാളല്ലോ വേതാളമാകുന്ന പിശാചു്.

“ആരെടാ പോകുന്നതു് മാതൃകരാജാവല്ലയോ, ബ്രഹ്മൻ തിരുവടി പോലും എല്ലാ വരവും വാങ്ങിക്കൊണ്ടല്ലേ പോകുന്നതു്, നീ എന്നാലൊരു വരവും കൂടി കൊണ്ടുപോയാക!” എന്നാറെ വേതാളമാകുന്ന പിശാചു്.

അതുകേട്ടു മാതൃകരാജാവു് “കാട്ടിൽ കിടക്കും അട്ടിനാലും, പുഴുവിനാലും, പിശാചിനാലും വരം വാങ്ങുന്ന പുരുഷൻ ഞാനല്ല” എന്നു ചൊല്ലി അഹങ്കരിച്ചു പോകതുടങ്ങി

“എന്നാ മഹാപാപി, കാട്ടിൽ കിടക്കും പുഴുവിനെയും, പിശാചിനെയും, സൂചി (സൂക്ഷ്മ) പൊട്ടിച്ചു പോകുന്നതിന്നു് കാലാന്തരം കൊണ്ടു് നിന്റെ ഇടത്തുടപ്പുവണ്ണമേൽ ചെല്ലു് കൊഴുത്തു കയ്യച്ചു മധുരിച്ചിരിപ്പോരു മാംസഖണ്ഡമുണ്ടല്ലോ; അതു എന്റെ പല്ലു കൊണ്ടു വെട്ടി തിന്നുമാറാക്കുന്നതെന്നു്” സത്യമായി ശപ്പടയിട്ടു[1] കാട്ടിൽ മറഞ്ഞാളല്ലോ വേതാളമാകുന്ന പിശാചു്.

അതിനെയും കേട്ടു കേളാതെ അഹങ്കരിച്ചുകൊണ്ടു പോകപോയി ചെന്നു് തന്റെ പണ്ടു പണ്ടുള്ള രാജാക്കന്മാർ പണിചെയ്തു് അഴിഞ്ഞു കിടക്കുന്ന രാജധാനിയെല്ലാം നോക്കിക്കണ്ടു അമരാപുരിപുക്കു് മയനെയും വിശ്വകർമ്മാവിനെയും തന്റെ ധിക്കാരത്തോടെ കൂട്ടിക്കൊണ്ടുപോന്നു് മാതൃകവാടം പണിചെയ്യിപ്പിക്ക തുടങ്ങിയതിന്റെ പ്രകാരമെന്നാൽ:—

ഏഴുചിറ്റു് കിടങ്ങു കീറിച്ചു്, മൂന്നു ചിറ്റു് മതിൽ പടുപ്പിച്ചു്, നാലുഭാഗത്തും നാലു ഗോപുരം നാട്ടിച്ചു്, അതിൻ നടുവിൽ തനിക്കൊരു ഏഴുനിലമാടം പണിചെയ്യിപ്പിച്ചുകൊണ്ടാനല്ലോ. എല്ലായിലും മേലെ നില പൊന്നുകൊണ്ടു മേഞ്ഞു്, അതിൻകീഴ് നില വെള്ളികൊണ്ടു മേഞ്ഞു്, അതിൻകീഴ് നില ചെമ്പുകൊണ്ടു മേഞ്ഞു്, പിന്നെയുള്ളവ പൊന്നും വെള്ളിയും ചെമ്പും ഒന്നിടൊന്നു് ഇടയിട്ടു മേഞ്ഞാനല്ലോ.

1 നാവുകൊണ്ടു പറഞ്ഞുചൊല്ലി എന്നർത്ഥം.

പിന്നെ അതിനകത്തു് പണിയുന്ന പ്രാസാദങ്ങളുടെപ്രകാരമെന്നാൽ:—

മാടമെ മേട[1]മാളിക, കൂട[2]മെ കൂടഗോപുരം, ആട്ടരങ്ങു്, ഉണർവീഥി, രാവിലിരിക്കും മാടം, പകലിരിക്കും മാടം, ഉമ്മറ, ഉറക്കറ, അന്നപ്പന്തി, കതിരപ്പന്തി, യന്ത്രശാല, തന്ത്രശാല എന്നിങ്ങിനെ ക്ഷണമാത്രംകൊണ്ടു പണിയെടുപ്പിച്ചുകൊണ്ടാനല്ലോ.

പിന്നെ പുറത്തുഭാഗത്തു് മുന്നൂററുപ്പത്താറു കാതം വഴിവട്ടം കോറിയും പുറവും തട്ടിനിരത്തി ചതുരശ്രമാക്കിക്കൊണ്ടാനല്ലോ.

പിന്നെ മയനേയും വിശ്വകർമ്മാവിനേയും വിളിച്ചു് കടകൊടുത്തു്, തളകൊടുത്തു്, ക്രിയാഭരണങ്ങളും കൊടുത്തു്, വളയിട്ടു സമ്മാനിച്ചു് അമരാപുരിയിലേക്കു യാത്രയാക്കിവിട്ടാനല്ലോ അസുരരാജാവു് മായകൻ.

പിന്നെ പറന്നുപോകുന്ന പറവജാതികളെല്ലാം തന്റെ മതിൽ കിടങ്ങിന്മേലിരിക്കരുതെന്നു കല്പിച്ചു് കന്നക്കത്തി, വളയും വള്ളും, നീർവ്വാളെന്നിവ തെരുതെരെ കടയിച്ചു മതിൽകിടങ്ങിന്മേൽ നിരത്തിപ്പതിപ്പിച്ചുകൊണ്ടാനല്ലോ അസുരരാജാവു് മായകൻ.

ഇനി പണ്ടു പണ്ടത്തെ പൃഥ്വീതിങ്കൽ ശേഷിച്ച പടയുണ്ടെങ്കിൽ അറിയേണമെന്നു കല്പിച്ചു ജാംബവാനെ വിളിച്ചു, "കേൾപ്പൊയാക ജാംബവാനേ! മണിപ്പോർശംഖു് വിളിപ്പായാക" എന്നരുളിച്ചെയ്തു.

അതുകേട്ടു ജാംബവാനും ശംഖെടുത്തു ജലഗന്ധപുഷ്പധൂപദീപങ്ങളുംകൊണ്ടു് പൂജിച്ചു് വിളിക്കത്തുടങ്ങി.

അപ്പോൾ ശംഖിന്റെ ധ്വനി കേട്ടവരൊ ഓരോരോ വിലങ്ങളിലും, വിലക്കുഴികളിലും, അടവികളിലും, ആറ്റുമണലിലും ഓടിയൊളിച്ചു കിടക്കുന്ന അസുരപ്പടയെല്ലാം, "നമുക്കു നമ്മുടെ രാജ്യത്തു് ഒരു രാജാവു് വന്നുവായി എന്നു തോന്നുന്നു. ഇനി നാം അവിടേക്കു പോകേണ"മെന്നു കല്പിച്ചു് മിക്കവലത്തു് ഓടി അടുക്കത്തുടങ്ങി.

ഇരച്ചു കണ്ടു് മിഴിക്കുമ്പോഴേക്കു് ഗണിക്കരുതാത്തതോളം പട വന്നുതുടങ്ങി.

---

1 മാളികമുന്നയായി എടുപ്പുള്ളതിരിക്കുന്ന സ്ഥലം എന്നർത്ഥം.

2 ഉള്ളിലുള്ളതും വൃത്താകാരത്തിലുള്ളതുമായ ഒരു സ്ഥലം. അതു ഗൂഢമായ സ്ഥലമായി.

ദേവസ്ത്രീകളാക്കി നിർത്തി, പതിനാലിലുമുള്ള രാജാക്കന്മാരെ പിടിച്ചു കെട്ടിക്കൊണ്ടുപോന്നു് ഗോപുരവാതിൽക്കലിട്ടു് മണ്ടിപ്പിക്കുന്നുണ്ടിവനല്ലോ അസുരരാജാവു് മാതകൻ.

“കേൾപ്പിനെടോ, അസുരവീരന്മാരെ, ഇനി ആരു് നമ്മെ വന്നു കാണാത്തവരും, ആരു നമുക്കൊരു തിറ തരാത്തവരും” എന്നു കേട്ടുനല്ലോ.

അസുരലോകം നാലുപാന്ത്രഭാഗം വാണിരിപ്പവനല്ലോ കാലകേയനാകുന്ന രാജാവു്, അവൻ നമ്മെ വന്നുകാണ്കയുമില്ല, നമുക്കൊരു തിറ തന്നതുമില്ല.

‘എങ്കിൽ കാലകേയപുരം നോക്കിയടുക്ക നമ്മുടെ പെരുമ്പട’ എന്നാനസുരരാജാവു് മാതകൻ.

അപ്പോൾ പടയെടുത്തു് പടയേറിച്ചെല്ലുന്നതു് എപ്രകാരമെന്നാൽ:—

ആനമേലും, കുതിരമേലും, സിംഹം പുലി പന്നിമേലും, കരടി കാട്ടാനമേലും, കാട്ടുപോത്തിന്മേലും, എട്ടടിമാനിന്മേലും എന്നിങ്ങിനെ താന്താൻ തന്നുടെ വാഹനമേറിച്ചെല്ലുന്നതു് മുമ്പെ കണ്ടുകൊണ്ടാനല്ലോ കാലകേയനാകുന്ന രാജാവു്.

“ഹാ കഷ്ടമേ, മാതകരാജാവും പടയുമുണ്ടു് നമ്മോടു് യുദ്ധത്തിന്നായി വരുന്നു. അവനോടു് യുദ്ധംചെയ്തു ജയിപ്പാൻ പാരം പണിയുണ്ടു്, ഉപായംകൊണ്ടേ ജയിക്കാവൂ, അതിനൊരുപായം, എന്റെ മകൾ താമരപ്പൂവായാകുന്ന കന്യകയെ അവനു ദേവിയാക്കിക്കൊടുക്കേണമെ”ന്നു കല്പിച്ചു്, കന്യകയെ പെരികിന പ്രീതിയോടുംകൂടി അലങ്കരിക്കുന്നുണ്ടിയതെപ്രകാരമെന്നാൽ:—

അഴകിയൊരു ചില പട്ടുവസ്ത്രങ്ങളുംകൊണ്ടു ചേല ചുററി ഉടുപ്പിച്ചു്, കൈകളെല്ലാം അഴകിയൊരു മോതിരം ആനമോതിരം, പീറമോതിരം, വൈഡൂര്യമോതിരം, കഴുത്തിൽ പച്ചമാല, പവിഴമാല, മുത്തുമാല, മുത്തുക്കുപ്പായം, “മുടികടകം, ചെമ്പൊൻവസ്ത്രമേലേ ചമയിട്ടു്”, ചെമ്പരാവതത്തിൻ മുകളിൽ കയറ്റിവെച്ചു്, കോലാർമണികളും പിടിപ്പിച്ചു്, കൊട്ടുമാപ്പിള്ളമാരൊത്തോടും കൂടി മാതകന്റെ പടയുടെ നേരെ കൊണ്ടുചെല്ലുന്നുണ്ടിവനല്ലോ കാലകേയനാകുന്ന രാജാവു്. അതു മുമ്പെ

കണ്ടുകൊണ്ടാനല്ലോ കാമദേവൻ. തന്റെ പഞ്ചശരങ്ങളെ പ്രയോഗിച്ചപ്പോൾ വാടി മയങ്ങി തേർത്തട്ടിൽ വീണാനല്ലോ മാതകരാജാവ്. അപ്പോൾ ആലവട്ടം വെഞ്ചാമരംകൊണ്ടു വീശി ഉണർത്തി, "കേൾപ്പോയാക, മാതകരാജാവേ! പതിനാലു വിജയങ്ങളുള്ള രാജാക്കന്മാർക്ക് ഞാൻ താൻ മാലയിടേണമെന്നു കല്പിച്ചു അവർക്കാർക്കും കൊടുക്കാതാണിരിപ്പു ഇവൾ. ഇവൾക്ക് തക്കൊരു ഭർത്താവ് നിന്തിരുവടിയേ ഉള്ളൂ" എന്നു കൈപിടിച്ചു കാട്ടിക്കൊടുത്താനല്ലോ കാലകേയനാകുന്ന രാജാവ്.

അതുകണ്ട മാതകരാജാവും കന്യകയെ പെരികിന പ്രീതിയോടും കൂടി തന്റെ ഏഴുനില മാടത്തിൽ കൊണ്ടുവെച്ച്, രണ്ടു ബ്രഹ്മോപദേശത്തെയും ബോധിപ്പിച്ചു കൊടുത്താനല്ലോ അസുരരാജാവ് മാതകൻ

"കേൾപ്പിനെടോ, അസുരവീരന്മാരേ, ഇനി ആരും നമ്മെ വന്നു കാണാത്തവണ്ണം ആരു നമുക്കൊരു തിറ തരാത്തവണ്ണം" എന്നു കേട്ടാനല്ലോ.

"ദേവലോകത്ത് ദേവകളും, ഋഷികളും, യക്ഷകിന്നരഗന്ധർവ്വസിദ്ധവിദ്യാധരബ്രാഹ്മണവർഗ്ഗമെന്നീജനങ്ങളെല്ലാം നമ്മെ വന്നുകണ്ടതുമില്ല, നമുക്കൊരു തിറ തന്നതുമില്ല."

'എന്നാൽ ദേവലോകം നോക്കിയടുക്ക നമ്മുടെ പെരുമ്പട'യെന്നാനസുരരാജാവ് മാതകൻ.

അപ്പോൾ ദേവലോകത്ത് പട ചെന്ന്, ദേവകളെ ആട്ടിക്കളഞ്ഞു, ഋഷികളെ തപസ്സുഴിപ്പിച്ചു, ബ്രാഹ്മണവർഗ്ഗമെന്നീജനങ്ങളെല്ലാം അവരവരുടെ സന്ധ്യാനിഷ്ഠാദികർമ്മങ്ങളെ വേർപെടുത്തി, അവർകളും നിലവിളിച്ചോടിപ്പോയി ശ്രീപാൽക്കടലിൽ ചെന്നു ഭഗവാനെ പരിവൃതമായോരായി[1]നിന്നു സ്തുതിക്കയും ദുഃഖിക്കയും തുടങ്ങിയതെപ്രകാരമെന്നാൽ:—

"അച്യുതാ! പോററി! ഉണർന്നരുളു, അനന്താ! പോററി! ഗോക്കളെ രക്ഷിക്കും ഗോവിന്ദാ! പോററി! ഊഴിയെ രക്ഷിക്കും ശ്രീരാമദേവ!" ഇപ്രകാരം സ്തുതിക്കുന്നേരം എപ്രകാരം ശോഭിക്കുന്നു വിഷ്ണുഭഗവാനെന്നാൽ:—

1 ചുററി.

അനന്തനേൽ ശയനമായി, ആകാശം മേൽക്കട്ടിയായി, ഗംഗ തിരുഉട [1] യായി, നക്ഷത്രങ്ങൾ പുഷ്പമാലമായി, ചന്ദ്രാദിത്യന്മാർ മണിവിളക്കായി, ശ്രീഭഗവതിയും ഭൂമിദേവിയും തിരുമടിയിൽ പാദപാദാശ്ലേഷ[2]മായി, സർവ്വലോകമെന്നൊരു പള്ളിക്കട്ടിലിന്മേൽ യോഗനിദ്രകൊള്ളുന്ന വിഷ്ണുഭഗവാന്റെ തിരുനയനങ്ങൾ എപ്രകാരമെന്നാൽ:—

[3] പുതുതായി മലർന്നിരിക്കുന്നൊരു ചെന്താമരപ്പൂവിന്റെ പുറയിതൾ കളഞ്ഞു അകയിതൾ വരും കണക്കെ നീണ്ടിടംപെട്ടു് ചൊവ്വായെ ചീന്തി ചീറിയിരിക്കുന്ന തിരുനയനങ്ങളെക്കൊണ്ടു പരക്കെ മിഴിച്ചു പാർത്തരുളിച്ചെയ്തു:—

"എന്തു ദേവകളെ, ഋഷികളെ, നിങ്ങൾ വന്നു സ്തുതിപ്പാനും ഭജിപ്പാനും ഉള്ള അവസ്ഥ?"

"കേൾക്കപ്പോയാക, ഭഗവാനേ! ദാരുകനെന്നൊരസുരനുണ്ടായിട്ടുണ്ടു്. അവനൊരു അഹങ്കരിച്ചു് അടിയങ്ങളുടെ സന്ധ്യാനിഷ്ഠാദികർമ്മങ്ങളെ വേർപെടുത്തി അടിയങ്ങളും നിലവിട്ടോടിപ്പോവാൻ നിനയ്ക്കുന്നു ഭഗവാനേ!" എന്നു തൊഴുതുണർത്തി.

"എങ്കിലോ നിങ്ങളും നടപ്പിൻ കൈലാസത്തിന്നു്; ഞാനമിതാ അവിടെക്ക വരുന്നു" എന്നരുളിച്ചെയ്തു.

അതുകേട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ടു് കൈലാസത്തിൽച്ചെന്നു് മഹാദേവൻ തിരുവടിയെ പരിവൃതരായ്നിന്നു സ്തുതിക്കയും ഭജിക്കയും തുടങ്ങിയതെപ്രകാരമെന്നാൽ:—

"'ഭക്തരക്ഷിഷ്ഠാ! പരംജ്യോതി! പരമാനന്ദമേ! പോററി!
വേദരൂപ! വിശാലാക്ഷാ! പോററി! പാർവ്വതി വല്ലഭാ! പോററി!
ജടാമകുടചന്ദ്രശേഖരാ! പോററി! കാളകണ്ഠാ! കറുകണ്ഠാ!
തിരുനീലകണ്ഠാ!'"[4]

എന്നിങ്ങിനെ സ്തുതിക്കുന്നേരം അപ്പോൾ അവിടെ (ചൊവ്വരയ്ക്കൽ പള്ളിയറ ചേരമാൻ നിലയൻ)[5] വസിക്കും നാന്മുഖൻ ബ്രഹ്മൻചൊല്ലി, ശ്രീഗരുഡന്മേലേറി എഴുന്നെള്ളി വിഷ്ണുഭഗവാൻ.

1 തിരുവുടയാടെ തിരുവുടയാടയായിട്ടുള്ളള്.
2 പാദപാദാശ്ലേഷം—കാലു് തലോടിക്കൊണ്ടു് എന്നർത്ഥമാകണം.
3 ഇതിലെ ഉപമയുടെ സ്വാരസ്യം അന്വേഷണീയമാണു്.
4 ഈ ഭാഗം പിന്നീടു ചേർത്തതുപോലെ തോന്നുന്നു.
5 പാഠം ശരിയാണെന്നു തോന്നുന്നില്ല.

അന്നതിനെഴുന്നെള്ളി ബ്രഹ്മൻ തിരുവടി.

അങ്ങിനെ ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ മൂവരും കൂടി, "ആരാലെ ഈ അസുരൻ സൃഷ്ടിക്കപ്പെട്ടു, ആരാലെ കൊലപ്പെട്ടു"മെന്നരുളിച്ചെയ്തു.

ബ്രഹ്മൻ പ്രസാദിച്ച്, "അസുരൻ ദേവസ്ത്രീയാലെ കൊലപ്പെടും" എന്നരുളിച്ചെയ്തു.

'എങ്കിൽ ബ്രഹ്മൻവേണം മുമ്പിൽ പടതോററുവാൻ.'

അപ്പോൾ ബ്രഹ്മൻ തിരുവടി ബ്രഹ്മാണി[1]യെപടക്കയച്ചരുളി.

വിഷ്ണുഭഗവാൻ വൈഷ്ണവിയെ പടക്കയച്ചരുളി.

മഹാദേവൻ മഹേശ്വരിയെ പടക്കയച്ചരുളി.

സുബ്രഹ്മണ്യഭഗവാൻ കൗമാരിയെ പടക്കയച്ചരുളി.

യമഭഗവാൻ വാരാഹിയെ പടക്കയച്ചരുളി.

ഇന്ദ്രഭഗവാൻ ഇന്ദ്രാണിയെ പടക്കയച്ചരുളി.

എന്നിങ്ങിനെ ആറുപേർ പട മങ്കമാരെയും തോററിക്കൊടുത്തു, അവർക്ക് അരക്കാരായുധങ്ങളും താന്താൻ തന്നുടെ വാഹനങ്ങളും തോററിക്കൊടുത്ത് പിൻഭാഗമരുളിച്ചെയ്തു.

"കേൾപ്പായാക, അമ്മമാരേ! നിങ്ങളും പോകപ്പോയ്ച്ചെന്നു, ദാരികനെന്നൊരസുരനേയും കൊന്ന്, ദേവബ്രാഹ്മണരെ രക്ഷിപ്പായാക!" എന്നരുളിച്ചെയ്തു.

അതുകേട്ടവർകളും തൊഴുതു വിടയും വാങ്ങിക്കൊണ്ട് ദാരികന്റെ യുദ്ധഭൂമിയിങ്കൽച്ചെന്ന് ആർത്ത് കുരവിളിക്കത്തുടങ്ങി. അപ്പോഴം പണ്ടെത്തും പടമാററാരംഭം[2] കേട്ടൊരസുരൻ "ആരെങ്കിൽ വന്നു"[3] കച്ചിച്ച് കച്ചും ചമത്തി, കച്ചുകെട്ട് കെട്ടി, വിൽചാരട്ട് മുറുക്കി, ആവനാഴിയിൽ ശരം തിറുകി, യുദ്ധപ്പോർക്കോലം ധരിച്ച്, യുദ്ധസന്നാഹ ഭേദവും ചെയ്ത്, പുലിപൂട്ടിയ തേരിന്മേൽ കരയേറി, യുദ്ധഭൂമി മുപ്പത്താറുകാതം നടകൾ പാഞ്ഞടുത്താനല്ലോ അസുരരാജാവ് ദാരികൻ.

---

1 ബ്രാഹ്മാണിമുതൽ ഈ ദേവികൾ പേരാണ്.

2 മറ്റൊരാൾ പടയുടെ ആരംഭം, എതിരാളി എന്ന സാരം.

3 ആരായാലെന്തെങ്കിലും അവരെ കൊല്ലുമെന്ന ഭാവത്തിൽ എന്ന താല്പര്യം.

അതുകണ്ട് ചൊല്ലുവോളല്ലോ ബ്രാഹ്മണി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? ബ്രഹ്മൻ തിരുവടിയാൽ പടയ്ക്കപ്പെട്ടവൾ, ബ്രാഹ്മണിയെന്നെനിക്കു നാമം, ബ്രഹ്മദണ്ഡ് ആയുധം, അന്നം ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ". എന്നു ചൊല്ലി ദാരികനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

ഇതുകണ്ട് ചൊല്ലുവോളല്ലോ വൈഷ്ണവി: "എന്നെത്താനറിയാതോ? അസുര! എന്നുടെ സ്വാമിയെത്താനറിയാതോ? വിഷ്ണുഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, വൈഷ്ണവിയെന്നെനിക്കു നാമം, ശംഖുചക്രം ആയുധം, ഗരുഡൻ ഏറുവാഹനം, നിന്നെ കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നു ചൊല്ലി ദാരികനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ട് ചൊല്ലുവോളല്ലോ മഹേശ്വരി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? മഹാദേവൻ തിരുവടിയാൽ പടയ്ക്കപ്പെട്ടവൾ, മഹേശ്വരിയെന്നെനിക്കു നാമം, ശൂലം പരശു ആയുധം, ഋഷഭം ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നു ചൊല്ലി ദാരികനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ട് ചൊല്ലുവോളല്ലോ കൗമാരി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? സുബ്രഹ്മണ്യഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, കൗമാരിയെന്നനിക്കു നാമം, വേല് വജ്രം ആയുധം, മയിൽ ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നു ചൊല്ലി ദാരികനോടവളും ചെന്നു യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ട് ചൊല്ലുവോളല്ലോ വാരാഹി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? യമഭഗവാനാൽ പടയ്ക്കപ്പെട്ടവൾ, വാരാഹിയെന്നനിക്കു നാമം, പാശദണ്ഡ് ആയുധം, പോത്ത് ഏറുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നു ചൊല്ലി ദാരികനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

അതുകണ്ട് ചൊല്ലുവോളല്ലോ ഇന്ദ്രാണി: "എന്നെത്താനറിയാതോ? അസുരാ! എന്നുടെ സ്വാമിയെത്താനറിയാതോ? ഇന്ദ്രഭഗ

വാൻ‌ാൽ പടയ്ക്കുപ്പെട്ടവരം, ഇന്ദ്രാണിയെന്നറിക്കനാമം, വില്ലും ശരവും ആയുധം, ഐരാവതം എന്നുവാഹനം, നിന്നെക്കൊല്ലുവാനായിക്കൊണ്ട് ഒരുമ്പെട്ടേൻ." എന്നുചൊല്ലി ദാരുകനോടവളും ചെന്ന് യുദ്ധം തുടങ്ങിനാളല്ലോ.

എന്നിങ്ങിനെ ആറുപേരും ആറുനാളക്കാലം യുദ്ധം ചെയ്തു അവനുടെ മെയ്യിൽ ഒരു ഉതി[1] കാണായില.

എന്നി ആറുപേരും ആറുനാളക്കാലം വെറ്റേറെ യുദ്ധംചെയ്യേണമെന്നു കല്പിച്ച് ബ്രാഹ്മണിയും ദാരുകനുംകൂടി യുദ്ധംചെയ്തു.

പിറ്റേന്നാൾ വൈഷ്ണവിയും ദാരുകനുംകൂടി യുദ്ധം ചെയ്തു.

മൂന്നാം ദിവസം മഹേശ്വരിയും ദാരുകനുംകൂടി കെട്ടി മുട്ടി മഹാ ക്രൂരമായിക്കൊണ്ടു യുദ്ധം തുടങ്ങിയ കാലത്ത്, ചക്രായുധം എടുത്തിളക്കിനാനല്ലോ.

അത് മഹേശ്വരിയുടെ വക്ഷസ്ഥലത്ത് ശോഭിച്ചപ്പോൾ മഹേശ്വരിക്കും കോപംചെന്ന്, കോപാഗ്നിയോടും കൂടി ശൂലത്രിശൂലംകൊണ്ട് ദാരുകന്റെ ഉറ്റേ[2]ചമാറത്തൊന്നു കുത്തിയപ്പോൾ അവിടെനിന്നു നിരൂപിച്ചാളല്ലോ.

എന്റെ ബ്രഹ്മശക്തി ഇവിടെവെച്ച് തെച്ചുമാറ്റണമെന്നു കല്പിച്ച് ശൂലത്തിൻവഴിയെ ഒഴുകിന രുധിരത്തിൽ ഒരു തുള്ളി ഭൂമിയിൽ വടിച്ചു വീഴ്ത്തിയപ്പോൾ ഭൂമിപിളർന്ന്, ഒരുകിന വാളോടുകൂടി പതിനായിരം മായമാനവന്മാർ വന്നുളവായി ദാരുകരാജാവിന്ന് ശേഷിയായിട്ട്. അതുകണ്ട് പാവമാതം പടയും യുദ്ധത്തിൽ തോററവർ തോററവർ എന്നു കല്പിച്ച്, വണ്ട്മിതുനങ്ങൾ[3] ചേരം മധുമലർപ്പൂങ്കാവിൽ ഓടി ഒളിച്ചാരല്ലോ പാവമാതം പടയും.

അന്നും ചെന്ന് ആത്താനല്ലോ, പിറ്റേന്നാളും ചെന്ന് ആത്താനല്ലോ. മൂന്നാംദിവസം ആതമൊരു ഉതരെ കാണായില.

"അംവാൻ ഇന്നേഴുലോകം കേട്ടുകൊള്ളുമാറ് പറ അറിയിപ്പായാക!" എന്നരുളിച്ചെയ്തു.

---

1 ഒരു മുറിവോ ചതവോ ഉണ്ടായില്ല എന്നർത്ഥം.

2 ഗുരുത്വത്തിനും ഉരുപ്പിനും ഈ പൊരുള്. ശക്തിയുള്ളമാറ് എന്നർത്ഥം.

3 മിഥുനം എന്നതിന്റെ തത്ഭവം.

അതുകേട്ട ജാംബവാനും പറയേട്ടത്തു, പൊടിതുടച്ച്, പാമുഖത്ത് കോലുവെച്ച്, "എന്തുമൊല്ലിക്കൊള്ളുന്നു പെരുമാനേ" എന്നാൻ ജാംബവാൻ.

"അയംശിരസ്സുമണ്ടാ, അംഗഹീനൻ. അവനാൽ പടക്കപ്പെട്ടവനും ബ്രഹ്മാണി വന്നന്നോട്ട പൊരുതു പോർതോറു പോയാളെടാ. ബ്രഹ്മാവ് വന്നന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ ബ്രഹ്മലോകം എന്നുടെ മാതൃകാപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എന്നിയും കേളെടാ, ജാംബവാനേ!"

"മണ്ണും പാൽ വെണ്ണയുണ്ട്, മന്നാടിമാർ[1] മോതകടിച്ച്, അച്ചിമാരൊടേറുംകൊണ്ട് കിടപ്പവൻ വിഷ്ണു. അവനാൽ പടക്കപ്പെട്ടവനും വൈഷ്ണവി വന്നന്നോട്ട പൊരുതു പോർതോറു പോയാളെടാ. വിഷ്ണു താൻ വന്നന്നോട്ട യുദ്ധംചെയ്യാതൊഴികിൽ അവനുടെ ശ്രീ പാൽക്കടൽ എന്നുടെ മാതൃകാപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എന്നിയും കേളെടാ, ജാംബവാനേ!"

"ചത്തു ചുട്ട ചുടലക്കളത്തിൽ എല്ലുംപൊടിയും കോരി", തലയോട്ടിൽ ഭിക്ഷയുമേറ്റു നടപ്പൻ കള്ളക്കപാലീശൻ. അവനാൽ പടക്കപ്പെട്ടവനും മഹേശ്വരി വന്നന്നോട്ട പൊരുതു പോർതോറു പോയാളെടാ. മഹാദേവൻ താൻ വന്നന്നോട്ട യുദ്ധം ചെയ്യാതൊഴികിൽ അവനുടെ കൈലാസം എന്നുടെ മാതൃകാപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എന്നിയും കേളെടാ, ജാംബവാനേ!"

"മറവൻ, കറവൻ, കാരതിയെ താരമാക്കിവെപ്പവൻ,[2] ക്രൂരയില്ലാത്ത സുബ്രഹ്മണ്യൻ. അവനാൽ പടക്കപ്പെട്ടവനും കൗമാരി വന്നന്നോട്ട പൊരുതു പോർതോറു പോയാളെടാ. സുബ്രഹ്മണ്യൻ താൻ

1. മന്നാടിമാർ=ഇടച്ചിമാർ. തമിഴിൽ 'മന്റാടി' എന്നാണ് രൂപം.

2. മറവൻ=ശൂരൻ, മറം എന്ന വാക്കിന് ശൂരത എന്നാണ് ഇപ്പോഴത്തെ അർത്ഥം. പഴയ അർത്ഥം വീര്യം എന്നാണ്. "'കരുംകൺമറവർ'—കലിത്തൊകൈ". കറവൻ=മലയൻ എന്നർത്ഥം. കൾവർ എന്ന പഴയ തമിഴ് പദമാണ് കറവനായി മാറിയിരിക്കുന്നത്. കൾവ്—കന്ന്. സുബ്രഹ്മണ്യൻ ഒരു മലദൈവമാണെന്നാണ് ദ്രാവിഡരുടെ വിശ്വാസം. മലയിലുള്ളവൻ—താണജാതിക്കാരൻ എന്നുകൂടി ഇവിടെ ധ്വനിക്കുന്നുണ്ട്. കാരതി=ഇവിടെ വള്ളിയെ സൂചിപ്പിക്കുന്നു. താരം=ദാരങ്ങൾ (ദാര) എന്നതിന്റെ തത്ഭവം.

വന്നെന്നോട് യുദ്ധംചെയ്യാതൊഴികിൽ അവനുടെ കുബേരലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എന്നിയും കേളടാ, ജാമ്പവാനേ."

"ചത്ത മനുഷ്യരുടെ ഉയിരെല്ലാം മറുകി മറുകി കിടപ്പവൻ യമൻ അരുകാലമഹാപാപി. അവനാൽ പടക്കപ്പെട്ടവരും വാരാഹി വന്നെന്നോട് പൊരുതു പോർതോററു പോയാളെടാ. യമൻ വന്നെന്നോട് യുദ്ധംചെയ്യാതൊഴികിൽ അവനുടെ യമലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. ഇനിയും കേളെടാ, ജാമ്പവാനേ!"

"തന്മേൽ നിറയ കണ്ണുള്ളവൻ ശചീപതി, കള്ള ഇന്ദ്രൻ. അവനാൽ പടക്കപ്പെട്ടവരും ഇന്ദ്രാണി വന്നെന്നോട് പൊരുതു പോർതോററു പോയാളെടാ. ഇന്ദ്രൻ താൻ വന്നെന്നോട് യുദ്ധംചെയ്യാതൊഴികിൽ അവനുടെ ഇന്ദ്രലോകം എന്നുടെ ദാരുകപുരിനഗരി എന്നു ചൊല്ലിക്കൊള്ളെടാ. എന്നിയും കേളെടാ, ജാമ്പവാനേ!"

"ദേവലോകം അസുരലോകം എന്നു ചൊല്ലിക്കൊള്ളെടാ.

അസുരലോകം ദേവലോകം എന്നു ചൊല്ലിക്കൊള്ളെടാ.

എന്നെ പെററെടുത്ത മാതാപിതാക്കന്മാർ കേൾക്കുമാറു് കൊള്ളെടാ വെന്നിപ്പറ ജാമ്പവാനേ!"

എന്നിങ്ങിനെ ഈരേഴുലോകം കേൾക്കുമാറു് പറയറിയിപ്പോളും ചെയ്തു് ദേവിമനോഹരിയും ദാരുകരാജാവുംകൂടി എഴുന്നില മാടത്തിൽ മുത്തുപന്തലംഗം പൊരുതിയിരിക്കുന്നു, കാലത്തു് ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാന് നിയമഗീതം[1] പാടുവോളും ചെയ്തു്, ശ്രീകൈലാസത്തിൽ ശ്രീമഹാദേവൻ തിരുവടിക്കു നൃത്തഗീതം പാടുവാനായിക്കൊണ്ടു എഴുന്നള്ളുന്നുണ്ടേ ശ്രീനാരദൻ തിരുവടി.

അതു് ദൂരമേ കണ്ടുകൊണ്ടാനല്ലോ ദാരുകരാജാവ്.

"ആരെടാ പോകുന്നതു്, നാരദനല്ലയോ? നീ എങ്ങുനിന്നു വന്നു? എങ്ങോട്ടുപോകുന്നു?" എന്നരുളിച്ചെയ്തു.

1. പതിഞ്ഞാൽ പാടുന്ന ഗീതം.

"ഞാനോ ശ്രീപാൽക്കടലിൽ വിഷ്ണുഭഗവാന്റെ നിയമഗീതം പാടുവാനും ചെയ്തു്, ശ്രീകൈലാസത്തിങ്കൽ ശ്രീമഹാദേവൻ തിരുവടിക്ക് സ്തുതഗീതം പാടുവാനായിക്കൊണ്ടു് പോകുന്നു" എന്നരുളിച്ചെയ്തു.

"എങ്കിൽ ഇതുംകൂടി കേട്ടുകൊണ്ടു പോടാ, നാരദാ! ആരിന്നു വിഷ്ണുവാകുന്നതു്? ആരിന്നു മഹാദേവനാകുന്നതു്? ഇവർകൾ എല്ലാവരും എന്നെ പേടിച്ചോടി കഴുക്കുറ്റിൽ[1] തന്നെ കിടക്കുന്നതുമുണ്ടെടാ, നാരദാ! അതെന്തുമല്ലെടാ, നാരദ! മഹാദേവനല്ലയോ എന്നോടു ചില ദേവസ്ത്രീകളെ പോക്ക്യാത്രയാക്കി വിട്ടതു്? അതിനു് അവന്റെ ഉമയും ഗംഗയും ഇരുവരെയും പിടിച്ചുകെട്ടി എന്റെ ദേവിക്ക ദാസികളാക്കിക്കൊള്ളുന്നതുമുണ്ടെടാ, നാരദാ! അതെന്തുമല്ലെടാ നാരദാ! വിഷ്ണു എന്നു ചൊല്ലുന്ന കള്ളനെത്തന്നെ പിടിച്ചു കെട്ടിക്കൊണ്ടുപോന്നു് എനിക്ക് അടിപിടിയവനാക്കിക്കൊള്ളുന്നതുമുണ്ടെടാ, നാരദ! അതെന്തുമല്ലെടാ നാരദാ! മഹാദേവനെത്തന്നെ പിടിച്ചു കെട്ടിക്കൊണ്ടുപോന്നു്, കാറ്റുള്ളടമെല്ലാം കളവോളം ചെയ്തു്, എനിക്കും എന്റെ കോട്ടാർ കോടി പടകൾക്കും പക്കംവെപ്പാനും, പഴയരി വാർപ്പാനും, ഉരുട്ടുവാനും, ഉറക്കുവാനും പാചകനാക്കിക്കൊള്ളുന്നതുമുണ്ടെടാ, നാരദാ! അതെന്തുമല്ലെടാ, നാരദാ! ദേവകളുടെ കൂറും പറഞ്ഞു് കഴുക്കുറ്റിൽതന്നെ കിടക്കുന്ന നിന്നെയും പിടിച്ചു കെട്ടി ചിറയിലിട്ടു ചവിട്ടുന്നതുണ്ടെ"ന്നു് അട്ടഹാസം അലറിക്കൂട്ടുന്ന അസുരനെക്കണ്ടു് പുസ്തകവും വീണയുമെല്ലാം ഇട്ടു ഓടത്തുടങ്ങി.

അപ്പോഴും എപ്രകാരം ശോഭിക്കുന്നതെന്നാൽ:—

ഗുരുമുമ്പിൽ ശിഷ്യനെപ്പോലെയും, മാർജ്ജാരൻമുമ്പിൽ മൂഷികനെപ്പോലെയും, കൈയുംകാലും വിറച്ചു മനം മുറുകി മണ്ടിപ്പോയി കൈലാസത്തിങ്കലാമമാറുചെന്നു് ദീർഘദണ്ഡനമസ്കാരമായി വീണാനല്ലോ ശ്രീനാരദൻ തിരുവടി.

"എഴുനീല്, എഴുനീല്, നാരദ! എന്തു നിന്റെ ദുഃഖമെന്തു്, ഭയമെന്തെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അതുകേട്ടു എഴുനീററിരുന്നു്, "കേൾക്കപ്പായാക, ഭഗവാനെ, ദാരുകനെന്നൊരു അസുരനുണ്ടായിട്ടുണ്ടു്. അവനേറെ അഹങ്കരിച്ചു്

1. കഴുകിയുററിക്കൊള്ളുന്ന ചായ്.

അടിയങ്ങളുടെ സന്ധ്യാനിഷ്ഠാദികൎമ്മങ്ങളെ വേൎപെടുത്തി, ആരിന്നു ബ്രഹ്മൻ തിരുവടിയാകുന്നുപോൽ!! ആരിന്നു വിഷ്ണുഭഗവാനാകുന്നുപോൽ!! ആരിന്നു മഹാദേവൻ തിരുവടിയാകുന്നുപോൽ!! തിരുവടിമാരെല്ലാവരും അവനെ പേടിച്ചോടി കഴുക്കുററിൽതന്നെ കിടക്കുന്നുമുണ്ടുപോൽ!! ഭഗവാനേ!"

"അതെന്നുമല്ലപോൽ!! ഭഗവാനേ! നിന്തിരുവടിയുണ്ടുപോൽ അവനോടു ചില ദേവസ്ത്രീകളെ യാത്രയാക്കിവിട്ടിട്ട്. അതിന്നു നിന്തിരുവടിയുടെ ഉമയും ഗംഗയും ഇരുവരെയും പിടിച്ചുകെട്ടി, അവന്റെ ദേവിക്ക ദാസികളാക്കി കൊള്ളുന്നെന്നുമുണ്ടുപോൽ ഭഗവാനേ!"

"അതെന്നുമല്ലപോൽ!! ഭഗവാനേ! വിഷ്ണുഭഗവാനെത്തന്നെ പിടിച്ചുകെട്ടിക്കൊണ്ടുപോയി, അവനു അടിപിടിയവനാക്കിക്കൊള്ളുന്നെന്നുമുണ്ടുപോൽ ഭഗവാനേ!"

"അതെന്നുമല്ലപോൽ ഭഗവാനേ! നിന്തിരുവടിയെത്തന്നെ പിടിച്ചുകെട്ടിക്കൊണ്ടുപോയി കററച്ചടയെല്ലാം കളവൊന്നുംചെയ്തു, അവനും അവന്റെ കോടാൎകോടി പടക്കും പകമവെപ്പാനും, പഴയരി വാപ്പാനും, ഉരുട്ടുവാനും, ഉറക്കുവാനും പാചകനാക്കി നിൎത്തുന്നെന്നുമുണ്ടുപോൽ ഭഗവാനേ!"

"അതെന്നുമല്ലപോൽ ഭഗവാനേ! ദേവകളുടെ കൂറും പറഞ്ഞു കഴുക്കുററിൽതന്നെ കിടക്കുന്ന അടിയനെയും പിടിച്ചുകെട്ടി ചിറയിലിട്ടു ചവിട്ടുന്നതെന്നെന്ന് അട്ടഹാസം അലറിക്കൂട്ടുന്ന അസുരനെക്കണ്ടു പുസ്തകവും വീണയുമെല്ലാം ഇട്ട് ഓടിപ്പോന്നേൻ. അന്നേരം അടിയത്തിന്നു വന്നോരു ഭയം ഒരിക്കലും തീരാവതല്ലേ, ഭഗവാനേ!" എന്നു പിന്നെയും പിന്നെയും തൊഴുതുനിന്നനാനല്ലോ ശ്രീനാരദൻ തിരുവടി.

അങ്ങിനെയിരിക്കുന്ന കാലത്തു ദാരികരാജാവും നാരദനും കരളു[1] പറകയത്രെ പ്രവൃത്തിയാകുന്നതു. എന്നാൽ നാരദന്റെ കരളു കേൾക്കേണമെന്നു കല്പിച്ചു കൈലാസത്തിന്റെ വടക്കെ താഴ്വരയിങ്കൽച്ചെന്നു ആറ്റു കൂകിവിളിക്കത്തുടങ്ങിയതിപ്രകാരമെന്നാൽ:—

"ആറാംശിരസ്സിങ്കൽ അണികൈലാസമേറി, പോരാൎമ്മ പെശി കിളിമൊഴികൈപ്പതൽതന്നാലൊരാസനമേറി കൊത്തക്കണവള്ളി

1 ഏഷണി.

പാമ്പാട്ടം പാഴ്ʼതലയ! കള്ളക്കപാലീശാ! കൊങ്കപാലീശാ!"[1] എന്നിങ്ങിനെ ആർത്തു കൂക്കി വിളിക്കത്തുടങ്ങി.

അതുകേട്ട് ശ്രീമഹാദേവൻ തിരുവടിക്കും കോപംകൊണ്ട് കോപാഗ്നിയോടും കൂടി, നെററിക്കണ്ണും വിറച്ചു്, ജടാധാരങ്ങളെല്ലാം ഒന്നൊടൊന്നു തൊടാതെ ആടത്തുടങ്ങി, നാഗങ്ങളെല്ലാം ചീററിക്കത്തുടങ്ങി, ഭൂതങ്ങളെല്ലാം ഭ്രമിച്ചോടത്തുടങ്ങി, ദാരുകലോകം വിറക്കത്തുടങ്ങി.

"ഉഗ്രനായി കൊന്നു മുടിക്കുന്ന അസുരന്റെ ആററ്[2]ലൊഴിപ്പാൻ ഉപായം എപ്രകാരമെന്നാൽ:—അറിഞ്ഞതുപായം തോന്നുന്നില്ലാ, പണ്ടു കണ്ഠത്തിങ്കൽ കാളകൂടവിഷത്തെ സംഗ്രഹിച്ചിട്ടു്, അതിനു കാളി എന്നൊരു പെണ്ണിനെ തോററി വിട്ടാൽ ഈ അസുരനെ കണ്ണമാത്രംകൊണ്ടു് കുത്തിക്കൊല്ലുന്നവളെന്നു" കല്പിച്ചു് കാളകണ്ഠം, കറുകണ്ഠം, തിരുനീലകണ്ഠം എന്നിങ്ങിനെ മൂന്നുവരയായി സ്ഥാപിച്ചു കിടക്കുന്ന കാളകൂടവിഷത്തെ എടുത്തു എട്ടാം പാതാളം നോക്കി എറിഞ്ഞു. അപ്പോൾ പൊങ്ങിപ്പോയൊരു പുക തോന്നി. പുകയത്തിൽ തോന്നി. അഴലകത്തഗ്നി തോന്നി. പക്കം പതിന്നാലു തോന്നി. ചൊവ്വാഴ്ചയെന്നൊരു ആഴ്ചയും തോന്നി. വിശാഖമെന്ന തിരുനാളും തോന്നി. അതുകൊണ്ടും ശക്തിപോരാഞ്ഞു ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ മൂവരും കൂടി ശ്രീമഹാദേവൻ തിരുവടിയുടെ മൂന്നാം തിരുനേത്രത്തിൽ പാർത്തു കാലത്തു, അഞ്ജനപ്പുതുക്കനെപോലെ, മാമലപോലെ, ഹാ! ഹാ! എന്ന ശബ്ദത്തോടും, പതിനാറു ബാഹുക്കളോടും കൂടി പോന്നു പിറന്നാളി പ്രസന്നരൂപി, പരമഭൈരവി, ശ്രീഭദ്രകാളി.

'ആറിലും അഴകതായേ![3] അരമണികൾ നല്ലാളേ![4]

ആനന്ദസുന്ദരി, അരവൊമ്മലൊന്നിടെ തിരുമാന്ധാംകന്നിലമ്മ പോലും! മൂലത്തായേ!'

പിറന്നുവീണ ഭദ്രകാളി എപ്രകാരം അരുളിച്ചെയ്തതുവെന്നാൽ:—"പരമാ, പരമാ, പണിയെനിക്കു"; പാരെഴും മലയെടുത്തു

1. പാഴ്ʼ=ഭാഗം എന്നർത്ഥം—ദർവ്വാനാമിശപദം സൂചിപ്പിക്കുന്നു.
2. ശക്തി.
3. ഇതിനു മുമ്പൊരു സന്ദർഭത്തിലും അഴകേറിയവളേ!
4. ഹാരന്റെ പൊൺകിടാങ്ങളേ.

മറച്ചീടുവതിന്നു, മലകൊണ്ടു പന്തടിപ്പതിന്നു, ഉഴറാതെ ഉണർത്തീടുവതിന്നു ഉരിയാടുവാനുമെത്രമാനേ, എന്നെ പടക്കു കാരണം പെരികെ പണി ഞാനല്ല, ഭഗവാനേ!" എന്നു തൊഴുതുണർത്തിനാളല്ലോ ശ്രീഭദ്രകാളി.

"കരുണയുണ്ടോ, മകളേ, കാളി! കൊടിയസുരൻ പോർ വേണ്ടി വന്നൊരുനാൾ, ചിത്രനാം അവനെയും കൊന്നു ദേവബ്രാഹ്മണരെ രക്ഷിപ്പോളാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അവന്നു പടയും ആയുധവുമുണ്ടോ?" എന്നു തൊഴുതുണർത്തിനാളല്ലോ, ശ്രീഭദ്രകാളി.

"ഉണ്ടെ"ന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"എങ്കിലോ അടിയത്തിന്നും പടതോററിത്തരുവോളാക!" എന്നു തൊഴുതുണർത്തിനാളല്ലോ ശ്രീഭദ്രകാളി.

നൂറുനൂറായിരം കോടി ഭൂതപ്പടയും തോററിക്കൊടുത്തരുളി.

"ആയുധം തോററിത്തരുവോളാക?" എന്നാറെ ശ്രീഭദ്രകാളി.

കുന്തം, കിഴക്കില, ഈററവാൾ, ഭിണ്ഡി, ഭിണ്ഡി, ഇരുമ്പുലക്ക, പള്ളിവാൾ, ത്രിശൂലം, പാശവട്ടക എന്നിങ്ങിനെ പതിനാറു ബാഹുക്കൾക്കു തക്കൊരു ആയുധങ്ങളും തോററിക്കൊടുത്തരുളി.

"വാഹനം തോററിത്തരുവോളാക!" എന്നാറെ ഭദ്രകാളി.

"ഏകവനം, കണ്ണവിട്ടും, മഹാകാളം, മധുമത്തം എന്നിങ്ങിനെ നാലു കാട്ടകത്തിൽ (അമ്പ)മഹാകാളമാകുന്ന കാട്ടിൽ വസിപ്പവളല്ലോ വേതാളമാകുന്ന പിശാച്. അവളെ എരുവാഹനമായി കൊണ്ടുപോയാക!" എന്നരുളിച്ചെയ്തു.

"ഇവിടെനിന്നു ദാരികപുരിക്കു എത്ര യോജന വഴിയുണ്ടെ"ന്നു തൊഴുതുണർത്തിനാളല്ലോ ശ്രീഭദ്രകാളി.

"എഴുനൂറു യോജനയുണ്ടെ"ന്നരുളിച്ചെയ്തു.

"എങ്കിലോ അടിയത്തിന്റെ പട ഇവിടെനിന്നു അത്രത്തോളം ഇടവെളി[1]കൂടാതെ നില്ക്കേണ്ടേ"മെന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

അപ്പോൾ ഭഗവാന്റെ വലത്തെ തുടയിൽ തട്ടിയരുളിയ കാലത്തു പുരുഷർ പെട്ടു പോന്നാറെ ഈരാറാറായിരം പൊടിയും കണക്കെ പൊടിയുതിർന്നു പിശാചുപടകൾ. അവരുടെ പേരെപ്രകാരമെന്നാൽ:—

1 ഒഴിവു.

അടിയാട്ടവനെ, പൊടിയാട്ടവനെ, പൊന്തിപ്പിടിപ്പവനെ, ഇച്ചിലുണ്ണി, നിണംനക്കി, താളംകൊട്ടി, റെറമുലച്ചി, തെവരിപ്പള്ളി, അരഘോരെ, ഇരഘോരെ, ധൂമധൂമ്രായംകണ്ണി എന്നിങ്ങിനെ പതിനാറു നൂറായിരംകോടി പിശാചുപടയും തോററിക്കൊടുത്തരുളി. "മുന്നം നിനക്കു മൂത്തപേർ അറുപത്തുനാലവന്മാരും, പടയും പോയിട്ടുണ്ടു്. അവർ ദാരുകനെ കൊന്നേതുമില്ല; അവരിങ്ങു വന്നേതുമില്ല. എങ്കിൽ നീയ്യുന്നോടൊത്ത സത്യംചെയ്തു പോകേണ"മെന്നരുളിച്ചെയ്തു.

അതുകേട്ട ഭദ്രകാളിയും നാനാജാതിയായുള്ള സത്യങ്ങളും പലതും തുടങ്ങിയതെപ്രകാരമെന്നാൽ:—

"സത്യം തിരുനീലകണ്ഠൻ തിരുവടിയാണ്, ദാരുകനെ എൻ ദൃഷ്ടിയാലെ കണ്ടെനാകിലൊ, അവനെയും കൊന്നു അവന്റെ ശിരസ്സും കൊണ്ടേ കൈലാസത്തിനു വരെൻ ഭഗവാനേ!" എന്നു തൊഴുതുണർത്തി.

"പോരും പോരും മകളെ സത്യമെല്ലാം, കൈലാസം വലത്തു വെച്ചു് പട പുറപ്പെട്ടുപോയാക!" എന്നരുളിച്ചെയ്തു.

മുറിച്ചൊപ്പം മൂലത്രിശൂലവും കൊടുത്ത കാലത്തു് മരങ്ങളും മുറിഞ്ഞു വീഴുമാറും, മലകളും ഇടിഞ്ഞു തകരുമാറും, പെട്ടെന്നു അട്ടഹസിച്ചരുളിച്ചെയ്തു.

"അടിയനിന്നു കൈലാസം വലത്തുവെക്കയില്ല. ദാരുകനെ കൊന്നു ശിരസ്സുംകൊണ്ടു വരുമ്പോളേ വലത്തുവെപ്പൂ!"

"എങ്കിൽ ഇടത്തുവെച്ചു പട പുറപ്പെട്ടുപോയാക" എന്നരുളിച്ചെയ്തു. ഇടത്തുവെച്ചു പട പുറപ്പെട്ടു തുടങ്ങി മുയലിനത്ത പൊഴുതു് നാളും പുറപ്പെട്ട പട പിന്നത്തെ പൊഴുതുനാളും പുറപ്പെട്ടുകൂടിയില്ല.

ഭദ്രകാളിയും ബന്ധികന്റെ ചുമലിൽ കരയേറി ഏഴാം ഗോപുരവാതിൽകൂടെ എഴുന്നള്ളത്തുടങ്ങി, അപ്പോഴും അതിൽ വസിക്കുന്ന നന്ദികേശ്വരൻ.

"കേൾപ്പൂയാക നന്ദികേശ്വര! നീയുമിക്കേന്റച്ചനോടൊക്കമല്ലോ. നിന്റെ മകൻ നന്ദിമഹാകാളനെ എനിക്കു സേനാപതിയാക്കി തരുവോയാക!" എന്നരുളിച്ചെയ്തു.

"കൂട്ടിക്കൊണ്ടുപോയാലും!" എന്നാൻ നന്ദികേശ്വരൻ.

അപ്പോൾ നന്ദിമഹാകാളനെക്കൊണ്ട് പള്ളിനാന്തകം എടുപ്പിപ്പോഴും ചെയ്തു അന്ധമഹാകാളമാകുന്ന കാട്ടിൽക്കൂടെ എഴുന്നള്ളിത്തുടങ്ങി. അപ്പോൾ അതിൽ വസിക്കുന്ന വേതാളം ഞെട്ടിയുണർന്ന്, "ആരോ എന്റെ ആശ്രമത്തിൽക്കൂടെ കൊട്ടിയലങ്കരിച്ച് വരുന്നു. യാതൊരാതൊരുത്തനാകിലും ഞാനൊന്നുമേ അലങ്കരിക്കേണ"മെന്ന് കല്പിച്ച്, ഒരു കാട്ടാനക്കാട്ടപ്പൂക്ക് ഒരാനത്തലവനെക്കൊണ്ട് നെററിമേൽ തൊട്ടുകുറിയായി ശോഭിച്ചു, രണ്ടാനത്തലവനെക്കൊണ്ട് കാതിൽ കുണ്ഡലമായി ശോഭിച്ച്, ഇരുപത്തൊന്നാനത്തലവനെക്കൊണ്ട് നെട്ടു മംഗല്യസൂത്രമായി ശോഭിച്ച്, മുപ്പത്തൊന്നാനത്തലവനെക്കൊണ്ട് മുലക്കച്ചയായി ശോഭിച്ച്, അറുപത്തൊന്നാനത്തലവനെക്കൊണ്ട് അരയിൽ കിങ്ങിണിയായി ശോഭിച്ച്, രണ്ടാനത്തലവനെക്കൊണ്ട് കാലിൽ പാദകി[1]ചിലമ്പായി ശോഭിച്ച്, ഒന്നിരുന്നൂറായിരം ആനത്തലവന്മാരെ കൊന്നു കറിച്ച്, ഏഴു സമുദ്രത്തിലെ തണ്ണീരും പെരുകി,[2] അപ്പുറമേ നിന്നിരുന്നോരു ഇലമരത്തെ മുരടെ കുത്തിപ്പറിച്ചെടുത്ത്, ഇലയും കളഞ്ഞു പല്ലിടയിൽ ശോഭിച്ചിരിക്കുന്ന വേതാളത്തിന്റെ സ്വരൂപം ഏതു പ്രകാരമെന്നാൽ:—

മഴുപ്പോലെ പല്ല്, കൊഴുപ്പോലെ നാവ്, അന്തരീക്ഷംപോലെ വായ, കുന്താണിപൂട്ടുനാട്ടിയാമരപ്പോലെ മൂക്ക്, ഇരുമ്പുകിടാരം ചട്ട കവുത്തിയപോലെ കണ്ണ്, ആകാശത്തോടും ഭൂമിയോടും ഇടവേറുകൂടാതെ നീളം, എന്നിങ്ങിനെ ഇരിക്കുന്ന വേതാളത്തിന്റെ സ്വരൂപത്തെ കണ്ട് ഭദ്രകാളിക്കും ഭയമായി, ഭദ്രകാളിയെക്കണ്ട് വേതാളത്തിനും ഭയമായി.

"എന്തിതു കാണാകുന്നതു പർവ്വതമോ?" എന്നരുളിച്ചെയ്തു ഭദ്രകാളി.

"പർവ്വതമല്ലേൻ തമ്പുരാട്ടി, തിരുവടിയുടെ ഏർവാഹനമത്രേ!" എന്നാൻ നന്ദിമഹാകാളൻ.

"ഹാ! കഷ്ടമേ, വാഹനത്തെക്കണ്ടാൽ എത്രയും അഴകിയതെന്നു തോന്നുന്നു. വേതാളമേ, പിശാചേ!" എന്നു വിളിച്ചരുളിച്ചെയ്തു.

"ഏറാവൻ തമ്പുരാട്ടി!" എന്നു വിളികേട്ടു നമസ്കരിച്ചാളല്ലോ.

"നീ ഏതുമൊന്നും ഉപജീവിക്കമാറില്ലേ?" എന്നരുളിച്ചെയ്തു.

---

1. കാലിലിടുന്ന ആഭരണം. 2. പെരുകി—കഴിച്ചു, കഴിച്ചു.

"പെരുകീട്ടില്ല,[1] തമ്പുരാട്ടീ! പണ്ടു ദ്വാപരയുഗത്തിൽ ദേവാസുരയുദ്ധം പെരുത്തുവന്നതായിരുന്ന കാലത്തു് അന്നസുരകളുടെ നിണത്തെ തിന്മാൻ തോററി. അന്നടിയത്തിന്റെ പശിവയറു" നിറവയറായി കിടപ്പൂ. ഇന്നൊരു കാട്ടാന കാട്ടപ്പുക്ക്", ഒന്നിരുന്നൂറായിരം ആനത്തലവന്മാരെ കൊന്നു കറിച്ചു്[2] അടവിയികൽ പട്ടിണിതന്നെ കിടക്കമാറുള്ളു" എന്നു് തൊഴുതുണത്തിനാളല്ലോ വേതാളമാകുന്ന പിശാചു്.

"ഹാ! കഷ്ടമേ, ഒന്നിരുന്നൂറായിരം ആനത്തലവന്മാരെ കൊന്നു കറിച്ചിരിക്കുന്നു. എങ്കിൽ ഞാനോ പോകുന്നു മാതകനെ കൊല്ലുവാൻ നീ കൂടെ പോരവേയാക" എന്നരുളിച്ചെയ്തു.

അതുകേട്ടു് കൈകൊട്ടിച്ചിരിച്ചാളല്ലോ വേതാളമാകുന്ന പിശാചു്.

"എന്തു പിശാചേ, നീ കൈകൊട്ടിച്ചിരിച്ചൂ"ന്നു കോപിച്ചരുളിച്ചെയ്തു.

"മറെറാന്നുമല്ലേൻ തമ്പുരാട്ടി, മുന്നം നിന്തിരുവടിക്കു മൂത്ത പേർ അറുവരും പാവമാണ്ടു പടയും പോയിട്ടുണ്ടു്. അവർകൾ മാതകനെ കൊന്നേതുമില്ല; അവരിങ്ങു വന്നേതുമില്ല. എങ്കിൽ നിന്തിരുവടിയുമല കൊലപ്പെട്ടമെന്നു നിനച്ചു് കൈകൊട്ടിച്ചിരിച്ചൂ"ന്നു വേതാളമാകുന്ന പിശാചു്.

"സത്യം തിരുനീലകണ്ഠൻ തിരുവടിയാണെ, മാതകനെ എന്റെ ദൃഷ്ടിയാലെ കാണേണമാകിലോ, അവനെയും കൊന്നു് അവന്റെ ഇടത്തുടച്ചു്[3]വണ്ണമേൽ ശൈത്ത്യംകൊഴുത്തു് കയ് പുഴുകിച്ചിരിപ്പോരു മാംസബന്ധമുണ്ടല്ലോ, അതു നിന്റെ പരശുകൊണ്ടു വെട്ടി തിന്നമാറാക്കുന്നേനെന്നു്" അരുളിച്ചെയ്തു ശ്രീഭദ്രകാളി.

"നിന്തിരുവടി മാതകനെ കൊന്നേതുമൊക്കം, അടിയൻ അസുരമാംസം ഭക്ഷിച്ചേതുമൊക്കം. എങ്കിൽ നിന്തിരുവടിയും നിന്തിരുവടിയുടെ പടയും കൂടി അടിയത്തിന്റെ ചുമലിൽ കരയേറിക്കൊൾകവേയാക!" എന്നു ചൊല്ലി ചുമൽകിഴിഞ്ഞു് കാട്ടിക്കൊടുത്താളല്ലോ വേതാളമാകുന്ന പിശാചു്.

---

1. കടിച്ചിട്ടില്ല.
2. ഒരു മാതിരി തിന്നു എന്നർത്ഥം.
3. ഇടവിടെ ഇട എന്നർത്ഥം.

അതുകേട്ട ഭദ്രകാളിയും ഭണ്ഡികന്റെ ചുമലിൽനിന്ന് കുതിച്ചു വപ്പെട്ടുത്തു് വേതാളത്തിന്റെ ചുമലിലിട്ടു് ശ്രീപാദം കരേറിനാ[1]ളല്ലോ.

എടുത്തുംകൊണ്ടു് നിവന്നപ്പോൾ മേഘത്തിനിടയിൽ പുക്കൊളിച്ചാളല്ലോ ശ്രീഭദ്രകാളി.

“ഇറക്കിറക്ക്, വേതാളമേ! പിശാചേ! നീ ആകാശത്തോടും ഭൂമിയോടും ഇടവേറു കൂടാതെ നീളും. ഞാനോ താന്ന[2]മയിരിപ്പോരുത്തിയല്ല. എന്നെ ഈ വിധം കൊണ്ടുപോകുന്നതാകിൽ ഞാൻ ദാരുകനോടു യുദ്ധത്തിനൊട്ടും ശേഷിയില്ലാതെപോം.” എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

“ഹാ! കഷ്ടമേ, ഇന്നുള്ള പെണ്ണുങ്ങൾക്ക് ഒട്ടും തന്നെ നാണമില്ലയോ? ഒരുത്തിയുടെ വണ്ണവും നീളവും സ്വല്പം കാക്കാമോ?” എന്നു ചൊല്ലി നടകൊണ്ടു് മുപ്പത്തിരണ്ടു മടക്കിട്ടു് മഴക്കാലുകളെ പുറങ്ങാലിച്ചു[3]കൊണ്ടു് പോകത്തുടങ്ങിനാളല്ലോ വേതാളമാകുന്ന പിശാചു്.

അപ്പോൾ എപ്രകാരം ശോഭിക്കുന്നു ശ്രീഭദ്രകാളിയുടെ തിരുമുഖപ്രദേശമെന്നാൽ:—

വലത്തുകണ്ണാദിത്യൻ, ഇടത്തുകണ്ണു് ചന്ദ്രൻ, നെററിത്തുക്കണ്ണഗ്നി എന്നിങ്ങിനെ മൂന്നും കൂടി ഉദിച്ചുവരുമ്പോലെ ശോഭിക്കുന്നു. അങ്ങിനെ കൊട്ടമാപ്പ്ലക്കാരത്തോടുകൂടി വണ്ടുമിളുന്നങ്ങളും ചോരം മറ്റു മലർ പൂങ്കാവിൽക്കൂടെ എഴുന്നള്ളത്തുടങ്ങി.

അപ്പോൾ അതിൽ വസിക്കുന്ന പാവമാനും പടയും “ദാരുകരാജാവും പടയും ഇവിടെയും വന്നു, കൊൽവാൻ” എന്നു കല്പിച്ചു ഓടുകയും ഒളിക്കുകയും തുടങ്ങി.

“ഓടാതെ, ഓടാതെ അമ്മമാരെ, അയ്യോയിനമ്മമാരെ, നെഞ്ചകത്തിൽ പിറന്ന കാളി എന്നെനിക്കു നാമം. ഞാനോ പോകുന്നു ദാരുകനെ കൊല്ലുവാൻ. നിങ്ങൾ കൂടി പോരവോയാക!” എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പാവമാനും പടയും ഭദ്രകാളിക്കു് തുണയായി പോകതുടങ്ങി. അങ്ങിനെ കൊട്ടമാപ്പ്ലക്കാരത്തോടും കൂടി പോകുമ്പോൾ കാണായി ദാരുകലോകം.

---

1. ഇരുന്ന എന്നതിന്റെ ആചാരവാക്ക്.

2. നിന്നെപ്പോലെ വലിപ്പമില്ലാത്തവൾ. താഴ്മ—താൻമ, താന്മ (മെലിവ്) എന്നതിന്റെ സംക്ഷേപരൂപമാവാം.

3. അതിക്രമിച്ചുകൊണ്ടു.

"എന്തിതു കാണാകുന്നതു് രാജ്യമോ?" എന്നരുളിച്ചെയ്തു.

"രാജ്യമല്ലെൻ തമ്പുരാട്ടീ! ദാരികലോകമത്രെ!" എന്നാൻ നന്ദി മഹാകാളൻ.

"ഹാ! കഷ്ടമേ! എന്നാഥന്റെ കൈലാസം ഇതിനോടൊവ്വാ![1]" എന്നു് ആശ്ചര്യപ്പെട്ടരുളിച്ചെയ്തു ശ്രീഭദ്രകാളി.

വേതാളവും ഭദ്രകാളിയെ യുദ്ധഭൂമിയിങ്കൽ കൊണ്ടിറക്കവോളം ചെയ്തു, കിഴക്കെ ഗോപുരവാതിൽക്കൽ ചെന്നു് ഏഴുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ. തെക്കെ ഗോപുരവാതിൽക്കൽചെന്നു് എട്ടുലക്ഷം പടകൊന്നു അസുരമാംസം ഭക്ഷിച്ചാളല്ലോ. പടിഞ്ഞാറെ ഗോപുരവാതിൽക്കൽ ചെന്നു് ഒമ്പതുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ. വടക്കെ ഗോപുരവാതിൽക്കൽചെന്നു് പത്തുലക്ഷം പടകൊന്നു് അസുരമാംസം ഭക്ഷിച്ചാളല്ലോ.

ഇങ്ങിനെ വയറു നിറയാഞ്ഞവാറെ, വായും പിളർന്നു കിടന്നാളല്ലോ. അതു ചില അസുരവീരന്മാർ കണ്ടു് ഒരു കല്ലിന്റെ വിലമ്പാറ എന്നു കല്പിച്ചു് അതിൽ ഇറങ്ങി ഓടുകയും, ഒളിക്കുകയും തുടങ്ങി.

വായ നിറഞ്ഞവാറെ, മെല്ലവെ മുറുക്കിപ്പിടിച്ചു ഭദ്രകാളിയുടെ തിരുമുമ്പിൽ നൃത്തംവെച്ചു കളിക്കത്തുടങ്ങി.

അതുകണ്ടു ഭദ്രകാളിയും "കേൾപ്പൊപ്രായക, നന്ദിമഹാകാളാ! നമ്മുടെ വേതാളത്തിന്റെ പൈദാഹം ഒട്ടു തീർന്നു. ഇനി നമ്മുടെ പിശാചു് പടകളെ എല്ലാവരെയും വിളിച്ചു് ദാരികലോകം ഏഴു് ചുററീട്ടു് ശേഷിച്ച പടകളെക്കൊണ്ടു് ആർപ്പലങ്കാരം ചെയ്യിപ്പൊപ്രായക!" എന്നരുളിച്ചെയ്തു.

അതുകേട്ടു നന്ദിമഹാകാളനും പിശാചുപടകളെ എല്ലാവരെയും വിളിച്ചു് ദാരികലോകം ഏഴുചുററീട്ടു ശേഷിച്ച പടകളെ ആർപ്പലങ്കാരം ചെയ്യിപ്പിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"ആർപ്പുതാ കേൾക്കുന്നു മന്നവരേ, മഹാരാജാവേ, ഭർത്താവേ! പട വന്നു നിന്നു എന്നു തോന്നുന്നു" എന്നാൾ ദേവിമനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. നമ്മുടെ അസുരവീരന്മാരുടെ അഹങ്കാരമത്രെ" എന്നാനസുരരാജാവു് ദാരികൻ.

---

1 പഴയ പ്രയോഗം ഒക്കയില്ല. 'ബ്രഹ്മാവു് തനിക്കൊവ്വാ'—ജ്ഞാനപ്പാന.

രണ്ടാമതും ആർപ്പുലഘോരം ചെയ്താരല്ലോ.

"രണ്ടാമതും ആർപ്പുതാ കേൾക്കുന്നു മന്നവനേ, മഹാരാജാവേ, ഭർത്താവേ!" എന്നാർ ദേവിമനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. ആനത്തലവനാരും കുതിരത്തലവനാരും തമ്മിൽ പന്തി തിരിയാതെ ഇഴക്കയത്രെ." എന്നാനസുരരാജാവു് ദാരികൻ.

മൂന്നാമതും ആർപ്പുലഘോരം ചെയ്താരല്ലോ.

"മൂന്നാമതും ആർപ്പുതാ കേൾക്കുന്നു, മന്നവനേ, മഹാരാജാവേ, ഭർത്താവേ!" എന്നാർ ദേവി മനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. കിഴക്കേ സമുദ്രവും പടിഞ്ഞാറെ സമുദ്രവും തമ്മിൽ വിതറുചെന്നു ഇഴക്കയത്രെ."

നാലാമതും ആർപ്പുലഘോരം ചെയ്താരല്ലോ.

നാലാമതും ആർപ്പുതാ കേൾക്കുന്നു മന്നവനേ, മഹാരാജാവേ, ഭർത്താവേ!" എന്നാർ ദേവി മനോദരി.

"ആർപ്പല്ല ദേവി കേൾക്കാകുന്നതു്. ഭൂമിയിൽ ചെറുകടിയിൽ ചെറുമനുഷ്യർ ചത്തു യമലോകത്തേക്ക് അന്തകൻ കെട്ടിയിഴക്കയത്രെ." എന്നാനസുരരാജാവു് ദാരികൻ.

അഞ്ചാമതു് പഞ്ചകപടവും,[1] മദനകപടവും,[2] ഭദ്രകാളിയും കൂടി എട്ടുദിശ പൊട്ടുമാറു് പൊട്ടെന്നു് അട്ടഹാസിച്ചുതുള്ളിച്ചെയ്തു.

അപ്പോൾ ദാരികന്റെ എഴുനിലമാടം എടുത്തടിച്ചു പൊടിഞ്ഞു ഭൂമിയിങ്കൽ ശയനമായി[3]. വീണു് എഴുന്നീറ്റിരുന്നു് ഉച്ചി കണ്ണുതുടച്ചിനാനല്ലോ അസുരരാജാവു് ദാരികൻ.

"ആരോ ആരോ എന്നെ നടുക്കിയതു്. അരനോ, ആർമുകനോ, പൊന്നാലടാത്ത കുമാരനോ, പൊന്നേറിയവനോ, ശചിപതികളുണ്ടോ, യാതൊരുത്തനെങ്കിലും അറിഞ്ഞു വാ ദൂതാ!" എന്നു ചൊല്ലി ദൂതനെ യാത്രയാക്കി വിട്ടാനല്ലോ.

---

1, 2. ഭദ്രകാളിയുടെ പടയുടെ വിഭാഗത്തിൽ പെട്ടതു്.

3. കിടക്കുന്ന മാതിരി വീണു എന്നു താൽപര്യം.

ഭൂതനും പോകപ്പോയി ചെന്ന് ഒരു ഇലവമരത്തിൽ മുകളേറി നോക്കിയ ദിക്കിലൊക്കെ പട കണ്ട് ശക്തികെട്ട്, ബുദ്ധികെട്ട് ഭയം മറുകി മുറുകി പോരുവനല്ലോ.

"അറിഞ്ഞു വന്നായോ ഭൂതാ."

"അറിഞ്ഞു വന്നീലെൻ പെരുമാനെ, നീണ്ട ജടയും വളഞ്ഞ ദംഷ്ട്രവും മുമ്പിൽ അറുവരു പെണ്ണി[1]മാരും നിറഞ്ഞു കോവിൽക്കകംപൂക്ക് എന്നാൻ" ഭൂതൻ.

"ആണോ, പെണ്ണോ എന്നു നിശ്ചയമായി അറിഞ്ഞു വാ ഭൂതാ!" എന്നാനസുരരാജാവ് ദാരുകൻ.

രണ്ടാമതും ഭൂതനും പോകപ്പോയി ചെന്ന് ഒരു കല്ലിന്റെ വില മറത്തിൽ കൂടെ പിശാചുപടയുടെ നടുവെ ചെന്നു പുറപ്പെട്ടാനല്ലോ.

പിശാചുപടകൾ കൊന്നു തിന്നപ്പാനായി കൂടിനാരല്ലോ.

"കൊല്ലാതെ നാം കണ്ടോരു അടയാളമുണ്ടാക്കി അയക്കണം" എന്നങ്ങരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പിശാചുപടകൾ എല്ലാവരും കൂടി നിരൂപിച്ച്, ഒരു ഇലവമരത്തെ മുഴുടെ കുത്തിപ്പറിച്ചെടുത്തു കൊമ്പെല്ലാം മുറിച്ച് ഭൂതന്റെ കഴുത്തിൽ തടിക്കൂട്ടി വിട്ടാനല്ലോ. അപ്പോഴും എപ്രകാരം ശോഭിക്കുന്നു ഭൂതനെന്നാൽ:—

ഒട്ടേടം ഭൂതനോളം, ഒട്ടേടം തടിയോളം, ഭൂതന്മേൽ തടിയോളം, തടിയിന്മേൽ ഭൂതനോളം, അങ്ങിനെ ഉരുണ്ടും, പുരണ്ടും, തിരിഞ്ഞും, മറിഞ്ഞും ചെല്ലുന്നതു ദൂരെ കണ്ടുകൊണ്ടാനല്ലോ ദാരുകരാജാവ്.

"എന്തെടാ ഭൂതാ, നിന്റെ കഴുത്തിൽ തടികൂട്ടിവിട്ടെ"ന്നു ചൊല്ലി തടിയെല്ലാം പൊളിച്ചു എട്ടുദിക്കിലും ആരാധിച്ചാനല്ലോ അസുരരാജാവ് ദാരുകൻ.

"ഭൂതനടിയൻ വിടകൊള്ളേൻ, കാലത്താലെ വിടകൊള്ളേൻ, കഴുത്തെയറുത്തു തിന്മാനായി കൂടിനാരവർകൾ. മുടിയും കടകവും കളയാതെ മൂർത്തി[2] തനിക്ക ശരണം പോക നല്ലൂ!" എന്നാൻ ഭൂതൻ.

---

1. പെണ്ണുങ്ങൾ, തമിഴിൽ പെണ്ടിർ എന്നാണ് രൂപം.
2. ശിവൻ.

"മൂത്തി പണ്ടു ചൊന്നത് പറകൊണ്ടു വാതിൽ കാത്തു കിടപ്പവൻ. അവനെത്തന്നെ പേടിച്ചിരിപ്പൂതോ. പേടിയാതെ നില്ലെ"ന്നാൻ അസുരരാജാവ് ദാരികൻ.

"പേടിച്ചാലൊട്ടും ആശ്ചര്യം[1] ഗതിയുമില്ല. കുടിച്ചുവാൻ പറഞ്ഞിട്ടില്ല. നമ്മളിൽ പണ്ടു സേവിച്ചു നാം കുറിച്ചു ജീവിതം[2] തരവോയാക!" എന്നാൻ ദൂതൻ.

"ഏമല്ലോ, പൊരല്ലോ" എന്നാനസുരരാജാവ് ദാരികൻ.

"ഏമല്ലെന്നാകിലും പൊരല്ലെന്നാകിലും പേയ്[3]നാർ കാളി വന്ന് നിങ്ങളെയൊക്കെ അറുത്തു തിന്നുമ്പോൾ ഞാൻ താനേ നോക്കിയിരിക്കയില്ല. ഞായം നാളെ പറഞ്ഞുകൊള്ളാം" എന്നാൻ ദൂതൻ.

"പോ, പൊരുത്തമില്ലാത്ത കള്ളാ, മഹാദൂതാ!" എന്നു ചൊല്ലി തന്റെ കയ്യിന്മേൽ കിടന്നൊരു കനകവളയഴിച്ച് ദൂതന് ജീവിതപ്പൊന്നാക്കി[4] എറിഞ്ഞുകൊടുത്താനല്ലോ അസുരരാജാവ് ദാരികൻ.

ദൂതൻ ജീവിതം ഒട്ടും സംശയിക്കാതെ എടുത്തുകൊണ്ട് ചന്ദ്രപ്പള്ളിയിൽ ചെന്ന് "നിദ്രയായോ ദേവി, നിന്റെ ഭർത്താവിന്ന് ചാവതു കാലം വന്നിട്ടുണ്ട്. യുദ്ധത്തിന്നു പോകുമ്പോൾ വിലക്കി തടുത്തിരിപ്പോയാക!" എന്നു ചൊല്ലി വനാന്തരം നോക്കി പോയാനല്ലോ.

ദൂതൻ പോയ ഭാഗം തനിക്കൊരു വാട്ടം വരാതെന്നു കല്പിച്ച് അമ്പോണമാര വിളിപ്പിച്ചു പട നിരത്തത്തുടങ്ങിയതെപ്രകാരമെന്നാൽ:—

ഉരമ്പോണനും പടയൊരു ഭാഗം, ദീർഘബാഹുവും പടയൊരു ഭാഗം, പതിനാറായിരം വെള്ളിവില്ലുമ്പരന്മാരും പടയൊരുഭാഗം, കാലകേയനും പടയൊരുഭാഗം, ദാരികരാജാവും പടയൊരുഭാഗം.

ദാരികരാജാവ് പടനിരത്തുന്നതു കണ്ട് ഭദ്രകാളിയും പട നിരത്തത്തുടങ്ങിയതെപ്രകാരമെന്നാൽ:—

---

1. ജീവിച്ചിരിക്കുക എന്ന സ്ഥിതി.

2. ശമ്പളം.

3. പേയ്—പിശാച്. തമിഴിൽ പേയൻ എന്നും രൂപമുണ്ട്. 'ആർ' പൂജക ബഹുവചനം.

4. പൊന്ന്—ഒരു നാണ്യം. പൊന്നിന് സ്വർണ്ണം, ലോഹം, നാണ്യം എന്നൊക്കെ അർത്ഥമുണ്ട്.

"അവനെ അവന്റെ ഗൃഹത്തിലേക്ക്" വരാതാക്കിക്കൊള്ളുന്നുണ്ടെങ്കിൽ ഞാൻ ചെന്നു ഗ്രഹിച്ചുകൊണ്ടുവരാ"മെന്നരുളിച്ചെയ്തു ശ്രീ കാർത്ത്യായനീദേവി.

"സത്യം! തിരുനീലകണ്ഠൻ തിരുവടിയാണെ! ദാരികനെ എൻ ദൃഷ്ടിയാലെ കാണേണമെന്നാകിലോ, അവനെ അവന്റെ ഗൃഹത്തിലേക്ക് വരാതാക്കിക്കൊള്ളുന്നുണ്ട്'" എന്ന് സത്യമായി തൊഴുതുണർത്തി ശ്രീ ഭദ്രകാളി.

അതുകേട്ട ശ്രീകാർത്ത്യായനീദേവിയും ഒരു അഗതിബ്രാഹ്മണിയുടെ വേഷം ധരിച്ചു ദാരികന്റെ കോട്ടവാതിൽക്കൽ ചെന്നു ഭൈക്ഷ്യ[1]മിരക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"നിദ്രയായ ദേവി, ശ്രീമംഗല്യയായ ദേവി, ദാരികരാജാധിപന്റെ പത്നി, ഭൈക്ഷ്യം തരുവോളാക!" എന്നരുളിച്ചെയ്തു.

അതുകേട്ട ദേവിമനോദരിയും ഒരു താലം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുക്കൊടുത്തു.

"'അർത്ഥം അനർത്ഥം'[2] മകളേ!" എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാലുകൊണ്ടും തട്ടിനീക്കി എറിഞ്ഞുകളഞ്ഞു.

പിന്നെ താനടക്കം പട്ടുതുകിൽ ഒന്നു തൈവാളെ[3] കൊണ്ടുക്കൊടുത്തു.

"ഇതു് ഉടുത്തുംകൊണ്ടു നടന്നാൽ നിത്യം കിട്ടും ഭൈക്ഷ്യവും കൂടി കിട്ടാ മകളേ!" എന്നു ചൊല്ലി നടുവെ കീറി എറിഞ്ഞുകളഞ്ഞു.

"ഞാനർത്ഥം വേണ്ടിയും, ഐശ്വര്യം വേണ്ടിയും, വന്നോരത്തിയല്ല. മോക്ഷാർത്ഥം[4] അപേക്ഷിച്ചു വന്നോരത്തിയത്രെ എങ്കിൽ നിന്റെ ഭർത്താവ് എങ്ങേക്ക പോയിരിക്കുന്നു?" എന്നരുളിച്ചെയ്തു ശ്രീ ഭദ്രകാളി.

"ഭദ്രകാളിയോടു യുദ്ധത്തിനു പോയിരിക്കുന്നു" എന്നാറം ദേവി മനോദരി.

---

1. ഭിക്ഷ.
2. സംസ്കൃതത്തിന്റെ ആക്രമം തുടങ്ങിയതിന്നുശേഷം ചേർത്തതായിരിക്കണം.
3. ഒരുതരം വിലപിടിച്ച പട്ട്.
4. മറവാക്കുകളെ ഉപയോഗിച്ചിരിക്കുന്നു.

"എങ്കിൽ നീയും നിന്റെ ഭർത്താവും അറിയാതിരിക്കും ബ്രഹ്മോപദേശം എനിക്കെത്രയും മോക്ഷമാകുന്നു. അതെന്നുമല്ല, ഒരുത്തൻ ജപിക്കിൽ ഇരുവർ ജപിക്ക നല്ല, ഇരുവർ ജപിക്കിൽ മൂവർ ജപിക്ക നല്ല" എന്നു ചൊല്ലി അപേക്ഷിച്ചവാറേ ബ്രഹ്മോപദേശം ഒരു ഉരു ബോധിപ്പിച്ചുകൊടുത്തു.

കാത്യായനീദേവിയും അസുരകളുടെ ബലത്തെ ആകർഷിപ്പോളും ചെയ്തു ഭദ്രകാളിക്ക് ഒരു ഉരു ചൊല്ലിയവാറേ, മേലെ ഉരു തന്തിരുവടിക്ക് താനെ തോന്നി. ദാരുകനെ കൊല്ലുവാനുള്ള ഉപദേശത്തെ തീർപ്പോളും ചെയ്തു, മറിമാനാകുന്ന കലയിന്മേൽ കരയേറി പള്ളിവില്ലും പവിഴയമ്പും എടുപ്പോളും ചെയ്തു, വിന്ധ്യാടവിവീഥിയിങ്കലമാറ് എഴുന്നള്ളി ശ്രീകാത്യായനീദേവി.

അങ്ങിനെയിരിക്കുന്ന കാലത്തു ദാരുകരാജാവിന്ന് ചില ദുർന്നിമിത്തങ്ങളും കാണായി.

"കേൾപ്പോയാക! അരമ്പോണ്ണാ, നമ്മുടെ ഗ്രഹങ്ങളിൽ എന്താനും അപജയമുണ്ടായി എന്നു തോന്നുന്നു. ദേവിമനോദരി മണിക്കിണറ്റിൽ വീഴുകയോ, മുടിമൂലഭണ്ഡാരം[1] ദേവകറം കട്ടുകൊണ്ടുപോകയോ, ബ്രഹ്മോപദേശം മാറാന്നു പോകയോ, എന്താനും അപജയമുണ്ടെ"ന്നു കല്പിച്ച് അരമ്പോണ്ണാനേ വിളിച്ച് പോരക്കില്ലാം നടചൊല്ലി കൊടുപ്പോളും ചെയ്തു തേർതട്ട് പിടിച്ചു മറത്തെ.

ചന്ദ്രാപ്പള്ളിയിൽ ചെന്നു, "നിദ്രയോ ദേവി! ഇവിടെ ഉണ്ടായ വൃത്താന്തം ഒട്ടും ഒളിയാതെ ചൊൽവോയാക!" എന്നരുളിച്ചെയ്തു.

"ഏതുമൊന്നും ഉണ്ടായീലെൻ ഭർത്താവേ!" എന്നാറം ദേവി മനോദരി.

"ആരുമൊരു ഭ്രത്യം വന്നൊരില്ലയോ?" എന്നരുളിച്ചെയ്തു.

"ഇന്നലെ ഒട്ടു മദ്ധ്യാഹ്നനേരത്തു ഒരു അഗതി ബ്രാഹ്മണി വന്നു" എന്നാറം ദേവിമനോദരി.

"അവൾക്ക് നീ എന്തൊന്നു കൊടുത്തു?" എന്നരുളിച്ചെയ്തു.

"ഒരു ആഴം മുത്തുരത്നങ്ങളെ കോരിക്കൊണ്ടുകൊടുത്തു. അവൾ 'അർത്ഥം അനർത്ഥം മകളേ, വനത്തിൽക്കൂടെ പോകുന്നോറം കള്ള

1. കിരീടം മുതലായ വിലപിടിച്ച രാജചിഹ്നങ്ങൾ സൂക്ഷിക്കുന്ന പെട്ടി.

മുഷ്കൻ തട്ടിപ്പറിച്ചുകൊള്ളും മകളേ,' എന്നു ചൊല്ലി പുറംകൈകൊണ്ടും പുറംകാൽകൊണ്ടും തട്ടിനീക്കി എറിഞ്ഞു കളഞ്ഞു" എന്നാൾ ദേവി മനോദരി.

"പിന്നെ നീ എന്തൊന്നു കൊടുത്തു?" എന്നരുളിച്ചെയ്തു.

"അവൾ അർത്ഥം വേണ്ടിയും ഐശ്വര്യം വേണ്ടിയും വന്നോരതിയില്ലപോൽ. മോക്ഷാർത്ഥം (അപേക്ഷിച്ചു) വന്നോരതിയത്രെ. ബ്രഹ്മോപദേശം അവൾക്ക് എത്രയും മോക്ഷമാകുന്നുപോൽ. അതേ ഇതല്ലപോൽ, ഒരുത്തർ ജപിക്കിൽ ഇരുവർ ജപിക്കനല്ല; ഇരുവർ ജപിക്കിൽ മൂവർ ജപിക്കരുല്ല, എന്നു ചൊല്ലി അപേക്ഷിച്ചവാറെ, ബ്രഹ്മോപദേശം ഒരു ഉരു ബോധിപ്പിച്ചുകൊടുത്തു. അല്ലാതെ എള്ളുമൊന്നും ഉണ്ടായീലെൻ ഭർത്താവേ!"

"നല്ലേൻ, നല്ലേൻ, മഹാപാപി ഞാൻ ചെയ്യും പരാക്രമമെല്ലാം നിന്നുടെ പരാക്രമമെന്നു നിരൂപിച്ചിരിക്കുന്നതോ, എനിക്കു വന്ന പാപി! സ്ത്രീകളോടു സാരോപദേശം ചെയ്യുന്നവനും പെരുമരമേറി കൈവിടുന്നവനും മരണം സൂക്ഷ്മമെന്നാ"നസുരരാജാവു് ദാരികൻ.

"ഏടിൽ കേൾ ദേവി, നീയും നിന്നിലാവോളം അർത്ഥവും കോരിക്കൊണ്ടു വനാന്തരേ നോക്കി പോയാലും! ഞാനമിന്നു് ഭദ്രകാളിയോടു് പടവെട്ടി വീരസ്വർഗ്ഗം പ്രാപിക്കാൻ പോകുന്നു!" എന്നാനസുരരാജാവു് ദാരികൻ.

അതുകേട്ടു ദേവി മനോദരിയും ദുഃഖിക്കത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"എഴാണ്ടുപ്രായത്തിലെ ദേവിയായി പോന്നേൻ! പോവാനോ വഴിയറിയുന്നീല! പോയി പിഴിയേടം അറിയുന്നീല! അടിയനെ അരുക്കൊഴിച്ചുപോകുന്നു മഹാപാപി!" എന്നു ചൊല്ലി ദുഃഖിക്കത്തുടങ്ങി.

ദേവി മനോദരിയുടെ ദുഃഖത്തെ സഹിക്കരുതാഞ്ഞു തന്റെ മാറത്തും, ഞാന്നൽമാരം ചിക്കിയുലർത്തി, ഇമവനിദ്ര വരുത്തി യുദ്ധഭൂമിയിൽ കൽചെന്നു്, കച്ചുരട്ടകെട്ടി, വിൽ ചരടുമുറുക്കി, ആവനാഴിയിൽ ശരം തിരുകി യുദ്ധപ്രാക്രമം ധരിച്ചു യുദ്ധസന്നദ്ധനായവോളം ചെയ്തു്, പുലിപൂട്ടിയ തേരിന്മേൽ കരയേറി യുദ്ധഭൂമി മുപ്പത്താറുകാതം നടുക്കേ പാഞ്ഞെത്താനല്ലോ അസുരരാജാവു് ദാരികൻ.

ലക്ഷണമെന്തുലക്ഷണമേതും അറിയാതെ എടീ! ദുഷ്കൃത ഭൂപതി, നിൻപതി ജനകൻ അക്ഷരമേകൻ യമയിരക്കയപ്പൻ!" എന്നാനസുരരാജാവ് ദാരുകൻ.

"വാരംക്കവന്ന പുരാതനോരാഴ് മരക്കട്ട്[1] വധത്തിട്ടവാൻ വരംക്കലെയിലിട്ട മുഴക്കലചെയ്യാൻ ആരുത്തുവന്നതറിഞ്ഞീലേ? മണ്ണിൽ വീണുപുരണ്ടതാരെടോ? ദേവനായ ശിവൻ മകറം കാളി ഞാൻ!" എന്നാറം ഭദ്രകാളി.

"ദേവനായ ശിവൻ മകറം കാളി നീയെങ്കിലോ തെരുവിൽ വെളിയേറവുണ്ട നടന്നുകൊറം! ആവതില്ല നിനക്കെന്നോടേററാൽ, ആഴ് മരക്കട്ട വരത്തിട്ടവൻ" എന്നാനസുരരാജാവ് ദാരുകൻ.

"പാഴവതും മറ വതും വാണിട്ടം എന്നോട്ട ചൊന്ന നീ ആണാകിലോ മറയാതെ യുദ്ധംചെയ്ത ജയിച്ചുകൊറം!" എന്നാറം ഭദ്രകാളി.

എന്നിങ്ങിനെ വായ്പൊരുത്തിലുള്ള[2] കൈകേപ്പാര തുടങ്ങിയ കാലത്ത് എപ്പ്രകാരമെന്നാൽ:—

ദേവപ്പട, അസുരപ്പടയോട്ട മാറും അസുരപ്പട ദേവപ്പടയോട്ട മാറും അതിൽ മേകല്പുകാണായി അസുരപ്പട.

"ഇപ്പ്രാറം ഗണിക്കയതാരതോളം പടകൊല്ലാം" എന്നാൻ നന്ദി മഹാകാളൻ.

അതുകേട്ട ഭദ്രകാളിയും ഒന്നാംഹാസം[3] പടയെടുത്തു പട കൂട്ടിനാരല്ലോ. ഒരുലക്ഷം കോടി പട ചത്തു ദാരുകന്ന്.

രണ്ടാംഹാസം നാലാംഹാസം പടയെടുത്തു പട കൂട്ടിനാരല്ലോ. നാലുലക്ഷം കോടി പട ചത്തു ദാരുകന്ന്.

ക്രമത്താൽ പത്തുനൂറുഹാസം പടയെടുത്തു പട കൂട്ടിനാരല്ലോ. പത്തുനൂറുലക്ഷംകോടി പടചത്തു ദാരുകന്ന്.

അങ്ങിനെ പോർക്കളത്തിലെല്ലാം നായോട്ട നരി, കഴുകോട്ട കാകൻ എന്നിങ്ങിനെ ഓരോരോ അസുരവീരന്മാരുടെ കളർമാലയെല്ലാം

1. ചൊടിപ്പ്, അവമാനം.
2. മതിയാകി.
3. കളഹാസംചെയ്ത് എന്നർത്ഥം.

കത്തിപ്പറിച്ചെടുത്തു് ഓരോരോ വൃക്ഷത്തിൽ കൊണ്ടുവെച്ചു ഭക്ഷിക്കത്തുടങ്ങി. അപ്പോൾ എപ്രകാരം ശോഭിക്കുന്ന വൃക്ഷങ്ങളെന്നാൽ:—

തെച്ചികൊണ്ടും ചെമ്പരത്തികൊണ്ടും ഉണ്ടമാല[1] കെട്ടിത്തൂക്കിയതുപോലെയും, അശോകം നിറയെ പൂത്തതുപോലെയും, പ്ലാശു നിറയെ പൂത്തതുപോലെയും ശോഭിക്കുന്നു.[2]

അങ്ങിനെ കൊമ്പു കഴിച്ചു തേരുപോലെ "ക്ഷയപരാജയ യുദ്ധത്തിൽ ഒരാറു ഗ്രഹത്തിലകപ്പെട്ടു പോയാൽ അതിനൊന്നിനു വാട്ടം വരും" എന്നു കല്പിച്ചു തന്റെ തേർത്തട്ടിൽ കിടക്കുന്നായ ചക്രായുധം എടുത്തിളക്കി. അതു വജ്രവൃഷ്ടിക്കു മീതെ മുറിഞ്ഞുപോയി. പിന്നെ തന്റെ ബ്രഹ്മദണ്ഡം എടുത്തു ഭദ്രകാളിയുടെ പടയെല്ലാം എറിഞ്ഞെറിഞ്ഞു കൊല്ലുത്തുടങ്ങി. ഭദ്രകാളിക്കു ഗണിക്കരുതാതോളം പട ചത്തു.

"കേൾപ്പിൻ ദാരുകരാജാവേ! ത്രിഭുവനസ്ത്രീകളോടു ജയിച്ചിരിക്കുന്ന പുരുഷനല്ലയോ? ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ നിന്നോടു നേർപെട്ടില്ലയോ? സ്ത്രീകളോടു പുരുഷന്മാർ തമ്മിൽ തടിയെടുത്തു യുദ്ധം ചെയ്യുന്നതു് എത്രയും അപമാനമല്ലയോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ടു "മൈത്രീമാനേ!" എന്നു കല്പിച്ചു തേരും പൂട്ടി ചുഴറ്റി സമുദ്രത്തിൽ എറിഞ്ഞു കളഞ്ഞാനല്ലോ ദാരുകരാജാവു്.

അതുകണ്ടു ഭഗവതിയും ഗണപതിക്കു കൊണ്ടു മുങ്ങി എടുപ്പിച്ചു് ദാരുകന്റെ തേരും തേർത്തട്ടുമെല്ലാം എറിഞ്ഞു ഉടച്ചു് ഭൂമിയിൽ ശയനമായി വീഴ്ത്തി. ദാരുകൻ ഓടത്തുടങ്ങി.

"ഓടാതെ, ഓടാതെ, ദാരുകരാജാവേ! ത്രിഭുവനസ്ത്രീകളോടു ജയിച്ചിരിക്കുന്ന പുരുഷനല്ലയോ? ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ നിന്നോടു നേർപെട്ടില്ലയോ? സ്ത്രീകളോടു പുരുഷന്മാർ ഓടുന്നതു എത്രയും അപമാനമല്ലയോ?" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതു കേട്ടു കേൾക്കാതെ ഓടത്തുടങ്ങി. വിന്ധ്യൻ എഴുന്നൂറു യോജന ഓടി കാവേരി മൂന്നൂറു യോജന ഓടി. നാഗമണ്ഡലത്തിൽ പുക്കൊളിച്ചാനല്ലോ അസുരരാജാവു് ദാരുകൻ.

---

1. ഇടതിങ്ങി പുഷ്പങ്ങൾ ചേർത്തിട്ടുള്ള തൊങ്ങൽ മാല. (അമ്പലങ്ങളിൽ ഉപയോഗിക്കുന്നതു്.)

2. എല്ലാം ചുകന്ന നിറമാണു്. ഉപമയുടെ സാദൃശ്യം നോക്കുക.

നാഗമണ്ഡലം മുതലെ കത്തിപ്പറിച്ചെടുത്തു. അപ്പോൾ ഉദയ(മാന)പർവ്വതത്തിന്റെ വടക്കെ താഴ്‌വരയിങ്കൽ ചാടി ഒളിച്ചു.

"പർവ്വതമേ! ശത്രുവിനെ വെച്ചുകൊണ്ടെങ്കിൽ നിന്നെ ഞാൻ കത്തിപ്പറിച്ചെടുത്ത് സപ്തസമുദ്രത്തിൽ കലക്കുന്നുണ്ട്" എന്നു കോപിച്ചരുളിച്ചെയ്തു ശ്രീഭദ്രകാളി.

അതുകേട്ട പർവ്വതവും ഭയപ്പെട്ട്, "നിന്തിരുവടിയുടെ വേതാളത്തിന്റെ നാവുകൊണ്ട് പാതാളമടപ്പിച്ചപ്പോയാക! നിന്തിരുവടിയുടെ തിരുനാവുകൊണ്ട് ഉലകം[1] മറച്ചു ഉച്ചക്കന്തിയാക്കിക്കൊള്ളേണംപോയാക!" എന്നു ചൊല്ലി.

അങ്ങിനെ ഉച്ചക്കന്തിയാക്കി പാർത്ത കാലത്ത് "ഈശ്വരനാർ മകൾ ഭദ്രകാളി എന്നോടു യുദ്ധത്തിൽ തോറ്റുപോയത്രെ!" എന്നു കല്പിച്ചു നിന്തിരുവടിയുടെ തിരുനാവിന്മേൽ പരിഹാസത്തുടങ്ങിനാനല്ലോ ദാരികരാജാവ്.

പരിമാറുന്നോരസുരമന്നനെ കരുക്കിപ്പിടിച്ച് ആകാശമാർഗ്ഗം നോക്കിയെറിഞ്ഞു ശൂലത്തുമ്പം കാട്ടി ശൂലത്തുമ്പത്തിന്മേലേല്പിച്ചു കളിയും കാര്യവും അരുളുന്നതുപോലെ അരുളിത്തുടങ്ങിയതെപ്രകാരമെന്നാൽ:—

"കത്തറാതെ! കൊല്ലരുതെ! തമ്പുരാട്ടി!
പന്ത്രണ്ടാദിത്യന്മാരാണേ![2] കൊല്ലരുതെ! തമ്പുരാട്ടി!
പതിനൊന്ന് രുദ്രനാണേ![3] കൊല്ലരുതെ! തമ്പുരാട്ടി
പത്തു ദിശയാണേ![4] കൊല്ലരുതെ! തമ്പുരാട്ടി!
ഒമ്പതു നവഗ്രഹങ്ങളാണേ![5] കൊല്ലരുതെ! തമ്പുരാട്ടി!
എട്ടു അഷ്ടവസുക്കളാണേ![6] കൊല്ലരുതെ! തമ്പുരാട്ടി!

---

1. ഇവിടെ സ്വർഗ്ഗം എന്നർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്.

2. ഓരോ മാസത്തിൽ ഓരോ ആദിത്യനാണെന്നും, മേടത്തിലാദിത്യൻ പള്ളി കൊള്ളുന്നു എന്നും നാട്ടുകാരുടെ ഇടയിൽ വിശ്വാസമുണ്ട്.

3. അജൻ, ഏകപാദൻ, ഹരൻ മുതലായവർ. അനുബന്ധം നോക്കുക.

4. നാലുദിക്കും നാലുമൂലയും കൂടി എട്ട്, പിന്നെ ആകാശവും ഭൂമിയും രണ്ട്.

5. ഓരോ ആഴ്ചക്കും ഓരോ ഗ്രഹമുണ്ടല്ലോ. അതോടുകൂടി രാഹുകേതുക്കളെ ചേർത്താൽ ഒമ്പതായി.

6. ധരൻ, ധ്രുവൻ, സോമൻ മുതലായവർ. അനുബന്ധം നോക്കുക.

ഏഴ് സപ്തമാതൃക്കളാണ്! കൊല്ലരുതെ! തമ്പുരാട്ടി!
ആറ് ആധാരമാണ്![1] കൊല്ലരുതെ! തമ്പുരാട്ടി!
അഞ്ച് പഞ്ചാക്ഷരമാണ്! കൊല്ലരുതെ! തമ്പുരാട്ടി!
നാല് വേദമാണ്! കൊല്ലരുതെ! തമ്പുരാട്ടി!
മൂന്ന് മൂർത്തികളാണ്! കൊല്ലരുതെ! തമ്പുരാട്ടി!
ഇതവശേഷിനിദേവകളാണ്! കൊല്ലരുതെ! തമ്പുരാട്ടി!

ഏകസ്വരൂപം ബ്രഹ്മമാണ്! തിരുമേനിക്കതിയൻ പിറന്ന തമ്പുരാട്ടി എന്നറിയാതിപ്പോൾ അറിഞ്ഞതുള്ളൂ. തിരുതിരുവടികളുടെ അടികീഴിൽ പൊടിയായി കിടപ്പു"ന്നെന്നു ചൊല്ലി ദുഃഖിക്കത്തുടങ്ങിനാനല്ലോ അസുരരാജാവ് ദാരുകൻ.

അങ്ങിനെയിരിക്കുന്ന കാലത്ത് ദേവി മനോഹരിയും നിദ്രയുണർന്ന് കണ്ടൊരു സ്വപ്നമെല്ലാം തന്റെ തോഴിമാരെ വിളിച്ചു അറിയിപ്പിക്ക തുടങ്ങിയതെപ്രകാരമെന്നാൽ:—

അസുരവംശം അശേഷം മുടിയുന്നതും കണ്ടുണർന്നേൻ തോഴിമാരേ! അതേതുമല്ലേൻ തോഴിമാരേ! എന്റെ ഭർത്താവ് പാലാപടി കഴകി, പട്ടാപടി തോർത്തി, പട്ടുമെത്തമേൽ കരയേറി ഇയ്യനിദ്രകൊള്ളുന്ന ഭർത്താവ് വെറുംനിലമെ കണ്ണുകൊണ്ടു ഉഴലുന്നതും കണ്ടുണർന്നേൻ തോഴിമാരേ."

"പകൽ കിടന്നുറങ്ങിയാൽ ദുഃസ്വപ്നങ്ങൾ പലതും കാണും മകളേ!" എന്നു ചൊല്ലി ബുദ്ധിവരുത്തിനാരല്ലോ നാഗത്തോഴിമാരും.

അങ്ങിനെയിരിക്കുന്ന കാലത്ത് ദാരുകരാജാവിനെ മൂലത്തൃശൂലത്തിന്മേൽ നിന്നഴിച്ച് പാദാദികേശവും കേശാദിപാദവും സൂക്ഷിച്ചു നോക്കി, "ഇവനെ ഒന്നുകൊണ്ടും കൊല്ലുവാൻ യോഗ്യം പോരാ. ഇരവിനഴകിയവരെ[2] കൊല്ലരുതു്. വിദ്യയുള്ളവരെ കൊല്ലരുതു്. യുദ്ധത്തിങ്കൽനിന്ന് ആയുധം മുറിഞ്ഞവരെ കൊല്ലരുതു്. എന്നാരുമൊട്ടു ആണായിടാതെ പോരായ്കിൽ, ഇവനെ കൊല്ലാതെ വിട്ടുകളയാന്" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

1. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ.

2. ഇരവിനെപ്പോലെ അഴകുള്ളവരെ എന്നർത്ഥം. ഇവിടെ അഴക് ആകൃതിയിലല്ല വിദ്യയിലാണ്—ഇരവിന് ബന്ധപ്പെട്ടവർ എന്നുമാവാം. ഒരു സ്ഥലം ഉൾപ്പെടുത്തി നാലുഭാഗവും വളപ്പുണ്ടാക്കുന്നതിന് അഴക് എന്നു പറയാറുമുണ്ടല്ലോ.

"ശത്രുവിനെ മടിയിൽവെച്ച് പോവാക്ക് അരുളിച്ചെയ്കയോ?" എന്നു കോപിച്ചാൻ നന്ദിമഹാകാളൻ.

"ഇവനനേകം വരം വാങ്ങിട്ടുണ്ട്. രാവും പകലും കൊല്ലുമാറാത്ത വരം കൊണ്ടിട്ടുണ്ട്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"രാവും പകലും വേണ്ടാ. സന്ധ്യക്കുവെച്ചു കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

"അകത്തും പുറത്തും വെച്ചു കൊല്ലുമാറാത്ത വരം കൊണ്ടിട്ടുണ്ട്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"അകത്തും പുറത്തും വേണ്ടാ. ഇടയുമ്മറത്തുവെച്ചു കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

"ആണാലും ആയുധത്താലും കൊല്ലുമാറാത്ത വരം കൊണ്ടിട്ടുണ്ട്!" എന്നരുളിച്ചെയ്തു ശ്രീഭദ്രകാളി.

"ആണാലും ആയുധത്താലും വേണ്ടാ. തിരുതിരുവടിയുടെ തിരുനഖങ്ങളെക്കൊണ്ട് ഉടലിൽപാച്ചി[1] കൊൽവോയാക!" എന്നാൻ നന്ദിമഹാകാളൻ.

അതുകേട്ട് ഭദ്രകാളിക്കു കോപം വന്നു; കോപാഗ്നിയോടുംകൂടി പതിനാറു തൃക്കയ്യിലെ തിരുവായുധങ്ങളെല്ലാം അകലെ നിക്കവോളം ചെയ്ത് പതിനാറു തൃക്കൈകൊണ്ടും യുദ്ധം തുടങ്ങിയ കാലത്ത് എപ്പ്രകാരമെന്നാൽ:—

തട്ടുമൊരുകയ്യ്, തകർക്കുമൊരുകയ്യ്, കുടർമാലയെടുത്ത് ഉടലിലണിയുമൊരുകയ്യ്, അങ്ങിനെ തല്ലും, കുത്തിയും, പിച്ചിയും, മാന്തിയും വിശ്വരൂപം പ്രാപിച്ചുനല്ലോ അസുരരാജാവ് ദാരികൻ. വലത്തുടപ്പവെട്ടി വല്ലുഭ്വാളുവിനു കൊടുത്തു. ഇടത്തുടപ്പവെട്ടി വേതാളത്തിന്റെ സത്യം പിഴക്കാതെ കൊടുത്തു. ശിരസ്സുവെട്ടി വെപ്പോളും ചെയ്തു, കരളു പറിച്ച് കറിയിട്ട്, കുടൽ[2] പറിച്ച് ഉത്തരീയമിട്ട്, മററ ശവശരീരങ്ങളെല്ലാം ഓരോരോ ദിക്കുനോക്കിയും ശരനോക്കിയും എറിയത്തുടങ്ങി. അപ്പോഴ്ം ഓരോരോ മൂക്കിൽനിന്നും മുലയിൽനിന്നും മുക്കയും മുളയും തുടങ്ങിയതെപ്പ്രകാരമെന്നാൽ:—

---

1. കുത്തിയിറക്കി.
2. ഇവിടെ കുടർമാലയെയാണ് ഉദ്ദേശിക്കുന്നത്.

"തൊക്കു് കിട്ടിയെനിക്കു്, തൊലി കിട്ടിയെനിക്കു്, നാരു് കിട്ടിയെനിക്കു്, ഞരമ്പു് കിട്ടിയെനിക്കു്, എല്ലു് കിട്ടിയെനിക്കു്, മജ്ജ കിട്ടിയെനിക്കു്, രക്തം തന്നെ കിട്ടിയില്ല"എന്നായി തള്ളപ്പിശാചു്.

ഹാ! കഷ്ടമേ! ഇത്രവലിയൊരു അച്ഛിനെയും പടയും കൊന്നു്, എന്റെ പടക്കു് ഒരു നേരത്തെ ഉപദാഹം കൂടി തീർന്നില്ല. ഇനി എന്നെ പടത്തി[1] താതൻ തന്നെ കാരണമെന്നു കല്പിച്ചു് ശ്രീമഹാദേവൻ തിരുവടിയെ കൊൽവാൻ കോപത്തോടെ എഴുന്നള്ളത്തുടങ്ങി ശ്രീഭദ്രകാളി.

അതു് തന്റെ ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞു തന്റെ ഇടക്കയ്യിലെ തിരുമാച്ചു[2]കൊണ്ടു് രണ്ടു് ഋഷികുമാരന്മാരെ നിർമ്മിച്ചു്, "കേമപ്പായാക! ഋഷികുമാരന്മാരെ, എന്നുടെ മകൾ ഭദ്രകാളി ദാരികവധം ചെയ്‌വോളം ചെയ്തു് എന്നെക്കൂടി കൊൽവാൻ കോപത്തോടെ വരുന്നു. കൈലാസം വലത്തുവെച്ചു് ഗോപുരവാതിലകം പൂകവോളം രണ്ടാകത്തും പാടത്തു് മുലകടിപ്പായാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ കൈലാസം വലത്തുവെച്ചു് ഗോപുരവാതിലകം പൂകവോളം രണ്ടാകത്തും പാടത്തു് മുലകടിച്ചാരവം. വലമുല കടിച്ചവൻ വീരഭദ്രൻ, ഇടമുല കടിച്ചവൻ ക്ഷേത്രപാലൻ, എന്നിങ്ങിനെ രണ്ടു തിരുനാമപ്പേരും വിളിച്ചരുളിച്ചെയ്തു. പാതികോപം മുലക്കണ്ണൂടെ ശമിച്ചു. രണ്ടാമത്തും പാതികോപത്തോടെ എഴുന്നള്ളത്തുടങ്ങി ശ്രീഭദ്രകാളി.

"കോമപ്പായാക! നന്ദികേശ്വരാ! എന്നുടെ മകൾ ഭദ്രകാളി ദാരികവധം ചെയ്‌വോളം ചെയ്തു് എന്നെക്കൂടി കൊല്ലാൻ കോപത്തോടെ വരുന്നു. മന്ദവിലാസം തിരുനൃത്തം നിൽക്കേണം"മെന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അതുകേട്ടു നന്ദികേശ്വരനും മണിപ്പിടാവെടുത്തു് കൊട്ടിത്തുടങ്ങി. ഉമാഭഗവതിയും ഗംഗാഭഗവതിയും താളമൊത്തുതുടങ്ങി. ഭഗവാനും ആട്ടരംഗത്തിൻ നടുവിൽ തിരുനൃത്തം തുടങ്ങിയതെപ്രകാരമെന്നാൽ:—

1. ഇപ്പോഴത്തെ രൂപം പടച്ച എന്നായിരിക്കണം.
2. കറ, കളി.

ഭദ്രകാളിയും സപ്തം പാദാരവെയ്‌വോളം ചെയ്തു് ശിരസ്സുവെച്ചു നമസ്കരിച്ചാരല്ലോ. രക്തവസ്ത്രം കൊടുത്തരുളി ശ്രീമഹാദേവൻ തിരുവടി, അതു് അരയിൽ ചാർത്തുവോളം ചെയ്തു.

* * *

"കേൾപ്പായാക! മകളേ! ഭദ്രകാളി, നീ ഈവിടെവെച്ച കാഴ്ച ഇവിടെയെങ്ങും വെപ്പാൻ തരമുള്ളതല്ല. എങ്കിൽ നിരന്തരം ഇടത്തെ കയ്യിൽ ഒരു ആയുധമാക്കി പിടിപ്പോയാക" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

അങ്ങിനെ ഇടത്തെ കയ്യിൽ ഒരു ആയുധമാക്കി പിടിപ്പോളം ചെയ്തു ശ്രീഭദ്രകാളി.

"കേൾപ്പായാക മകളേ! നീ എവിടത്തിലാണ്മാറിരിക്കുന്നു?" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ മഹാകൈലാസത്തിന്റെ വടക്കെ താഴ്‌വരയിൽ വടക്ക നോക്കിയിരിക്കുന്നു" എന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

"അതൊന്നും പോരാ മകളേ, നീയും ഞാനും കൂടിയിരുന്നാൽ നിരന്ന കീർത്തിയാവ്വൂ.[1] മഹാകാളിവട്ടത്തു മഹാദേവനെന്നും വരും[2] ഭൂമിയിൽ ചെറുകാവിൽ പെരുമനുഷ്യർക്കു പരദേവതയായി പോയാക!" എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടി.

"അടിയൻ പോകയില്ല. അവിടെയുള്ള പെരുമനുഷ്യർ നിന്ദിപ്പോരല്ലോ! നിരസിപ്പോരല്ലോ! ആൺപടപിശാചെന്നും ചൊല്ലും, പെൺപിടപിശാചെന്നും ചൊല്ലും" എന്നു തൊഴുതുണർത്തി ശ്രീഭദ്രകാളി.

"അതൊന്നും വരാ മകളേ. അവിടെയുള്ളവർ വന്ദിപ്പോരല്ലോ. ഊട്ട്,[3] പാട്ട്,[4] താലപ്പൊലി[5] എന്നിവയൊക്കെ തരും.

---

1. കീർത്തിക്കേട് ഒന്നും ഉണ്ടാകയില്ല എന്നു സാരം.

2. കാവുകൾ എന്നോ ചിന്തിക്കേണ്ടിയിരിക്കുന്നു. 'ഭദ്രകാളിവട്ടത്തു ദേവൻ' എന്നു പഴമൊഴിയുണ്ട്. ഒഴിയില്ല എന്നർത്ഥം.

3, 4, 5. ഇവ മൂന്നും വഴിപാടുകളാണ്. ഊട്ട് സദ്യയും പാട്ട് കളമ്പാട്ടുമാണ്. താലപ്പൊലി കൊല്ലത്തിലൊരിക്കൽ കാവിൽ നടത്താറുള്ള അടിയന്തരമാണ്. താലങ്ങൾ നിറഞ്ഞ അരിയിൽ തിരിയും മറ്റും കത്തിച്ചു വെച്ചു വരിവരിയായി എഴുന്നള്ളത്തിനു മുമ്പായി കന്യാസ്ത്രീകൾ പിടിച്ചു പോകുന്നു; ഇതിൽനിന്നു പ്രധാനമായതാകയാലാണ് ഈ പേര് വന്നിട്ടുള്ളത്.

പാട്ടുംകിലെവ്വണ്ണമെന്നാൽ:—നൂറെറട്ടുകാൽ പന്തലിട്ടു[1] കളവും പാട്ടും തരും. ഇതേതും ചെയ്യാത്തവർ അറുപത്തിനാലുകാൽ പന്തലിട്ടു കളവും പാട്ടും തരും. ഇതും ചെയ്യാത്തവർ മുപ്പത്തിരണ്ടു കാൽ പന്തലിട്ടു കളവും പാട്ടും തരും. ഇതേതും ചെയ്യാത്തവർ പതിനാറുകാൽ പന്തലിട്ടു കളവും പാട്ടും തരും. ഇതേതും ചെയ്യാത്തവർ എട്ടുകാൽ പന്തലിട്ടു കളവും പാട്ടും തരും. ഇതേതും ചെയ്യാത്തവർ നാലുകാൽ കഴിച്ചിട്ടു കിഴക്കുപടിഞ്ഞാറേഴ്കവെച്ചു തെക്കുവടക്കു വെള്ളിക്കയറുപാകി പൊന്നിൻകൂറ വിതാനിച്ചുകൊള്ളും. പൂക്കല, മാല, കതിരത്തൊങ്ങലിനോല, നിറമേറും ചെമ്പഴുക്ക എന്നിവററകൊണ്ടു നിന്റെ അരങ്ങിനെ അലങ്കരിച്ചുകൊള്ളും. വെള്ളിപ്പൊടിക്കു പകരം അരിപ്പൊടി കൊള്ളും. അഞ്ജനപ്പൊടിക്കു പകരം കരിപ്പൊടി കൊള്ളും. പൊന്നിൻപൊടിക്കു പകരം മഞ്ഞൾപ്പൊടി കൊള്ളും. എന്നിങ്ങനെ മൂന്നു വർണ്ണങ്ങളെക്കൊണ്ടു അഞ്ചു വർണ്ണമാക്കി നിന്റെ അരങ്ങിനെ അലങ്കരിച്ചുകൊള്ളും.

“ബ്രഹ്മകളും,[2] വിഷ്ണുമാൽ,[3] ഈശ്വരർ വിതാനം; കാണമരനും, കേൾപ്പാനും വരുന്നവർ, ഋഷികളും ഇന്ദ്രാദികളെന്നു സങ്കല്പിപ്പോയാക! പാടുന്നതു തുംബുരുനാരദരെന്നു സങ്കല്പിപ്പോയാക! കൊട്ടുന്നതു നന്ദികേശ്വരനെന്നു സങ്കല്പിപ്പോയാക! അരിയും തിരിയും പിശാചുക്കൾക്കു കൊടുപ്പോയാക! പൂവും പൂക്കുലയും നിന്നെ ചുമക്കുന്ന ദേവതക്കു കൊടുപ്പോയാക! അരിയും പുകയും നീ ഈരാറുതിങ്കൾക്കു[4] ആഹാരമാക്കിക്കൊൾവോയാക!

“ഇതേതും ചെയ്യാത്തവർക്കു, വസൂരി, കള്ളമുണ്ണൻ, അകവാതം, പുറവാതം, അഗ്നിക്കൊടി, പേരാവണി[5] എന്നിങ്ങനെ തൊണ്ണൂറാറു മഹാവ്യാധികളെ കൊടുപ്പോയാക.

“നിന്നെ നിനപ്പവരെ നീയും നിനപ്പോയാക! നിന്നെ മറപ്പവരെ നീയും മറപ്പോയാക!

---

1. പന്തൽ സാധാരണ പാതകാലാണു് പതിവു്.
2. ബ്രഹ്മകൾ=ബ്രഹ്മാവു്. ബഹുവചനത്തിൽ പറഞ്ഞിരിക്കയാണു്.
3. വിഷ്ണുമാൽ=മാൽ എന്ന പദത്താൽതന്നെ വിഷ്ണുവാണു്.
4. 12 മാസങ്ങൾക്കു് എന്നർത്ഥം.
5. ഇതിൽ മിക്കവയും വസൂരിയുടെ വകഭേദങ്ങളാണു്.

എന്നരുളിച്ചെയ്തു ശ്രീമഹാദേവൻ തിരുവടിയുടെ അരുളപ്പാടാലെ പരശുരാമനാൽ പടക്കപ്പെട്ടോരു മലയാളമാകുന്ന നാട്ടി[1]ങ്കൽ കർമ്മഭൂമിയിങ്കൽപോന്ന് നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽപോന്ന് ഉലകഴിഞ്ഞു വരുവോളമാകപോലും!!

പ്രസന്നരൂപീ, പരമമംഗലദേവി ഭദ്രകാളീ! ആറിലും അഴകതായേ, അരൻ മണികഴൽ നല്ലാളേ! ആനന്ദസുന്ദരി, ആരോമലന്നുടെ തിരുമാന്ധാംകുന്നിലമ്മപോലും മൂലതായേ!!

അടിയൻ നിന്തിരുവടിയെക്കൊണ്ട് ഇത്രനേരം സ്തുതിച്ചതു കുറവെന്നാകിലും ഉണ്ണമെന്നു സങ്കല്പിച്ചേപ്പായാക! മക്കൾക്കെ ചെയ്യും വിളയാട്ടെല്ലാം മാതാപിതാക്കന്മാർ പൊറുക്കുംവണ്ണം പൊറുത്തുകൊണ്ടരുളവോയാക।

അടിയങ്ങളെ നിൻ മക്കളെന്നു കാത്തുകൊണ്ടിരിപ്പോയാക!

ആറിലും അഴകതായേ
അരൻ മണികഴൽ നല്ലാളേ!

ആനന്ദസുന്ദരി, ആരോമലന്നുടെ തിരുമാന്ധാംകുന്നിലമ്മപോലും മൂലതായേ!!

1. കേരളത്തിനെയാണ് സൂചിപ്പിക്കുന്നത്.

## ചാപ്പ്-താളം

---

കരിയാർമുകിൽ ഉരുവോ[1]ടുമെയവൻ,
കനലെരികണ്ണുരുട്ടിമിഴിപ്പവൻ,
വലിയ മാനവൻ ബലമതു കരപ്പവൻ,
വരികയെന്നല്ലോ വളരെ വിളിപ്പവൻ,
ധരണീമേവുന്ന പൊരുതൊരസുരന്റെ
തലയറുത്തുപോയി കൈലാസം പുക്കവൻ,
സരസമായി നാമൊക്കങ്ങിരസ[2]മായി പുക്കവൻ,
തിരുമാന്ധാംകുന്നിലോ വാഴുന്നംബികേ!



---

1. ഉരു—ആകൃതി.

2. രസമായി എന്നർത്ഥമുള്ളൂ. പഴയ വിധിപ്രകാരം രേഫത്തിന്റെ മുമ്പിൽ 'ഇ' ചേർത്തതായിരിക്കണം.

# വാഴ്ത്ത്

കേട്ടെഴുന്നള്ളിപ്പെട്ടുവരുവോരാകപോലും ദൈവമേ!
കേട്ടപോന്ന പ്രീതിപ്പെട്ട് വിളയാടി എഴുന്നള്ളി
[വരുവോയാകപോൽ
അംബികേ, അണിമുലമാതാവേ, ലോകമാതാവേ, പിതാവേ!
ആറിലും അഴകിയവളെ, അരൻ മണികഴൽ നല്ലാളെ,
ആനന്ദസുന്ദരീ, ആരോമലെന്നുടെ തിരുമാന്ധാംകുന്നി-
[ലമ്മേ പോലും മൂലതായേ
ശക്തിനേത്രത്തിങ്കൽ തോന്നി! ആയപോലെ ചണ്ഡികാദേവി!
ശങ്കര ശിവൻ മകളേ! ദാരുകൻ നിമി.........കോടിമുകം
മല്ലേ! ഭദ്രകാളീ ഭഗവാന്റെ മൂന്നാം തിരുനേത്രത്തിങ്കൽനിന്ന്
ഉത്ഭവിച്ചുവതാരമായി തോന്നി! കേട്ടെഴുന്നള്ളി
[വരുവോയാകപോലും
ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!
കേളാകിനായപോലും[1] എന്നമ്മേ! നിൻ ചരിതം
കേളാകിനായോ, വാളാൽ വരും കുരുതിവെള്ളത്തിലോളം
കളിച്ചു നിൽപോയാക[2]പോലും, ഈരേഴുജഗത്തിനും
മനോമോദമായി നില്പോരു മണിമകുടക്കുടമേ[3]
തേനതവിയും കതിരുമുനാൽ മൂലമന്ത്രം സാധിപ്പാനായിക്കൊണ്ട്
നെല്ലരിയും, മുല്ലമലരും, മഴതൊടാത്ത നാക്കിലയിൽ വെള്ളരിയും,
കണ്ണിമേൽ വെറ്റിലയും, കന്നിപ്പുഴുക്കയും, ചെപ്പും, പറനിറപ്പും,
നന്നാലുവിളക്കും, കൊളുത്തിവെച്ച് ആരോൽ വണങ്ങി
ചൊല്ലി സ്തുതിപ്പുവകരിച്ച് വിളിക്കുന്നേൻ പോലും,
ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

1. കേട്ടുകൊണ്ടാലും എന്നതിന്റെ പഴയ രൂപം.
2. നില്ക്കുക.
3. താഴികക്കുടം എന്നതിന്റെ ചുരുക്കം.

കറുത്ത നിറം നിനക്കങ്ങാകമെയ്യിൽ കാളിയെന്ന പേരുമുണ്ടായോ?

മുച്ചുവാളും കൂർത്തൊരു ശസ്ത്രവും എന്നിലയും അരയിളിയും നാഗം ചേർന്ന കണ്ഠമണികളും ഈരെട്ടു തൃക്കയ്യിലേന്തും

നല്ലായുധങ്ങളോടും കൂടി കൊട്ടമേ ശ്രീവള്ളിക്കൂട്ടമിട്ടു പൊരുതു പോർക്കളം കവരുകിനായോ? പടയുടെ മഹാകാളി എഴുന്നള്ളുവാനന്താ ത്തോളം അസുരവീരന്മാരെ കൊന്നു കൊന്നു കൈലാസം പൂകാറായോ?

പെണ്ണോ ആണോ നീയ് ഉർദ്ധ്വാമകളും നീയ്, സാക്ഷാൽ ശ്രീമൂല ഭദ്രകാളിപോലും! ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

മുപ്പെട്ടു[1] ചൊവ്വാഴ്ച, വിളിപ്പെട്ടു വരുവോയാകപോലും ദേവീ! ചെങ്കോഴി അടവെത്തു് കാളിയാട്ടം കണ്ടു് മേവിനായോ?

ഒന്നൊരു പാതിരനേരം വിളിപറഞ്ഞു് പാത്രവട്ടകയും കയ്യിൽ പിടിച്ചു് വേതാളത്തിൻ കഴുത്തിലേറി കൊട്ടമാർപ്പുലയാരോടും കൂടി കേളെഴുന്നള്ളി വരുവോയാകപോലും!

ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

വെട്ടി പിളർന്നോരസുരരാജാവു് മാതകൻ തല നന്ദിപ്രതിഷ്ഠയാകും മണികണ്ഠൻ മകളേ! മിഴിക്കെല്ലാം പൊരുത്തിലായോ[2] ഭയമിലരായി മേവിനായോ?

വട്ടമേ വിടകൊള്ളും മാടവും ചെവാററിലായോ? പൊൻമാടകട വിലായോ? പോർക്കളം അങ്ങും മേവിനായോ? ഏകവാക്കുമരിക്ക മുമ്പിനാൽ കേളെഴുന്നള്ളി വരുവോയാക പോലും![3]

ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

---

1. മുതൽപ്പെട്ടു്. ഒരു മാസത്തിൻ ആദ്യം വരുന്നതു്.
2. അധീനത്തിലായോ?
3. അനുബന്ധം നോക്കുക.

ഉദിച്ചുവരുന്നോരു ഉദയമാനപർവ്വതം വലംചെയ്തു്, അസ്തമിക്കുന്നോരു അസ്തമാനപർവ്വതം വലംചെയ്തു്, അഭിഷേകപർവ്വതം വലംചെയ്തു്, ശ്രീകൂടപർവ്വതം വലംചെയ്തു്, ശ്രീകാഞ്ചനപർവ്വതം വലംചെയ്തു്, വിന്ധ്യൻ, മഹാമേരു എന്നിങ്ങിനെ ചൊല്ലപ്പെട്ട[1]തോരു സപ്തലോകപർവ്വതങ്ങളും വലംചെയ്തു്, വാഴ്ക വരികപോലും...ഇളനാട്ട[2] വലംവെച്ചു്, മാണിക്കനാട്ട് കാന്താപുരം വലംചെയ്തു, തല്ലാളം മലയാളം വലംചെയ്തു്, നാഗതീർത്ഥം, കോടിതീർത്ഥം വലംചെയ്തു്, ശങ്കരനാരായണപുരം വലംചെയ്തു്, വടക്കട ഗംഗയാടി, ഗോകർണ്ണമാടി, കന്യാകുമാരിതീർത്ഥമാടി, പടിഞ്ഞാറീഴെസമുദ്രവീഥി വലംചെയ്തു്, ശിവനുറയുന്നോരു സുന്ദരശ്രീകൈലാസത്തിങ്കൽനിന്നു് ശ്രീമഹാദേവൻ തിരുവടിയുടെ അരുളപ്പാടാലെ പരശുരാമനാൽ പടക്കപ്പെട്ടോരു മായുധവനനാട്ടിങ്കൽ കർമ്മഭൂമിയിങ്കൽ പോന്നു് നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽപോന്നു് ഉലകഴിഞ്ഞു വരുവോയാക പോലും!

ആരോമലെന്നുടെ തിരുമാന്ധാംകുന്നിലമ്മേ! പോലും മൂലതായേ!

ഏകമ്പരണവീഥിയും വലംചെയ്തു്, മഹാകാളും മധുരത്തും വലംചെയ്തു്, നാലുദേശവാഴും നാല്പതിങ്ങാട്ടു വലംചെയ്തു്, അന്തിക്കാട്ട് ആനക്കാട്ട് വലംചെയ്തു്, അത്തിപറയന്നൂർകാവു വലംചെയ്തു്, പൊതുകരേനോരു ശ്രീപോർക്കലിക്കാവു വലംചെയ്തു്, കുറിച്ചുകരേനോരു കുറുമാലിക്കാവു വലംചെയ്തു്, കത്തിക്കൊന്നു കൊടിക്കുന്നു വലംചെയ്തു്, വള്ളുകരേനോരു തിരുവളയനാട്ടുകാവു വലംചെയ്തു്, കൊടുന്നാലി വലിവാലും എന്നിങ്ങിനെ എണ്ണൂറ്റുനാല്പത്തിനാലു് യോഗകന്യകമാരുടെ യോഗപീഠങ്ങളിലും അധിവസിക്കപ്പെട്ടുവോളുംചെയ്തു്, തിരിഞ്ഞുപോന്നോരു തിരുമാന്ധാംകുന്നു വലംചെയ്തു്, നിന്തിരുവടിക്കധിവാസമായുള്ളോരു തിരുമാന്ധാംകുന്നിൽ പോന്നു് ഉലകഴിഞ്ഞു വരുവോയാക പോലും! ആരോമലെന്നുടെ തിരുമാന്ധാംകുന്നിൽ മേവും മൂലതായേ!

---

1. കർമ്മണിപ്രയോഗം അപൂർവ്വമായി കാണുന്നു നോക്കുക.

2. ഇളനാട് പണ്ടു് ഏഴു കാർത്തുക്കൾക്കും കീഴ്പ്പെട്ടതായിരുന്നു. 'ഇളക്കാറം തിക്കുക' എന്നു പറഞ്ഞാൽ ഇളയ്ക്കു തെളിക്കുക എന്നാണർത്ഥം. കാളിയുടെ തെളിച്ചപ്പാട്ട് ഇങ്ങിനെ ചെല്ലിക്കുന്നതും പതിവാണു്.

നിന്തിരുവടിയും നിന്തിരുവടിയുടെ ശ്രീമൂലസ്ഥാനത്തിൽനിന്ന് പാട്ടുമണ്ഡപത്തിങ്കലാമാറു എഴുന്നള്ളി കൊള്ളുമ്പോഴം എന്തെല്ലാം അലങ്കാരമെന്നാൽ:—കെടാത്തിരിയോടു വിളക്ക്, കൊടിക്കൂറ, കണ്ണാടി, പീഠം, വെള്ളൂരി, അവിയും പുകയും, വ്യാഴം[1] പാട്ട്, തണ്ണീരമൃത്, താലപ്പൊലി, ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, വാദ്യം, വേദം, ഗീതം, നൃത്തം, താളം, വാക്കിന്റെ രസം, മനസ്സിന്റെ വന്ദന എന്നിങ്ങിനെ ഇരുപത്തേഴ് പൂജകളെക്കൊണ്ടു കൊണ്ടാടി ചൊല്ലി സ്തുതിച്ചു ലങ്കരിച്ചു വിളിക്കുന്നേൻ പോലും ആരോമലാളുടെ തിരുമനസ്സാംകന്നി ലമ്മേ! പോലും ശൂലതാരയേ!



1. യാഴ്, നൽവ്യൂണി—നല്ലുണ്ണിക്കുള്ള പേര്.

## നാററം—(ഏകതാളം)

(1) ഇഷ്ടമായി കാട്ടാനെ കാതിലിടുന്നവൾ—ഇളകിന തിരുമെയ് പൊതിഞ്ഞുപോയി വേതാളമേറവൾ.

(2) കഴിച്ച മാതംഗൻറെ തല പൊഴ്ത്തുവൾ[1]—കടുന്നിണം കൊണ്ടെങ്ങടുമെന ക്രമികൾ ഉഴുണ്ണായ് പകുപ്പവൾ.[2]

(3) മാററാലരെവെട്ടി തുണ്ടമിടുന്നവൾ—മറുതലയോടങ്ങളെർതല പൊഴ്ത്തുൻ വാൾ പിടിപെട്ടവൾ.

(4) ഇഷ്ടമായി വാഴുമെൻറ തിരുമാന്ധാംകുന്നിലോ—പല ഇണങ്ങളോടിണങ്ങി വാഴുന്ന ഭൈരവി! കൂപ്പുന്നേൻ.

മട്ടുമാറി.

(5) അരനെരികുണ്ഡിൽ വന്നുപിറന്നു തോന്നിന ചണ്ഡികേ! നീ! അഖിലചരങ്ങളെല്ലാം പോററാൻ അരനൊത്ത ശക്തിയോ? നീ!

(6) വളർത്തിട മെല്ലെ തങ്ങി വരുന്ന മംഗല്യ—ഗംഗയോ നീ! മതിലുള്ളിൽ മണ്ഡലെന്തടവിന്ന മാമലമകളോ നീ!

(7) തെവം നിസ്തുല്യ സുംഭനാക്കൊന്ന നീലകരാളിയോ? നീ! മലർ മകളോ! പൊൻമാലയണിഞ്ഞ നീലവട്ടാരിയോ? നീ!

(8) അരമകൾ വന്നു കളികൊള്ളുവോരു തിരുമാന്ധാംകുന്നിൽ വാഴും—കഴലിണകളിള്ള കാതങ്ങളെണം അംബികേ! മൂലതായയേ![3]

---

1. നെഞ്ചു പിളർന്നവൾ—പാഠഭേദം.
2. പകുത്തുകൊടുക്കുന്നവൾ.
3. ഇതിൽ കാളിയെപ്പററിയുള്ള പല സങ്കല്പങ്ങളും കലർന്നിരിക്കുന്നു. ഇതിനു മുമ്പിലത്തെ പംക്തിയിൽ സുംഭന്റെ കഥ പ്രസ്താവിക്കുന്നു.

# പന്തുവരാളി

## ത്രിപുടതാളം

---

വരിക ദാരുക! പൊരുവതിന്നായി
വളരെ വാചോവി[1]യതല്ലിയമ്മതാൻ,
‘വരബലംകൊണ്ടു മദിച്ചു നിന്നുടെ
വംശമാകവെ മുടിപ്പനിന്നു ഞാൻ.
കരളു പേടാതെ കരുകെ നില്ലെടാ
കരളറുപ്പേൻ ഞാൻ കശ്മല[2] ദാരുക.’
കയർത്ത ദാരുകൻ ശിരസ്സറുത്തമ്മ
തിരുമാന്ധാംകുന്നിലോ വാഴുമെന്നംബികേ!

അളിയും ആന്ത്രവും വൈരവുമാമിവരം
അളിയായി ചെമത്തിൻ കാതലൊഴിപ്പവരം.
ഭൂതർ[3] പണ്ടു വെന്തോരു കണ്ണിൽ പിറന്നവരം
ശൂലം കപാലങ്ങളും കയ്യിൽ ധരിപ്പവരം.
മാതൃക്കളും മന്മഥവീരനും നല്ലോർക്കും
മാനിക്കും വല്ലഭൻ ചാത്തനാം[4] ചെപ്പാടം
അളിയായി നില്ക്കുന്ന തിരുമാന്ധാംകുന്നിലോ
ആടും കനൽക്കണ്ണി! കാത്തുകൊള്ളേണമേ!

അനാഥരിക്കൊരാണായും തിരുമേനിമേ-
ലാറുമമ്പിളിച്ചൂടിന ശങ്കരാ!
ഉത്തമമാളിയായോരും കനൽക്കണ്ണിൽ
നിർമ്മലമായി ജനിച്ചുള്ള കാളി!

---

1. ഭോഷ്ക്കുതിളക്കുക.
2. കള്ളൻ.
3. ഭൂതർ—ഭൂതം മുതലായവ ബാണങ്ങളാകിയവരെന്നർത്ഥം.
4. ചാത്തന്റെ പ്രസ്താവം ആ ദൈവത്തിന്റെ പ്രാധാന്യം സൂചിപ്പിക്കുന്നു.

പത്തുദിക്കിലുമൊത്തില്ലകൊണ്ടവരും
പാരം മിക്ക ഭയങ്കരി ചെയ്തോരും.
അന്തൽ തീർത്തസുരൻ തലകൊണ്ടവരും
തിരുമാന്ധാംകുന്നിലേ വാഴുമെന്നംബികെ!
കാതിലാന സിംഹമിട്ട കാളിതന്നെ
അടിതൊഴുവാൻ പോകുന്നപ്പോഴം
ദാരുകനെ കൊല്ലുവാനായി ചെന്നവരു
ദാരുകവധമെന്ന ചൊല്ലി—പാരിലിങ്ങിനെ
[പാരമല്ലയോ!
കുന്നാരടൊരത്താഴ കൊമ്പന്മാരെല്ലാം
സുന്ദരസ്ത്രീകൈലാസമേ!!



---

# വെളിച്ചപ്പാടിന്റെ വലതി*ന്നുള്ള പാട്ട്

(ചാപ്പ് താളം)

അളവില്ലാതെഴും അരൻ തിരുനന്ദകരം
അറുമപക്ഷമിളെ[1] അറിയാത്ത ഭൈരവി!

കളിറ വാനവർ സ്തുതിചെയ്തൊരുളുന്നും
കുറ[2] കൂളിമാർ പാടുക മിഴംമുഴപ്പൊല്ലാം.

ഇളകിയോടിപ്പോയെതിർത്തൊരസുരനെ
ഇതമൊടെ വെട്ടി ശിരസ്സെയറുപ്പവൾ.

വളര വാളും പരിചം കൊടുക്കമെന്നമ്മതാൻ
തിരുമാന്ധാംകുന്നിലോ വാഴുമെന്നംബികേ!

(മട്ടുമാറി)

പുരിചടതന്നിൽ അമ്പിളിച്ചൂടും അന്തകവൈരിതന്റെ—മുരി പൊരിയതികത്തിന കണ്ണിലമ്പിനൊട്ടുതടിച്ച്—തെളു തെളെ മിന്നും വാൾമുന തുമ്പി വൈരവുമിട്ടണഞ്ഞ—സുരരിപുവായ ദാരുകനെ പിടിച്ചു കഴുത്തറുത്ത്—കടൽനിണ[3]മാല മാറിലണിഞ്ഞ ഭൂതഗണങ്ങളോട്ടും,

ഇട ഇടെ നല്ല ചെങ്കതി പുനർ കടിച്ചാട്ടമമ്മ—കളികളിലാണുകാവ്യ പുകഴ്ന്ന തിരുമാന്ധാംകുന്നിൽ വാഴും,

കഴലിണ ചെന്ത്ര കാത്തരുളേണം അംബികേ! മൂലതായേ!

---

* പ്രദക്ഷിണം.  1. ഇളയവർ.  2. കുറുക=ശബ്ദിക്കുക.

3 കടൽ—പഴയ സമ്പ്രദായപ്രകാരം 'കടർ' ആയിരിക്കണം'. 'മന്നി'—പാഠഭേദം.

# ഭദ്രോൽപത്തി

(കിളിപ്പാട്ട്)

## ആമുഖം.

### കയ്യെഴുത്തുപ്രതി

കാളിത്തോററങ്ങൾ തേടിക്കൊണ്ടിരിക്കുമ്പോഴാണ് ഈ കിളിപ്പാട്ടിൻെറ ഒരു കയ്യെഴുത്തുപ്രതി 'കളംപാട്ട്' കഴിക്കുന്ന ഒരു സ്നേഹിതൻ എൻെറ കൈവശം ഏല്പിച്ചത്. 'ഇത് വിശേഷവിധിയായി പാട്ടു കഴിക്കുമ്പോൾ ഞങ്ങൾ ചൊല്ലാറുണ്ട്' എന്ന മുഖവുരയോടുകൂടിയാണ് തന്നതും. ഏതായാലും ഇരിക്കട്ടെ എന്നു കരുതി ഞാൻ വാങ്ങി വായിച്ചുനോക്കിയപ്പോഴാണ് തിരുവിതാംകൂറിൽനിന്ന് അച്ചടിച്ച 'ഭദ്രോൽപത്തി'യുടെ മറെറാരു കയ്യെഴുത്തുപ്രതിയാണ് അതെന്നു മനസ്സിലായത്. രണ്ടും കൂടി ഒത്തുനോക്കിയതിൽ തിരുവിതാംകൂർ പതിപ്പിനേക്കാൾ പാഠശുദ്ധികൊണ്ട് ഇത് അധികം സ്വീകാര്യമാണെന്നും ബോദ്ധ്യമായി. കൂടാതെ, ടി. പ്രസിദ്ധീകരണം പല ഭാഗത്തും അപൂർണ്ണമാണ്. ഇത് പൂർണ്ണമായും കണ്ടു. ആ സ്ഥിതിക്ക് എൻെറ "കാളിസാഹിത്യ"ത്തിൽ ഇത് ചേർക്കുന്നതിനെപ്പററി പിന്നീട് സംശയമുണ്ടായില്ല.

### കിളിപ്പാട്ടിൻെറ പ്രാധാന്യം

ഈ സമുച്ചയത്തിൽ ഈ കിളിപ്പാട്ട് ഉൾപ്പെടുത്തുന്നതിന് മറെറാരു കാരണവും കൂടിയുണ്ട്. കാളീസേവയുടെ പ്രധാനമായ രണ്ടു വശമാണ് 'പാന'യും, 'കളംപാട്ടും'. അവയ്ക്കാസ്പദമായ തോററങ്ങളും പാട്ടുകളും കാളിസാഹിത്യത്തിൻെറ വളർച്ചയിൽ ഓരോ പടികളാണ്. എല്ലാററിന്നും വിഷയം ദാരികവധം തന്നെയാണെങ്കിലും അവയുടെ നിർമ്മാണത്തിന്ന് ഉത്തരവാദി ഒരു കവിയല്ലെന്നു അവ താരതമ്യപ്പെടുത്തിനോക്കുമ്പോൾ സ്പഷ്ടമാകുന്നുണ്ട്. നിർമ്മാണകാലവും അതാതു് ആരാധനാസമ്പ്രദായത്തിൻെറതുപോലെതന്നെ ഭിന്നമാണ്. 'മുടിയേററ്' എന്ന പേരിൽ മറെറാരു സേവാക്രമവുമുണ്ട്. അതിന്നും ആസ്പദമായ ഒരു പാട്ടുണ്ട്. അതിൻെറ മാതൃക എൻെറ പരിശ്രമങ്ങളെ അവഗണിച്ച് ഇപ്പോഴും എന്നിൽനിന്നു അകന്നു നില്ക്കുകയാണ്. ഈ ഓരോ

പഠനത്തിലും ആരാധനാസമ്പ്രദായം വ്യത്യാസപ്പെട്ടു കാണുന്നതു പോലെ അവസ്ഥാനുസൃതമായ പാട്ടിന്റെ ഭാഷയ്ക്കും, രീതിയ്ക്കും, കെട്ടിനും വ്യത്യാസമുണ്ട്. അവയിൽ കാണുന്ന വളർച്ചയുടെ ഒടുവിലത്തെ പടിയായി കരുതാവുന്നതാണ് ഭദ്രോൽപത്തി കിളിപ്പാട്ട്.

## കിളിപ്പാട്ടിന്റെ ഉത്ഭവം:

തോറ്റവും, പാട്ടും ചില പ്രത്യേകവർഗ്ഗക്കാരുടെ സ്വത്തായി കരുതിവന്നതിനാൽ ബഹുജനങ്ങൾക്ക് അവ ആസ്വദിക്കാനായി അവസരമോ സന്ദർഭമോ ഉണ്ടായിരുന്നില്ല. അവ കർമ്മികളുടെ മന്ത്രം പോലെ ഗൂഢമായി സൂക്ഷിച്ചുവരികയും ചെയ്തു. എന്നാൽ കാളി എല്ലാവരുടെയും ഉള്ളിൽ കുടികൊണ്ടിരുന്നതിനാൽ ആ ദേവിയുടെ മാഹാത്മ്യം എല്ലാവർക്കും പാരായണം ചെയ്യാവുന്നതായ ഒരു രൂപത്തിൽ ഉണ്ടാവേണമെന്ന ചിന്തയായി. വേദത്തിനും മന്ത്രത്തിനും സങ്കല്പിക്കാവുന്ന അധികാരിഭേദം സാഹിത്യത്തെ സംബന്ധിച്ചേടത്തോളം നടപ്പില്ലാത്തതുകൊണ്ട് ആ ഉപാധിയെ കവിയും ആശ്രയിച്ചു. സംസ്കൃതത്തിലാക്കിയാൽ സാന്നിദ്ധ്യം കൂടുമെന്നു വിശ്വസിക്കുന്നവരുടെ ആവശ്യത്തിനും 'ഭദ്രകാളീമാഹാത്മ്യം' എന്നൊരു ഗ്രന്ഥം[1] സംസ്കൃതത്തിലും ആവിർഭവിച്ചു. കാളീമാഹാത്മ്യം ആദ്യം കയറിക്കൂടിയതു് ഭാഷയിലോ സംസ്കൃതത്തിലോ എന്നുള്ള പ്രശ്നം ഇവിടെ നേരിടുന്നുണ്ട്. മണിപ്രവാളപ്പാട്ടായ കുറേശ്ശയായി പ്രത്യക്ഷപ്പെട്ടുകാണുന്ന ദാരികവധം പാട്ടിനുശേഷം അതിന്റെ പരിപൂർണ്ണരൂപത്തിൽ ഒരു കിളിപ്പാട്ട് ഉത്ഭവിച്ചുവെന്നു കരുതുന്നതു് കേവലം അസംഗതമാണെന്നു പറഞ്ഞുകൂടാ. മാഹാത്മ്യങ്ങളെല്ലാം ഗീർവ്വാണത്തിലേ കീർത്തിച്ചുകൂട്ടൂ എന്നു ശഠിക്കുന്നവരോട് "ദേവീമാഹാത്മ്യ"ത്തിൽ ദാരികനെ കൊന്ന കാളിയെ കാണാത്തതു് എന്തുകൊണ്ടാണെന്നു് ചോദിക്കേണ്ടതായും ഇരിക്കുന്നു. മലയാളികളുടെ പ്രത്യേക പരദേവതയും ദാരികസംഹാരിണിയും ആയ 'അമ്മ'യെ വാഴ്ത്തുന്നതു് മലയാളഭാഷയിൽ തന്നെയാവാനാണ് അധികം ന്യായം കാണുന്നതു്. സംസ്കൃതത്തിലും കാളിയെ സ്തുതിക്കണമെന്നുള്ള ആവശ്യം പിന്നീട് നേരിട്ടിട്ടുള്ളതായിരിക്കണം. ഭാഷയുടെ ആവശ്യം വീണ്ടും പ്രബലപ്പെട്ടതുകൊണ്ടായിരി

1. ഇതു് വാചസ്പതി ടി. എസ്സ്. പരമേശ്വരൻ മൂസ്സ് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട് (1103).

ഷണം ആധുനികകാലത്തു് മൂന്നു കൃതികൾ * സംസ്കൃതഗ്രന്ഥത്തിന്റെ ഭാഷാന്തരങ്ങളായി ഉണ്ടായിത്തീൎന്നിട്ടുണ്ടു്. എന്നാൽ പ്രാകൃതഗ്രന്ഥവും 'ഭദ്രകാളീമാഹാത്മ്യ'വും താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഏതു് ഏതിനെയാണു് ആശ്രയിച്ചിരിക്കുന്നതെന്നു് നിൎണ്ണയിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. കിളിപ്പാട്ടുകാരൻ അതു് ഒരു തർജ്ജമയാണെന്നു പറഞ്ഞുകാണുന്നില്ല. ആഖ്യാനരീതി രണ്ടിലും ഒന്നുപോലെയാണുതാനും. എന്നാൽ ചില ഭാഗങ്ങളിൽ കിളിപ്പാട്ടുകാരൻ സംസ്കൃതകവിയെ ഔചിത്യദീക്ഷയിലും, ആശയസൌകുമാൎയ്യത്തിലും അതിശയിക്കുന്നുമുണ്ടു്. (വ്യത്യാസങ്ങൾ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല) ഒരു മൂലഗ്രന്ഥത്തിനെ ആശ്രയിക്കുന്നതുകൊണ്ടുള്ള അസ്വാതന്ത്ര്യം കിളിപ്പാട്ടിലെ കവിതയിൽ എവിടെയും കാണുന്നുമില്ല. അതു് 'എഴുത്തച്ഛൻമട്ടി'ൽ തടവില്ലാതെ ഒഴുകുന്നു. അനാവശ്യമായ വൎണ്ണനകളില്ല. ആവശ്യമുള്ളേടത്തു് അത്യധികം സംഗ്രഹിക്കുന്നതുമില്ല. ഔചിത്യപൂൎവ്വം, രസാനുഗുണവും, പാത്രാനുസാരിയും ആയ പ്രതിപാദനംകൊണ്ടു് രസം പിടിപ്പിച്ചുകൊണ്ടാണു് കിളിപ്പാട്ടിൽ ആഖ്യാനം നിൎവ്വഹിച്ചിട്ടുള്ളതു്. ഈ അഭിപ്രായം സംസ്കൃതകൃതിയെക്കുറിച്ചു് പ്രസ്താവിക്കാമെന്നു തോന്നുന്നില്ല. രണ്ടിനും തമ്മിൽ കാണുന്ന സാമ്യം കിളിപ്പാട്ടിനെ ആസ്പദമാക്കി സംസ്കൃതത്തിൽ ഒരു ഗ്രന്ഥം നിൎമ്മിക്കാൻ ശ്രമിച്ചതുകൊണ്ടുണ്ടായതല്ലയോ എന്നും ബലമായി സംശയിക്കേണ്ടിയിരിക്കുന്നു.

## കിളിപ്പാട്ടിന്റെ കൎത്താവു്.

ഈ പ്രകൃതം മതിയാക്കി ഇതിന്റെ കൎത്താവിനെക്കുറിച്ചു് ഒന്നാരാഞ്ഞുനോക്കാം. തിരുമാന്ധാംകുന്നു് ക്ഷേത്രത്തിന്റെ പ്രസ്താവംകൊണ്ടു് കിളിപ്പാട്ടു ആരംഭിക്കുന്നതിനാൽ ആ പരദേവതയെ ആരാധിക്കുന്ന ഒരാളായിരിക്കണം അതിന്റെ കൎത്താവു് എന്നൂഹിക്കാവുന്നതാണു്. ആ ക്ഷേത്രത്തിനു് അടുത്തുള്ളവരിൽ ഒരാളായിരിക്കുമെന്നു് ശ്രീമാൻ ഉള്ളൂർ ഊഹിക്കുന്നതു അപ്രകൃതമല്ല. ഇതിലെ ഭാഷ 'വള്ളുവനാട'നായിരിക്കുന്നുവെന്നു് ഒരു രസികൻ അഭിപ്രായപ്പെ

* 1. കെ. ശങ്കുവാരിയന്റെ ഭദ്രോൽപത്തി (1068).
2. വാസുദേവൻ പോററിയുടെ ഭദ്രോൽപത്തി (1078).
3. വള്ളത്തോളിന്റെ ഭദ്രാവതാരം (ഭാഷ) (1096).

ട്ടതിലും അത്ഥമില്ലെന്നു പറഞ്ഞുകൂടാ. പൊറയന്നൂരിന്റെയും ചൂന്താനത്തിന്റെയും ദോഷങ്ങളും ആ സ്ഥായി പലതും എടുത്തുപറയാനുമുണ്ട്. അതുകൊണ്ട് കവി വള്ളുവനാട്ടുകാരനാണെന്നു അനുമാനിക്കാമെന്നിരിക്കട്ടെ. ആ സ്ഥാനം ഒരു നമ്പൂതിരിക്ക് കൊടുക്കേണ്ടതാണെന്നും ചിലൎക്ക് അഭിപ്രായമുണ്ട്. ഇതിൽ "വരസ്ത്രീകരം" എന്നു കാണുന്ന പ്രയോഗം 'പരസ്ത്രീകരം' എന്നായിരിക്കുമോ എന്നു പക്ഷാന്തരമുണ്ട്. തി. പതിപ്പിൽ രണ്ടാമത്തെ പാഠമാണ് സ്വീകരിച്ചിട്ടുള്ളതും. ആ പാഠം അംഗീകരിക്കുന്നപക്ഷം നമ്പൂതിരിമാർ, അമ്പലവാസികൾ നായന്മാർ എന്നിവരുടെ സ്ത്രീകളെക്കുറിച്ച് ആ പദം ഉപയോഗിക്കാറുണ്ടെന്നുള്ളതിനെ ആസ്പദമാക്കി കവി നമ്പൂതിരിയായിരിക്കണമെന്ന് വാദിക്കുവാനവകാശമുണ്ട്. പക്ഷെ ഇതിന്നടിസ്ഥാനമായ പദം ഇന്നതാണെന്ന് തീച്ചപ്പെട്ടാലേ ഈ വാദത്തിന്നു ബലമുള്ളൂ. ഞാൻ കണ്ട മൂന്നു പ്രതികളിൽ 'വരസ്ത്രീകരം' എന്നുതന്നെയാണ് പാഠം 'വ, പ' എന്നീ അക്ഷരങ്ങളും ചിലപ്പോൾ വ്യത്യാസം കൂടാതെ എഴുതിക്കണ്ടെന്നു വരാം. ഒരു നിഴലിനെ ആശ്രയിച്ചാണ് അതിന്റെ സ്വരൂപം ഇരിക്കുന്നത്. അതിനെമാത്രം ആസ്പദമാക്കി ഒരു വാദമുഖം പുറപ്പെടുവിക്കാമോ എന്നാണ് പിന്നത്തെ ചോദ്യം.

മറ്റൊരഭിപ്രായം.

ഒരു തികഞ്ഞ കാളീഭക്തനായിരുന്ന ശ്രീമാൻ മങ്കട ഉദയവൎമ്മ രാജാവവർകളുമായി ഞാനിതിനെപ്പററി സംസാരിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന ഒരു താളിയോലഗ്രന്ഥം എന്റെ പ്രതിയുമായി ഞാൻ ഒത്തുനോക്കുകയുമുണ്ടായി. പ്രസിദ്ധ മാന്ത്രികനായ കല്ലൂർ നമ്പൂതിരിപ്പാടാണ് ഇതിന്റെ കർത്താവെന്നു ഒരൈതിഹ്യമുള്ളതായി അദ്ദേഹത്തിൽനിന്നു അറിയാനിടവന്നു. * പക്ഷെ കല്ലൂർ ഒരു കേളികേട്ട കാളീഭക്തനായിരുന്നു. കല്ലൂരില്ലക്കാർ തിരുമാന്ധാംകുന്നു ക്ഷേത്രത്തിൽ കുറച്ചുകാലം ഭജനമിരിക്കണമെന്ന വ്യവസ്ഥയും ഒരിക്കലുണ്ടായിരുന്നുവത്രെ. ആ വഴിക്ക് ആലോചിക്കുമ്പോൾ തിരുമാന്ധാംകുന്ന് കേരളത്തിലെ കാളീക്ഷേത്രങ്ങളിൽവെച്ച് ഒരു മേൽക്കോയ്മസ്ഥാനമുണ്ടെന്ന് ഒരു പക്ഷമുണ്ട്. തിരുമാന്ധാംകുന്നിലമ്മ കൊടുങ്ങല്ലൂർ ഭഗവതിയുടെ

* ഇത് അദ്ദേഹം ഇപ്പോഴത്തെ സ്ഥിതിയനുസരിച്ച് എഴുതിയതാണ്.

ജ്യേഷ്ഠത്തിയാണെന്നു് ഒരു സങ്കല്പവുമുണ്ടു്. തെക്കേക്കോട്ടു് ഭട്ടതിരി തിരുവനന്തപുരത്തു കൊണ്ടുപോയി ഈ 'അമ്മ'യെ ഉപാസിക്കുന്നു. സാമൂതിരി 41 ദിവസത്തെ പൂജ തളിയിൽവെച്ചു് മേപ്പടി ക്ഷേത്രത്തിലേക്കു് ചെയ്യുന്നുണ്ടു്. പഴയ 'കാവു്'കളിലുമുള്ള അമ്മമാർ തിരുമാന്ധാംകുന്നിലമ്മയെ 'പുത്തമ്മ'യായിട്ടും കരുതുന്നുണ്ടു്. ഇങ്ങിനെയിരിക്കെ കിളിപ്പാട്ടിൽ ഈ കുന്നിലമ്മയെ സ്മരിക്കുന്നതിനും ധാരാളം ന്യായമുണ്ടു്. കല്ലൂർ നമ്പൂതിരിപ്പാടിന്റെ കർത്തൃത്വവും ഈ കൃതിയെ സംബന്ധിച്ചേടത്തോളം അപ്രകൃതമാണെന്നു പറഞ്ഞുകൂടാ.

പ്രസാധകൻ.



# ഭദ്രോത്പത്തി

(കിളിപ്പാട്ടു്)

---

## ഒന്നാമദ്ധ്യായം

നന്ദനപ്പൂങ്കാവിങ്കൽ[1] നന്ദിച്ചു വസിക്കുന്ന
സുന്ദരരൂപേ കിളിപ്പൈതലേ! വരിക നീ.
നിന്നെക്കണ്ടതുമൂലം ഞങ്ങൾക്കു മനതാരിൽ
വന്ന സന്തോഷമെത്ര ചൊല്ലുന്നു മനോഹരേ!
കല്പകവൃക്ഷഫലപാകങ്ങൾ ഭുജിക്കയാൽ
ക്ഷുൽപിപാസകൾ നിനക്കില്ലെന്നു വരികിലും,
നല്ലൊരു തെളിതേനും പഞ്ചസാരയും പാലും
വെല്ലവും നല്ല രസകദളിപ്പഴങ്ങളും,
എല്ലാമേ ഭുജിച്ചു നിന്നാലസ്യങ്ങളും തീർന്നു[2]
കല്യാണശീലേ! പരമാനന്ദ[3]യിരുന്നാലും.
എന്തിനിന്നിപ്പോളത്ര വന്നതു നീയും പുന-
രെങ്ങിനെപ്പോയീടുന്നതെന്നതും പറഞ്ഞാലും."
സുന്ദരീജനത്തിന്റെ വാക്കുകളേവം കേട്ടു
നന്ദിച്ചു കിളിമകളിത്തരം ചൊല്ലീടിനാൾ:—
"എത്രയും പ്രസിദ്ധമാം മാന്ധാതൃശൈലക്ഷേത്രേ[4]
ചിത്രമാം മഹോത്സവം കാണ്മതിന്നായ്പ്പോന്നു ഞാൻ.

---

1. സ്വർഗ്ഗബന്ധം ആരോപിച്ചു് കിളിയുടെ ദിവ്യത്വം സൂചിപ്പിക്കുന്നു.

2. തീർന്നു. പാഠാന്തരം (തി. വ.)

3. പരമാനന്ദമിരുന്നാലും—പാഠാന്തരം (തി. പ.)

4. വള്ളുവനാട്ടു് താലൂക്കിൽ അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നു ക്ഷേത്രത്തിനെയാണു് ഇവിടെ സൂചിപ്പിക്കുന്നതു്. മാന്ധാതാവിനെയും, ഈ ക്ഷേത്രത്തിനെയും ബന്ധിപ്പിക്കുന്ന ഒരൈതിഹ്യമുണ്ടു്. അദ്ദേഹം ശിവനെ തപസ്സുചെയ്തു പ്രത്യക്ഷനാക്കി നിത്യപൂജയ്ക്കു് ഒരു ശിവലിംഗം ആവശ്യപ്പെടുകയും, ശിവൻ കൊടുക്കുകയും ചെയ്തു. അതു പാർവ്വതിയുടേതായിരുന്നതിനാൽ അതു മടക്കി കിട്ടണമെന്നു അവർ ശഠിച്ചു. കൊടുത്തതു് തിരികെ വാങ്ങുകയില്ലെന്നായി ശിവൻ. ഉടനെ പാർവ്വതി കാളിയെ ഭൂതപ്പടയോടുകൂടി അയച്ചു ലിംഗം ബലാൽക്കാരമായി കൊണ്ടുവരാനാജ്ഞാപിച്ചു.

എന്നതുകേട്ടു കിളിമകളും ചൊല്ലീടിനാ-
ളിന്നതു വിസ്തരിച്ചു ചൊല്ലുവാനരുതാർക്കും.
എങ്കിലും ഭദ്രകാളി തന്നുടെ ചരിതങ്ങൾ
പങ്കജമിഴിമാരേ! ചൊല്ലുവൻ ചുരുക്കി ഞാൻ
ഭൂസുരശ്രേഷ്ഠനാകും ശിവശർമ്മാവിനോടു
ഭാസുരതപോനിധിയാകിയ മാർക്കണ്ഡേയൻ[1]
ഓരോരോ കഥയരുൾ ചെയ്തീടുന്നതിൻ മദ്ധ്യേ
പാരമാം വാത്സല്യത്താലിത്തരമരുൾചെയ്തു:—
"അന്തണശ്രേഷ്ഠ! തവ ഭക്തിവിശ്വാസം കണ്ടു
സന്തോഷം മമ ഏറ്റം പാരമുണ്ടാകയാലും,
എത്രയും ഗൂഢം പുരുഷാർത്ഥസാധകം പര-
മുത്തമം ഭദ്രകാളീചരിതം ചൊല്ലീടുവൻ."
എന്നരുൾചെയ്തു മുനിശ്രേഷ്ഠനും ഭദ്രകാളി-
തന്നെ വന്ദിച്ചു ഭക്ത്യാ പറഞ്ഞു തുടങ്ങിനാൻ:—
'പണ്ടൊരുകാലം കാശ്മീരാഖ്യമാം നഗരത്തി-
ലുണ്ടായി ചന്ദ്രസേനനെന്നൊരു നരപതി.
ധന്യനെത്രയുമവൻ സുന്ദരൻ മഹാബലൻ
തന്നുടെ രാജ്യം പരിപാലിച്ചു വാഴും കാലം,
താപസരക്ഷാർത്ഥമായൊരുനാൾ മൃഗയാർത്ഥം[2]
ചാപബാണങ്ങൾ കയ്ക്കൊണ്ടാനതൻ മുകളേറി,
മന്ത്രിവൃന്ദങ്ങളോടും വ്യാധസേനകളോടും
അന്തമറ്റൊരു ചെന്നു ഘോരകാരണ്യം പുക്കു,
ക്രൂരശാർദ്ദൂലസിംഹസൂകരാദികളായ
ഘോരസത്വങ്ങളെയും കൊന്നുകൊന്നവരെല്ലാം,
ചെന്നൊരു ശിലാതലേ വിശ്രമിച്ചൊരുശേഷം
മന്നവൻ താനും മൂത്തു പൊരുതു തുടങ്ങിനാൻ.

---

1. കഥക്ക് പുരാണപ്രാമാണ്യത്തോളമുള്ള ശ്രുതം ഇവിടെ പ്രത്യക്ഷമാകുന്നു. പുരാണങ്ങളിലും, കളംപാട്ടുകളിലും ഇതിനെയൊരു മാറ്റമില്ല.

2. ഈ വരി കി. പതിപ്പിൽ ഇല്ല.

ഭൂപതി സമീപത്തു കണ്ട വാരണങ്ങളെ
ഭൂപാലസചിവന്മാർ ബന്ധിച്ചാർ വൃക്ഷമൂലേ.
തത്സമീപത്തുനിന്നു മുന്നതവല്മീകം[1] ക-
ണ്ടുത്സാഹത്തോടും കവചിതകരന്മാർ ഗജങ്ങളും
അന്നേരം വല്മീകത്തിൽനിന്നാശു പുറപ്പെട്ടാ-
നുന്നതനൊരുപുമാനഞ്ജനശൈലംപോലെ
തീക്കനൽ പോലെ മൂന്നു വട്ടത്തിൽ[2] നേത്രങ്ങളും
ഭാനുപ്രകാശങ്ങളാകിയ ദംഷ്ട്രങ്ങളും.
പാതാളസമാനമാം വദനകുഹരവും,
ഭൂതസന്ത്രാസന[3]മായുള്ളോരു വദനവും,
ഘോരമാം ത്രിശൂലവും[4] കയ്ക്കൊണ്ടു കോപത്തോടും
വാരണദ്വയത്തെയും പിടിച്ചു ഭക്ഷിച്ചവൻ
കോപത്തെസ്സഹിയാതെ സിംഹനാദവും ചെയ്തു
ഭൂപതിയുടെ നേരെ വേഗേന ചെന്നീടിനാൻ.
അന്തകൻ വരുന്നിതു ഭക്ഷിപ്പാനെന്നു ഏറി
ചിന്തിച്ചു ഭയത്തോടും ഭൂപനാം മന്ത്രികളും
സന്താപമോടുന്നതു കണ്ടവൻ പിമ്പേ ചെന്നാ-
നത്തലോടവർ സുതീക്ഷ്ണാശ്രമേ ചെന്ന നേരം
ഭൂപതിവരനോടു ചോദിച്ചാൻ മുനിവരൻ:—
"താപമുണ്ടായതെന്തു ചൊല്ലുക നരപതേ!
ഘോരമായൊരു ഭൂതം പിന്നാലെ വന്നീടുവാൻ
കാരണമെന്തു ചൊൽക ഭീതികൾ തീർത്തീടുവാൻ!"
എന്നതു കേട്ടനേരം വന്ദിച്ചു നരപതി
ഖിന്നതയോടും പറഞ്ഞീടിനാൻ സഗൽഗദം.
"വാരണഭഗ്നമായ വല്മീകത്തിൽനിന്നു
ഘോരനാമിവൻ പുറപ്പെട്ടിതു കോപത്തോടും

1. പുറ്റ്.
2. വട്ടത്തിലുള്ള.
3. എല്ലാജീവികളെയും ഭയപ്പെടുത്തുന്നത്.
4. മൂന്നു മുനയുള്ള ശൂലം.

വാരണപ്രായരെയും ഭക്ഷിച്ചു ജിതശ്രമം!
പാരാതെ ഞങ്ങളെയും ഭക്ഷിപ്പാനെത്തീടിനാൻ.
കാരണമെന്തെന്ന മാരെന്നു മറിഞ്ഞീല,
കാരുണ്യവാരാന്നിധേ പാഹിമാം തപോനിധേ!"
മാനവശേഖരൻ ചൊന്ന വാക്കുകൾ കേട്ടനേരം
ജ്ഞാനചക്ഷുഷാ സർവ്വമറിഞ്ഞു സുതീക്ഷ്ണനാം
'ദ്രുപതിവരനോടു പേടിയായ്കെന്നു' ചൊല്ലി,
താപസൻ മഹാശ്രുതം തന്നോടു ചൊല്ലീടിനാൻ.
"ദേവിയാം കാളിതന്റെ ഭൂതങ്ങൾക്കധിപൻ നീ,
ദേവരാജനെപ്പോലും വധിക്കാമല്ലോ തവ
ഏതുമൊന്നറിയാതെ ദ്രുപതിവരനിന്നു
ചെയ്തപരാധം ഭവാൻ പൊറുത്തു കൊള്ളേണമേ!
ഇന്നതിനായിക്കൊണ്ടു ഞാനിതാ വന്ദിക്കുന്നേൻ."
എന്നതു കേട്ടു ഭൂതം വന്ദിച്ചു നടകൊണ്ടാൻ.
എന്നതു കണ്ടു നൃപനേററവും വിസ്മയിച്ചു
വന്ദിച്ചു മുനിവരൻ തന്നോടു ചോദ്യംചെയ്താൻ.
"ആരാകുന്നിതു കാളിയെന്നു ചൊല്ലുന്ന തവ-
ളാരുടെ പുത്രിയെന്നും ജന്മവും, കർമ്മങ്ങളും,
വിസ്തരിച്ചരുൾചെയ്കു കേൾപ്പതിന്നഭിലാഷം
ചിത്തത്തിലേററം വളർന്നീടുന്നു ദയാനിധേ!
ആകയാലിവയെല്ലാം ഞങ്ങളിലുരച്ചീടേണം
ലോകൈക തപോനിധേ! സർവ്വജ്ഞനല്ലോ ഭവാൻ."
എന്നതു കേട്ടു മുനിശ്രേഷ്ഠൻ സ്മിതംചെയ്താ—
നിന്നിതു ചൊല്ലീടുവൻ കേട്ടാലും വഴിപോലെ.
"പണ്ടൊരുകാലം ദേവദാനവസമരത്തിൽ
കൊണ്ടൽനേർവർണ്ണൻ ചെന്നു ദൈത്യരെ വധിക്കയാൽ
സന്തതിനാശംകൊണ്ടു ദൈത്യനാരികൾ ചിലർ
സന്താപത്തോടും ചെന്നു പാതാളേ മേവീടിനാർ.

1. പ്രയാസം കൂടാതെ.
2. ജ്ഞാനദൃഷ്ടികൊണ്ടു്.

അന്നൊരുനാളിൽ ദൈത്യനാരിയാം മാനമതി
ഖിന്നയായ് മാനവതി തന്നോടു ചൊല്ലീടിനാൾ:—
'കഷ്ടമെത്രയും ദൈത്യവംശവിശ്ലേഷം വന്ന-
തൊട്ടുമേ സുഖമില്ല, ശോകവും വളരുന്നു.
ഹന്ത! നാമിരുവരും ജീവിച്ചു വസിക്കുമ്പോൾ
സന്തതിനാശം ഭവിക്കുന്നതു കഷ്ടമല്ലോ.
എത്രയും വൃദ്ധരല്ലോ നമ്മുടെ ഭർത്താക്കന്മാർ
പുത്രന്മാരവർക്കിനിയുണ്ടാകയില്ല നൂനം.
സന്തതം പാതിവ്രത്യമുള്ള നാം പരന്മാരെ
കാന്തരായ് വരിപ്പതു ധർമ്മവുമല്ല പാർത്താൽ.[1]
എന്നതുമൂലം ചതുർമ്മുഖനെസ്സേവിച്ചു നാം
നന്ദനലാഭത്തിനു വരങ്ങൾ വാങ്ങീടേണം.'
എന്നതു കേട്ടു മാനവതിയും സന്തോഷിച്ചു
ചെന്നവരിരുവരും ഗോകർണ്ണ മഹാക്ഷേത്രേ
പഞ്ചാഗ്നിമദ്ധ്യേ വായുഭക്ഷണത്തോടും നിന്നു
ചഞ്ചലമെന്യേ ചതുർമ്മുഖനെസ്സേവചെയ്താർ.
ഭക്തിതപസ്സിനാൽ നിശ്ചലം സേവിച്ചതു
കണ്ടു സന്തോഷംപൂണ്ടു ധാതാവും പ്രത്യക്ഷനായ്
ഇഷ്ടമാം വരം വരിച്ചാലുമെന്നതുകേട്ടു
തുഷ്ടിയോടവർകളും വന്ദിച്ചു ചൊല്ലീടിനാർ:—
"ദൈത്യമാനവവംശവൃദ്ധ്യർത്ഥം ഞങ്ങൾക്കേറെ
പുത്രന്മാരുണ്ടാകേണം നിന്നുടെ കൃപയാലേ."
എന്നതു കേട്ടനേരം "പുത്രന്മാരുണ്ടാം നിങ്ങൾ-
ക്കെ"ന്നരുൾചെയ്തു മറഞ്ഞീടിനാൻ വിരിഞ്ചനും.

1. ഈ നാലുവരികളിലുള്ള ആശയം ഇതിന്റെ മൂലമെന്നു സങ്കല്പിക്കുന്ന സംസ്കൃതഗ്രന്ഥത്തിലില്ല. അതിന്റെ തർജ്ജമയായ ഭാഗവതം പാന(വള്ളത്തോൾ)യിൽ ഇങ്ങിനെയാണു കാണുന്നതു.

"—ഭർത്തൃയുഗ്മകന്മാർ വൃദ്ധചരിത്രമാ-
രോരത്താമതിച്ചു ഞങ്ങൾപതകവർ
പൌരന്മാരിമാർ നാമതിരിക്കവേ
വിരോധമായാംശം നശിക്കയോ—"

എത്രയും മോദത്തോടും ചെന്നവരിരുവരും
ഭർത്തൃശുശ്രൂഷ ചെയ്തു സുഖിച്ചു വാണീടിനാർ.
ആക്കാലമിരുവർക്കും ഗർഭമുണ്ടായ്‌വന്നു
പുണ്യമേറുന്ന വരം മിഥ്യയായ്‌വന്നീടുമോ?
കാലത്താൽ പരിപൂർണ്ണമായി വന്നിതു ഗർഭം
ബാലകന്മാരുമുണ്ടായ്‌വന്നിതങ്ങിരുവർക്കും.
മാതൃമത്യാത്മജന്നു മാതകനെന്നു നാമം
വീരൻ മാനവൻ മാനവതിതന്നുടെ പുത്രൻ.
വീരനാം മാതകനെ മൂഢതകൊണ്ടു ചിലർ
മാരിക[1]നെന്നു പറഞ്ഞീടുന്നു ലോകത്തിങ്കൽ.
മാതകമാനവന്മാരുത്ഭവിച്ചോരു ശേഷം
ഘോരരൂപങ്ങളാകുമുൽപാതങ്ങളു[2]മുണ്ടായ്.
അർക്കമണ്ഡലം ഭേദിച്ചുൽക്കക[3]ളുൽപ്പതിച്ചു,
രക്തവർഷവും ചെയ്തു, ഗർജ്ജിച്ചു മേഘങ്ങളും
പത്തുദിക്കിലുമഗ്നിജ്വാലകൾ കാണായ്‌വന്നു,
പൃഥ്വിയും[4] പർവ്വതങ്ങളൊക്കെയും വിറച്ചുതേ!
ധൂമകേതുവും ഗഗനത്തിൽ വന്നുദിച്ചിതു
ഭൂമിയുമാകാശവും മറഞ്ഞു തിമിരത്താൽ.
ഇത്തരമുൽപാതങ്ങൾ പിന്നെയുമോരോതര-
മെത്രയും ഘോരങ്ങളായ് കണ്ടിതങ്ങെല്ലാവരും
ബാലന്മാരിരുവരും ലീലയാ വളർന്നുടൻ
കാലേന യൗവനം വന്നുദിച്ചോരനന്തരം
ആത്മവംശത്തെ നശിപ്പിച്ചതു വിഷ്ണുവെന്നും,
പത്മജൻ വരപ്രദനെന്നുമറികയാൽ
മാതകൻ ഗോകർണ്ണത്തെ പ്രാപിച്ചു വിരവോടെ
ഘോരമായ് തപം ചെയ്തു വാണിതു നിരാകുലം.

---

1. ഇത് കളമെഴുത്തുകാരുടെ മാരികനെ ഉദ്ദേശിച്ച് പറഞ്ഞതായിരിക്കണം.
2. ദുർന്നിമിത്തങ്ങൾ.
3. കൊള്ളിമീൻ (നക്ഷത്രം).
4. പൃഥുരാജാവ് ഭരിച്ചു വളർത്തപ്പെട്ടതുകൊണ്ട് പൃഥ്വി എന്ന പേര് കിട്ടി എന്നു പുരാണകഥ.

ഏറിയ കാലം ഘോരതപസ്സു ചെയ്തശേഷം
വാരിജാസനൻ തന്നെക്കാണാഞ്ഞു കോപത്തോടും
രക്തകൻ, തന്റെ ഗളമറുത്തു ഹോമിപ്പാനായ്
ഘോരഖഡ്ഗേന നിജകണ്ഠത്തിൽ വെട്ടുന്നേരം[1]
ഉർവ്വിയിൽ പതിച്ചോരു രക്തബിന്ദുവിൽനിന്നു
സർവ്വേശൻ വിരിഞ്ചനും തൽക്ഷണം പ്രകാശിച്ചു.
രക്തകൻ തന്നോടരുൾചെയ്തിതു കരുണയാ:—
"പാരമെത്രയും തവ സാഹസം കുമാരക!
ഇന്നുമേൽ തവ രക്തബിന്ദുക്കളവനിയിൽ
ചെന്നുവീഴ്കിലതിൽനിന്നസംശയം
നിന്നോടു സമന്മാരായുണ്ടാകും ദാനവന്മാർ
പിന്നെയെന്തൊരു വരം വേണമതു ചൊല്ലീടുക."
എന്നതു കേട്ടനേരം രക്തകൻ മോദത്തോടും
വന്ദിച്ചു വിരിഞ്ചനോടിത്തരമുണർത്തിച്ചാൻ
"യക്ഷകിന്നരരക്ഷോദൈത്യദാനവദേവ-
പക്ഷിപന്നഗമൃഗദേവയോനികളാലും,[2]
മർത്ത്യയോനികളാലും, താപസശാപത്താലും,
മൂർത്തികൾ മൂവരാലുമവധ്യനാകേണം ഞാൻ.
നാരിമാരെന്യേ[3] മേൽസ്സൂചിതന്മാരായവരോ-
ടാരാലും മൃത്യു ഭവിച്ചീടരുതെന്നും മമ.
സംഗരേ ജയം ലഭിച്ചീടുവാനായിക്കൊണ്ടു
മംഗലമാകും ബ്രഹ്മദണ്ഡവും നൽകീടേണം.
അയുതമത്തഗജബലവുമുണ്ടാകേണം.
മയനസമമായ മായയുമുണ്ടാകേണം.

1. ഈ സന്ദർഭങ്ങൾ രാവണനെ അനുസ്മരിപ്പിക്കുന്നു.

2. മുൻപറഞ്ഞവർ കൂടാതെ വിദ്യാധരന്മാർ, അപ്സരസ്സുകൾ, ഗുഹ്യകന്മാർ, സിദ്ധന്മാർ, ഭൂതങ്ങൾ ഇവയും ദേവയോനിയിൽ ഉൾപ്പെടുന്നു. ദേവജാതിജന്മാർ എന്നു താൽപര്യം.

3. സംസ്കൃതഗ്രന്ഥത്തിലില്ല. 'നാരിമാരൊഴിഞ്ഞെന്യേ' (തി. പ.) എന്ന പാഠം അബദ്ധമാണെന്നു സ്പഷ്ടമാണ്.

താമസി മായാവതി[1] എന്നിവ മന്ത്രമയം
താമസമെന്യേ മമ നൽകേണമിവയെല്ലാം."
എന്നതുകേട്ടു ധാതാവ് "അതിനേതന്നെയെന്ന"
നന്ദിയോടനുമോദംചെയ്തു ചോദിച്ചാൻ മധുരമായ്:—
"സ്ത്രീകളാലവധ്യത്വമെന്തു നീ വരിയ്ക്കാഞ്ഞു
കൊൽകയില്ലെന്നതോർത്തോ, വിസ്മൃതമാകകൊണ്ടോ?"
എന്നതു കേട്ടനേരം ചിരിച്ചു താരകനും
വന്നൊരു മോദത്തോടും പത്മജനോടു ചൊന്നാൻ:—
"സ്ത്രീകളാലവധ്യത്വം ഞാനിന്നു വരിക്കിലോ
നാകികൾ[2] പഴിച്ചിടും, ലോകരും നിന്ദിച്ചിടും.
ലോകത്തിൽ പുമാന്മാർക്കു ലജ്ജയുണ്ടെന്നാകിലോ
സ്ത്രീകളാലവധ്യത്വമാരാനും വരിക്കുമോ?
ഘോരമാം മമ രൂപം കാണുന്ന നേരംതന്നെ
നാരിമാർ തൂല[3]തുല്യമാട്ടമേ ചപലമാർ."
എന്നതു കേട്ട നേരം ധാതാവുമനുമോദംചെയ്തു
"നിന്നുടെ ഹൃദി ഗർവ്വമിത്രയുണ്ടാകമൂലം,
ദിവ്യയായൊരു നാരി നിന്നെയും വധിച്ചീടും
ഗർവ്വമുണ്ടായാലുണ്ടോ നല്ലതു വന്നീടുന്നു!
നിന്നുടെ ഗർവ്വമെന്യേ ദിവ്യമാം മന്ത്രമയ-
മസ്ത്രമാരറികിലോ നിഷ്ഫലമതു പിന്നെ;
മന്ത്രങ്ങളും ഫലിക്കാതെ മന്ദവും ഫലിക്കയി-
ല്ലന്തരമില്ലെന്ന"തു കേട്ടു താരകൻ ചൊന്നാൻ:—
"ഏതൊരു ദിവ്യസ്ത്രീയെന്നാകിലും വധിക്കുമെ-
ന്നോർക്കുമോ മമ ഹൃദി ഭീതിയുമില്ലതെല്ലും;
പേ പറയാതെ ഗമിച്ചാലു!"മെന്നതുകേട്ടു
താപസഗണത്തോടും മറഞ്ഞു വിരിഞ്ചനും.

---

1. മന്ത്രദേവതകൾ, മന്ത്രങ്ങൾക്ക് കളരിപ്പാട്ടിൽ കാണുന്ന പേരു [illegible]. ഭാഷ്യ 82.

2. നാകത്തിലുള്ളവർ—ദേവന്മാർ. ശത്രുക്കളുടെ പഴിയാണ് അവർക്ക് അധികം അസഹ്യം.

3. ഇലവംപഞ്ഞി.

താരകൻ മോദിതനായ് നടകൊണ്ടു
പാരാതെ ചെന്നു പിതൃമാതൃവന്ദനം ചെയ്തു.
ശ്രേഷ്ഠനാം മാനവനെ വന്ദിച്ചു വൃത്താന്തങ്ങ-
ളൊട്ടൊഴിയാതെ പറഞ്ഞെത്രയും മോദത്തോടും
ചിത്രമാം രാജധാനി തീർത്തുതന്നീടുകെന്നു
മിത്രമാം മയനോടു താരകൻ ചൊല്ലീടിനാൻ.
പശ്ചിമാംബുധി[1] തീരെ മയനും ക്ഷണംകൊണ്ടു
വിശ്വൈകരമ്യമാകും പുരിയും തീർത്തീടിനാൻ.
അപ്പുരിയുടെ ചിത്രം ചൊല്ലുവാനാർക്കും
ശില്പമാമിന്ദ്രപുരം[2] നിന്ദ്യമാമതു കണ്ടാൽ.[3]
ചിത്രമാം പുരി കണ്ടു താരകൻ സന്തോഷിച്ചു
വസ്ത്രരത്നാദിയെല്ലാം മയനു നൽകീടിനാൻ.
മിത്രബന്ധുക്കളോടും താരകൻ ചെന്നു പിന്നെ
ചിത്രമാം പുരിതന്നിൽ വസിച്ചു സുഖത്തോടും.
ചക്രത്തെ ഭയപ്പെട്ടു പാതാളദേശത്തിങ്കൽ
പുക്കൊളിച്ചിരിക്കുന്ന ദൈത്യദാനവരെല്ലാം
വൃത്താന്തം കേട്ടു ചെന്നു താരകൻതന്നോടൊന്നാ-
യെത്രയും മാനിച്ചിതു താരകനവർകളെ.
ദൈത്യദാനവഗണമൊക്കയുമൊരുമിച്ചു
ചിത്തത്തിൽ നിരൂപിച്ചുറച്ചു കാര്യങ്ങളും,
താരകൻ തനിക്കഭിഷേകവും ചെയ്തീടിനാർ.
പാരമാനന്ദം പൂണ്ടു വാണിതു ദൈത്യനാഥൻ.
സംഖ്യയില്ലാതെയുള്ള ദൈത്യസേനകളോടും
ശങ്കയും കൈവെടിഞ്ഞു താരകൻ വാണീടിനാൻ.
അദ്ധ്യായമൊന്നു പറഞ്ഞീടിനേനിനിയും ഞാൻ
മൃഗലോചനമാരേ[1] ചൊല്ലുവൻ കേട്ടുകൊൾവിൻ.[4]

ഒന്നാമദ്ധ്യായം സമാപ്തം.

---

1. താരകന്റെ രാജധാനി കേരളക്കരയിലായിരുന്നുവോ?
2. ഭംഗിയുള്ള ഇന്ദ്രപുരം—ദേവലോകം.
3. സംസ്കൃതഗ്രന്ഥത്തിൽ ഈ പുരിയെ വർണ്ണിക്കുന്നുണ്ട്. (ഭദ്രകാളീമാഹാത്മ്യം ശ്ലോകം 67, 71. പേജ് 22.
4. ഭദ്രകാളീമാഹാത്മ്യത്തിൽ ഇവിടെയുള്ള അവസാനിക്കുന്നു

# രണ്ടാമദ്ധ്യായം

അങ്ങിനെ വാഴുംകാലം ഒരുകനൊരുദിനം
മങ്ങാതെ പടയോടും ഘോഷിച്ചു പുറപ്പെട്ടു.
ഇന്ദ്രനെജ്ജയിക്കേണമെന്നോർത്തു സുരാലയേ
ചെന്നാശു യുദ്ധത്തിനായ് വിളിച്ചാൻ മഹേന്ദ്രനെ.
ഖഡ്ഗചർമ്മേഷുചാപ[1]തോമര[2]ഭിണ്ഡിപാല-[3]
മുൽഗര[4]ഗദാചക്രപട്ടസ[5]ശൂലാദികൾ
ഹസ്തത്തിലെടുത്തുകൊണ്ടുന്നതകായന്മാരാം
ദൈത്യന്മാരുടെ സിംഹനാദവും ജ്യാഘോഷവും,
തേരുകൾ നാദങ്ങളും, ദന്തികൾനിനാദവും,
ഭേരികൾനാദങ്ങളും കേൾക്കയാൽ സുരശ്രേഷ്ഠൻ
എന്തിതെന്നോർത്തു നോക്കുംനേരത്തു ദൈത്യബല-
മന്തമില്ലാതെ കണ്ടു സംഭ്രമം പൂണ്ടു ശീഘ്രം
പാവകനാദിലോകപാലന്മാരൊരുമിച്ചു
ദേവഗന്ധർവ്വസിദ്ധകിന്നരഗണത്തോടും
ഘോരമാമൈരാവതം തന്നുടെ മുകളേറി-
പ്പോരാതെ ചെന്നു ഘോരസംഗരം തുടങ്ങിനാൻ.
പിന്നെയുണ്ടായ യുദ്ധഘോഷങ്ങൾ ചൊല്ലീടുവാൻ
പന്നഗാധിപൻപോലുമാളല്ലെന്നത്രേ ചൊല്ലാം.
ദാനവദേവബലം തങ്ങളിലൊരാനേരം
മാനികളായുള്ളവർ മരിച്ചാർ തെരുതെരെ.
ഹസ്തങ്ങൾ മുറിഞ്ഞിട്ടും, പാദങ്ങൾ മുറിഞ്ഞിട്ടും,
മസ്തകം തകർന്നിട്ടും, കണ്ഠങ്ങൾ മുറിഞ്ഞിട്ടും,
നേത്രങ്ങൾ പൊടിഞ്ഞിട്ടു, മുഖം പിളർന്നിട്ടു-
മാർത്തരായ് നിലവിളിച്ചോടുന്നു ചിലരെല്ലാം;

---

1. "ഖഡ്ഗചർമ്മേഷുചാപ" എന്ന മി. പാഠം അബദ്ധമാണ്. ഇഷു—ശരം, ചർമ്മം—പരിച.

2. ഒരുതരം ഗദ.

3. കവണ.

4. മുൾത്തടി.

5. ഒരുതരം കുന്തം.

അസ്ത്രശസ്ത്രങ്ങളേററു വീഴുന്ന പിലരെല്ലാം;
മത്തവാരണങ്ങളും ചത്തങ്ങു പതിക്കുന്നു;
തേരുകൾ തകരുന്നു; വീരന്മാർ മരിക്കുന്നു;
ഭീരുക്കളോടിക്കുന്നു;[1] ഘോരകളൊലിക്കുന്നു.[2]
ഇത്തരം കോലാഹലമാകിയ സമരത്തിൽ
ചത്തിതു ബഹുദേവദൈത്യന്മാരെന്നേ വേണ്ടൂ.[3]
മാനവനാശം കണ്ടു കോപിച്ചു താരകനും
വാനവർ നാഥനോടു സംഗരത്തിനു ചെന്നാൻ.
പിന്നെയങ്ങവർതമ്മിലുണ്ടായ യുദ്ധഘോഷ-
മിന്നതെന്നുരച്ചീടുവാൻ കാലമോ പോരായല്ലോ.
ശസ്ത്രാസ്ത്രജാലങ്ങളാൽ മറഞ്ഞു ദിഗന്തര-
മെത്രയും ഘോരമായി വന്നിതു യുദ്ധമപ്പോൾ,
ദിവ്യാസ്ത്രവർഷം തുടങ്ങീടിനാൻ താരകനും
സർവ്വവും വജ്രാഗ്നിനാ വാസവൻ ഒഴിപ്പിച്ചാൻ.
താരകൻ ബ്രഹ്മദണ്ഡമെടുത്താനന്നേരം
പാരമായ് ഭയപ്പെട്ടു ദേവകൾ മുനിമാരും.
പ്രത്യസ്ത്രമില്ലായ്കയാൽ നില്പതില്ലെന്നോർത്തു
സത്വരം ദേവരാജൻ വിബുധഗണത്തോടും
ഭീതിയോടോടിയൊളിച്ചീടിനാൻ ഇതാന്തരേ;
പ്രീതനായ് ജയഭേരി ഘോഷിച്ചു താരകനും.
നാകലോകത്തിലുള്ള രത്നങ്ങളെല്ലാമെടു-
ത്താകലമെന്യേ കല്പവൃക്ഷവും[4] പറിച്ചുടൻ
സ്വർഗ്ഗത്തിലസുരസേനാധിപന്മാരെ വാഴി-
ച്ചുൽഗതാനന്ദം നിജമന്ദിരം പുക്കീടിനാൻ.
ലോകപാലകന്മാർക്കുള്ളോരുത്തമസ്ഥാനങ്ങളി-
ലാകുലമെന്യേ ദൈത്യവീരരെക്കല്പിച്ചവൻ

1. ഭീരുക്കളൊളിക്കുന്നു—പാഠാന്തരം (തി. പ.)
2. ഈ വരി എഴുത്തച്ഛൻരീതിയിലാണ്. സംസ്കൃതവൃത്തത്തിലില്ല.
3. ............ബഹുദൈത്യന്മാരെന്നു പറയേണ്ടൂ—പാഠാന്തരം (തി. പ.)
4. ............കല്പവൃക്ഷങ്ങൾ പറിച്ചുടൻ (തി. പ). ഒന്നിലധികം കല്പവൃക്ഷങ്ങളുണ്ടോ?

ഭൂമിയും പാതാളവും ജയിച്ചു ജിതശ്രമം
സമ്മോദം ഗോബ്രാഹ്മണദ്രോഹവും തുടങ്ങിനാൻ.
ദേവതാലയമഠഗ്രാമങ്ങൾ ഭേദിപ്പിച്ചു;
ദേവതാപ്രതിമകളൊക്കെയും പൊടിച്ചുതേ;
ഗോക്കളെത്തൊഴുത്തിലിട്ടടച്ചു കൊളുത്തിവച്ചു;
ശ്വാക്കളെക്കൊണ്ടു കടിപ്പിച്ചിതു പാന്ഥന്മാരെ;
ഇഷ്ടിയുമഗ്നിഹോത്രം യാഗവുമിവയെല്ലാം
മുടിച്ചു; തീർത്ഥജലമൊക്കെയും തൂർത്തീടിനാൻ;
മാർഗ്ഗശാലക[1]ളെല്ലാം തകർത്തു കളഞ്ഞവൻ;
മാർഗ്ഗവൃക്ഷങ്ങളെല്ലാം മുറിച്ചു കഠോരത്താൽ;
കുലസ്ത്രീജനങ്ങൾക്ക ദോഷവുമുണ്ടാക്കിനാൻ;
കലക്കി വിഷം മാർഗ്ഗകൂപതടാകത്തിലെല്ലാം.[2]
ഇത്തരം പലവിധം ലോകപീഡകൾ ചെയ്താർ
മത്തരാം ദാനവന്മാർ മാതകനിയോഗത്താൽ.

അക്കാലം മാതകനും മദോന്മത്തനായ
പുഷ്കരവിലോചന തന്നെയും വേട്ടീടിനാൻ.
നാമവും മനോരമയെന്നവൾക്കാകുന്നതു
കോമളാംഗിയാമവൾക്കൊത്ത നാരികളില്ല.
കാമിനീമണിയോടുമൊന്നിച്ചു ദിവാനിശം
കാമലീലയും ചെയ്തു മാതകൻ വാണീടിനാൻ.
കാമുകനായുള്ളോരു മാതകൻ പ്രിയയുടെ
കോമളരൂപം കണ്ടു തന്നെത്താൻ മറക്കയാൽ,
അധരാമൃതപാനം ചെയ്തുചെയ്തഹോരാത്രം
സ്വാദേറും മധുവില്ലിതെന്നോർത്തു വാണാൻ.
സുന്ദരിമാരായുള്ളോരപ്സരസ്ത്രീകളെയും
പന്നഗസ്ത്രീകളെയും മാതകൻ ബലത്താലേ

---

1. വഴിയമ്പലങ്ങൾ.
2. സംസ്കൃതഗ്രന്ഥത്തിൽ കല്പിച്ചു ഇതുതന്നെയാണു കാണുന്നതു.
"[illegible]" (൨. രാ. പുസ്ത. 33, ശ്ലോ. 17).

കൊണ്ടുപോന്നിങ്ങു മനോരമിതൻ ദാസ്യത്തിനായ്-
ക്കൊണ്ടു പാർപ്പിച്ചീടിനാനനന്തരം കഷ്ടമോർത്താൽ.
പാദസംവാഹനാദി[1] ദാസീകർമ്മങ്ങളെല്ലാം
ഖേദമന്യേ ചെയ്തു വാണാരപ്സരസ്ത്രീകളെല്ലാം.

ഇത്തരം ത്രൈലോക്യത്തിലുള്ളോരു ജനങ്ങളെ
നിത്യവുമോരോതരം ദ്വേഷിച്ചു മഹാബലൻ.
മദ്യപാനവും ചെയ്തു മത്തനായ് ദിവാനിശ-
മുദ്യോഗത്തോടും തത്ര മാതുകൻ വാണീടിനാൻ.[2]
ചൊല്ലിനേനിന്നു രണ്ടാമദ്ധ്യായം ചുരുക്കി ഞാൻ
മല്ലലോചനമാരേ! ചൊല്ലുവൻ കേട്ടുകൊൾവിൻ.[3]

രണ്ടാമദ്ധ്യായം സമാപ്തം



---

1. കാലുഴിയുക. സംസ്കൃതഗ്രന്ഥത്തിൽ ദാസീകർമ്മങ്ങൾ ഏറെയും വിവരിക്കുന്നുണ്ട്. (ബ്ര. മാ. പേജ് 34, 35, ശ്ലോകം 22, 31.)

2. 'ഉദ്യോഗത്തോടും ദൈത്യകം തത്ര താൻ വാണീടിനാൻ'—പാഠാന്തരം (തി. പ.)

3. കന്യാശേഷം—പാഠാന്തരം.

## മൂന്നാമദ്ധ്യായം

ഏറിയ കാലമേവം കഴിഞ്ഞതിന്നനന്തരം
പാരമാമഴൽപൂണ്ട ദേവവൃന്ദങ്ങളെല്ലാം
താപസന്മാരോടൊത്തു സത്യലോകത്തു ചെന്നു
താപേന വിരിഞ്ചനെക്കണ്ടു വന്ദിച്ചീടിനാർ.
സങ്കടം പൂണ്ടു വന്ന ദേവസഞ്ചയത്തോടു
പങ്കജാസനൻ ചോദിച്ചീടിനാൻ മധുരമായ്:—
"എന്തൊരു മൂലം നിങ്ങളെല്ലാരുമൊരുമിച്ചു
സന്താപത്തോടുമത്ര വന്നതു ചൊല്ലീടുവിൻ!
എന്തെന്നാകിലും തീർത്തുകൊള്ളുവ"[1]നെന്നു കേട്ടു
സന്താപമുണ്ടായതിൻ കാരണമുണർത്തിച്ചാർ.
"പങ്കജാസന! ഭവാൻ നൽകിയ വരത്തിനാൽ
ശങ്കയും കൈവെടിഞ്ഞു ദാരുകനായ ദൈത്യൻ
നാകലോകാദി മൂന്നുലോകവും ജയിച്ചവൻ
നാകനാരികളെയും ദാസിമാരാക്കീടിനാൻ.
പാപികളായ ദൈത്യസഞ്ചയം ദിനംതോറും
താപസവിപ്രഗോഹത്യാദികൾ ചെയ്തീടുന്നു.
പിന്നെയുമവരോരോ ദുഷ്കൃതം ചെയ്തീടുന്ന-
തൊന്നൊഴിയാതെ പറഞ്ഞീടുവാനരുതാർക്കും.
ഇക്കാലമിതിന്നൊരു ശാന്തിയില്ലെന്നാകിലോ
നില്പുമില്ല ലോകമെന്നതുമുണർത്തിക്കാം.
ത്രൈലോക്യവാസികളായുള്ളൊരു ജനങ്ങളെ
ത്രൈലോക്യനാഥ! പരിപാലിച്ചു കൊള്ളേണമേ."
ഇത്തരം ദേവവാക്യം കേട്ടൊരു വിരിഞ്ചനും
ചിത്തകാരുണ്യത്തോടും മന്ദമായരുൾചെയ്തു:—
"എന്നുടെ ദോഷംകൊണ്ടിന്നിങ്ങിനെ വന്നതെല്ലാ-
മെന്നിരിക്കിലും കാലഗതിയെന്നറച്ചാലും.

---

1. 'എന്തെങ്കിലും ഞാൻ തീർത്തുകൊൾവനെ'ന്നതുകേട്ടു—പാഠാന്തരം (ദി. പ)

കഴിഞ്ഞ കാൎയ്യംകൊണ്ടു ചിന്തിച്ചിട്ടുള്ള ഫലം
വഴികളം നിനക്കെന്നമാപത്തു തീൎത്തിടുവാൻ.
എല്ലാരുമൊരുമിച്ചു പോക നാം ക്ഷീരാബ്ധിക്ക
മല്ലലോചനനോടു സങ്കടമുണൎത്തിപ്പാൻ.
ആൎത്തരക്ഷണത്തിന്നു പാത്രമാം നാരായണ-
നാൎത്തികളം തീൎത്തു നമ്മെ രക്ഷിക്കുമസംശയം."
എന്നതുകേട്ടു ദേവതാപസഗണങ്ങളു-
മൊന്നിച്ചു വിരിഞ്ചനും ക്ഷീരാബ്ധിതീരെ ചെന്നാൻ.[1]
എല്ലാരുമൊരുമിച്ചു ദൈത്യാരിതന്നോടവരി-
ച്ചുള്ളവണ്ണമഖിലമുണൎത്തിച്ചോരനന്തരം
നന്ദിച്ചു മുരാരിയുമവരോടരുൾചെയ്തു-
"ഒന്നിച്ചു നാമെല്ലാരും കൈലാസം ഗമിക്കേണം.
സംഹാരമൂൎത്തിയാകും ശംഭുതന്നെയൊഴിക്കിൽ
സംഹരിപ്പാനാവതല്ല ദാരികദൈത്യനെ."
എന്നരുൾചെയ്തവരോടൊന്നിച്ചു കൈലാസമദ്രൌ
ചെന്നവർ, സങ്കടങ്ങൾ രുദ്രനോടുണൎത്തിച്ചാർ
എന്തിനി വേണ്ടതെന്നു ശങ്കരൻ നിജഹൃദി
ചിന്തിച്ചു വിരിഞ്ചനോടിത്തരമരുൾചെയ്തു:—
"ദാനവേന്ദ്രനു ഭവാൻ കൊടുത്തോരായുസ്സിന്നു
ഹാനി വന്നീടുവാനും കാരണമിന്നെന്തിതോ?"
ഇത്തരം കേട്ടു പത്മസംഭവനരുൾചെയ്തു
"ദൈത്യന്നു ദീൎഘായുസ്സു നൽകിയതില്ലല്ലോ ഞാൻ;
നാരിമാരൊഴിഞ്ഞു മൎത്ത്യശ്രേഷ്ഠരാം ജനങ്ങളാൽ
ദാരികനവധ്യത്വം നൽകിയെന്നതേയുള്ളൂ."
എന്നതു കേട്ടനേരം മദനാന്തകനരുൾചെയ്തു-
"നിന്നു ഞാനെങ്കിലൊരു കൌശലം ചൊല്ലീടുവൻ.

1. 24 മുതൽ ഇതുവരെയുള്ള വരികൾ ബി. പാഠപ്പതിപ്പിൽ കാണുന്നില്ല. സംസ്കൃത ഗ്രന്ഥത്തിന്റെ തൎജ്ജമയായ 'ഭദ്രോൽപത്തി'യിൽ ഇവിടെയുള്ള ആശയം അല്പം വ്യത്യാസപ്പെട്ടു കാണുന്നു. വള്ളത്തോൾ—ഭദ്രാപാദാരം, പേജ് 19, 20.

ഇന്ദ്ര നാം മുന്നമേ പറയമിന്ദ്രനും യമൻ ഗുഹ-[1]
54 നെന്നിവരൊരുമിച്ചു സൃഷ്ടിക്ക നാരിമാരെ;
സ്വായുധങ്ങളും നിജ ചിഹ്നവും നൽകീടേണ-
56 മായവർക്കന്നാലവർ ദൈത്യനെ വധിച്ചീടും.”
എന്നതു കേട്ടു ഇന്ദ്രൻ സന്തോഷിച്ചുരചെയ്തു:—
58 “നന്നു നന്നിതു സൃഷ്ടിചെയ്ക നാം വൈകീടാതെ.”
ബ്രഹ്മാവിൻ ദേഹത്തിൽനിന്നന്നേരമൊരു നാരി
60 ബ്രഹ്മാണിയെന്ന നാമം പൂണ്ടൊരു പുറപ്പെട്ടാൾ;
ഇന്ദ്രനുമിന്ദ്രാണിയെ; വിഷ്ണുവും വൈഷ്ണവിയെ;
62 സ്കന്ദനും കൌമാരിയെ; യമനും വാരാഹിയെ;
ശങ്കരൻ മഹേശ്വരിതന്നെയും നിർമ്മിച്ചുടൻ
64 പങ്കജനേത്രമാർക്കു മാതൃസംജ്ഞയും നൽകി.
തങ്ങൾ തങ്ങൾക്കുള്ള വാഹനായുധങ്ങളും*
66 മംഗലചിഹ്നങ്ങളും നൽകിനാരെല്ലാവരും.
ഏറിയ സേനകളും കൊടുത്തു മാതൃക്കളെ
68 ദാരുകവധത്തിന്നു പോരുകെന്നു നിയോഗിച്ചാർ.
ബ്രഹ്മാണിമുഖ്യമാരാം മാതൃക്കളൊരുമിച്ചു
70 ബ്രഹ്മ,വിഷ്ണ്വീശ,സ്കന്ദ,വാസവ,യമന്മാരെ
വന്ദിച്ചു നമസ്കരിച്ചാശീർവ്വാദവും വാങ്ങി
72 നന്ദിച്ചു ദേവഗണതാപസാനുജ്ഞയോടും,
ഒന്നിച്ചു പുറപ്പെട്ടു നാലംഗപ്പടയോടും,
74 ചെന്നു ദാരുകൻ തന്റെ മന്ദിരം വളഞ്ഞുതേ.
വീര്യമേറുന്ന മാതൃസൈന്യങ്ങളുമനേകം
76 ഭേരികൾ ഘോഷിച്ചാർത്തു വിളിച്ചു നിന്നീടിനാർ.

---

1. സുബ്രഹ്മണ്യൻ.

*1. ബ്രഹ്മാണിക്ക്—അരയന്നം വാഹനം, ആയുധം വില്ല്, ബ്രഹ്മദണ്ഡ്.
2. ഇന്ദ്രാണിക്ക്—ഗജം വാഹനം, വജ്രം ആയുധം.
3. വൈഷ്ണവിക്ക്—ഗരുഡൻ വാഹനം, ചക്രം ആയുധം.
4. കൌമാരിക്ക്—മയിൽ വാഹനം, മുസലം ആയുധം.
5. വാരാഹി—പോത്ത് വാഹനം, മുസലം ആയുധം.
6. മഹേശ്വരി—കാള വാഹനം, ശൂലം ആയുധം.

ഓർത്തുതൻ കചകംഠരെ മന്ത്രനായ് കിടക്കുന്ന
ദാരുകൻ മാതൃസൈന്യഘോഷങ്ങൾ കേട്ടനേരം,
എന്തതെന്നോർത്തു ചൊറു സംഭ്രമംപൂണ്ടു ശീഘ്ര-
മന്തികെ നില്ക്കുന്നൊരു ദൂതനെ നിയോഗിച്ചാൻ.
വാർത്തകളെല്ലാമറിഞ്ഞിങ്ങു വന്നൊരു ദൂത-
നാർത്തി കൈക്കൊണ്ടു ദൈത്യരാജനോടറിയിച്ചാൻ:—[1]

“സുന്ദരിമാരായൊരു നാരിമാർ ബഹുസൈന്യ[2]
മൊന്നിച്ചു വന്നു നാലുഭാഗത്തും വസിക്കുന്നു.
വീര്യവുമേറെയുണ്ടു നാരിമാർക്കെന്നുതോന്നും
ശൌര്യവാരിധേ! സൈന്യം കാൺകിലോ ഭയം വരും !”
ദൂതവാക്യങ്ങൾ കേട്ടു ദാരുകൻ നിന്ദയോടും
ചേതസി മദത്തോടും ദൂതനോടരുൾചെയ്താൻ.
“ചെന്നു നീ മഹാകപാലബല്യനാം[3] സേനാപതി
തന്നോടു മമ വാക്യം വൈകാതെ ചൊല്ലീടുക.
ദാനവസേനയോടുമിപ്പോഴേ ചെന്നു ദുഷ്ട-
മാനിനിമാരെ കേശാകർഷണംചെയ്തു ശീഘ്രം
കൊണ്ടിങ്ങുവന്നു ദാസിവൃന്ദത്തിൽ ചേർത്തീടേണം
കണ്ടാൽ നന്നാവരെങ്കിൽ കണ്ടിട്ടു നിരൂപിക്കാം.”

ഇത്തരം ദാരുകന്റെ കല്പന കേട്ടു ദൂതൻ
സത്വരം സേനാപതിയോടതുപോലെ ചൊന്നാൻ.
സ്വാമിശാസനമേവം കേട്ടോരു സേനാപതി
ഭീമദാനവസൈന്യ[4]മൊന്നിച്ചു പുറപ്പെട്ടു.
ഉദ്ദാമഘോഷത്തോടും ചെന്നവൻ മാതൃജന-
സന്നിധൌ ചെന്നു സേനാപതിയും ചൊല്ലീടിനാൻ:—

1. ഈ രണ്ടു വരികൾ തി. പതിപ്പിലില്ല.
2. 'സൈന്യവുമാ'—(തി. പ.)
3. മഹാകാളിമാഹാത്മ്യത്തിലുണ്ട്; ഭദ്രാവതാരത്തിലില്ല.
4. തി. പതിപ്പിൽ കാണുന്ന "ഭീമദാനവസൈന്യം" എന്ന പാഠം പ്രമാദം തന്നെയാണ്.

പോരതിൽ മരിയാത്ത ദൈത്യന്മാരോടിച്ചെന്നു
ദാരുകനോടു വാർത്തയൊക്കെയുമറിയിച്ചാർ.
മാനിയാം ദൈത്യശ്രേഷ്ഠൻ വാർത്തകൾ കേട്ടനേരം
ദാനവനായുള്ളോരു തന്നുടെ പൂർവ്വജനെ
ദാനവസേനയോടുമയച്ചാൻ, അവനപ്പോൾ
മാനവും നടിച്ചുടൻ പോരിനായ് ചെന്നീടിനാൻ.
നീലാദ്രിതുല്യനവൻ മുദ്ഗരം ധരിച്ചുടൻ
കാലാന്തകനെപ്പോലെ ചെന്നിതു കണ്ടനേരം
ഭീതിപൂണ്ടിതു മാതൃസൈന്യങ്ങളതു കണ്ടു
ഭീമമായൊരു യുദ്ധം ചെയ്തിതു മാതൃക്കളും.
ഘോരസംഗരം ചെയ്തു നിന്നീടുമനന്തരം
പാരിച്ച കോപമോടും ദേവിയാം മഹേശ്വരി
ദാനവവക്ഷഃസ്ഥലേ കുത്തിനാൾ ശൂലംകൊണ്ടു
ദീനനായവൻ നിന്നു വിറച്ചു വിവശനായ്
ധാരാളമാമരുവിയാറൊലിക്കും ഗിരിപോലെ[1]
ചോരയുമൊലിപ്പിച്ചുടൻ മരിച്ചു വീണീടിനാൻ.
ചാകാതെയുള്ള ദൈത്യസേനകളോടീടിനാർ.
നാകികൾ മാതൃക്കളെ പുഷ്പവർഷവും ചെയ്താർ.
ചിത്തസന്തോഷത്തോടും വാണിതു മാതൃക്കളും.
ഇത്തരം മൂന്നാമദ്ധ്യായം ചൊല്ലിനേൻ ചുരുക്കി ഞാൻ.

മൂന്നാമദ്ധ്യായം സമാപ്തം.

---

1. എഴുത്തച്ഛൻഛായയുണ്ട്—അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡത്തിൽ,

"നീലമാമലതന്റെ മുകളിൽനിന്നു ചാടി
നാലഞ്ചുവഴിയായിട്ടരുവിയാറുപോലെ,
ചോരയുമൊലിപ്പിച്ചു കാളരാത്രിയെപ്പോലെ"

എന്ന ശൂർപ്പണഖയുടെ വർണ്ണന നോക്കുക.

## നാലാമധ്യായം

അഗ്രജൻ മരിച്ചതു കേട്ട മാതകൻ പാരം
വ്യഗ്രതപൂണ്ടു; പിന്നെക്കോപിച്ചെഴുന്നേറ്റു
'ഇന്നു ഞാൻതന്നെ ഗമിച്ചീടുവൻ പോരിനെന്നു'
സന്നദ്ധനായിപ്പുരാന്തത്തിലണഞ്ഞീടിനാൻ.
ഹസ്ത്യശ്വരഥങ്ങളോടപ്പോഴേ ദൈത്യന്മാരു-
മെത്രയും മോദംപൂണ്ടു പിന്നാലെ പുറപ്പെട്ടാർ.[1]
സംഖ്യയില്ലാത്ത ദൈത്യസേനകൾ മഹാഭേരി
ശംഖമൃദംഗമുഖവാദ്യങ്ങൾ മുഴക്കിനാർ.
വാരണവാജിരഥശബ്ദഘോഷങ്ങൾകൊണ്ടും
വീരമാനവഗണ സിംഹനാദങ്ങൾകൊണ്ടും
ഘോരമായുള്ള ചെറുഞാണൊലിശബ്ദം[2]കൊണ്ടും[3]
പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.
ഇത്തരം ഘോഷത്തോടും മാതകൻ പുറപ്പെട്ടു
സത്വരം മാതൃഗണസന്നിധൗ ചെന്നശേഷം
കോപിച്ചു മാതൃക്കളോടിത്തരം ചൊല്ലീടിനാൻ:—
"പാപിഷ്ഠമാരേ! നിങ്ങൾക്കായുധം തൊട്ടീടാമോ?
എന്തൊരുമൂലം നിങ്ങൾ സംഗരം ചെയ്തീടുവാൻ?
ചന്തമുണ്ടെന്നോർത്തു വല്ലതും കാട്ടീടാമോ?
എന്നാലും ഭയപ്പെട്ടു മറന്നു ധരണിയി-
ലന്നവുമിന്നതിഭീരുരാമിന്ദ്രാദികൾ
നിങ്ങളെ നിയോഗിച്ചതല്ലലോ, മരിച്ചീടാ-
തങ്ങു പോയ്ക്കൊൾവിൻ, കണ്ടുകൊള്ളുവിനല്ലായ്കിലോ!"

1. ഈ വരി തി. പതിപ്പിലില്ല.
2. ഇതിലെ 'ശബ്ദം' ഒരു തെറ്റുള്ളതിനാൽ അനാവശ്യമാണ്. പത്തരത്തെ വല്ല ശബ്ദത്തിൽനിന്ന 'ഞാണൊലി'യെ ഭേദിയിക്കുന്നതായി അർത്ഥമാക്കാം.
3. ഈ വരികൾ തി. പതിപ്പിലില്ല.

എന്നതുചൊല്ലി ശരവർഷങ്ങൾ ചെയ്തോരവ-
നൊന്നുമെ മാതൃജനദേഹത്തിൽ തറച്ചീല!
പിന്നെയബ്രഹ്മദണ്ഡമയച്ചു മന്ത്രമായം
നന്നായിങ്ങയച്ചതും നിഷ്ഫലമായിതെല്ലാം.
നാരിമാരോടു ഫലിച്ചീടുകില്ലവയെന്നു
വാരിജോത്ഭവശാപമന്നേരം നിനച്ചവൻ,
"താത മാതാക്കൾ നിങ്ങൾക്കാരെ"ന്നു ഭയത്തോടും
മാതൃക്കളോടു ചോദിച്ചപ്പോൾ ചൊന്നാരവർ:—
"ബ്രഹ്മേശ,വിഷ്ണു,യമ,ഷൺമുഖ,മഹേന്ദ്രന്മാർ
നിർമ്മിച്ചാർ ഞങ്ങളുടെ പേരുമറിഞ്ഞാലും;
ദേവശാപശോൽഭൂതരാം ഞങ്ങളെക്കൊന്നീടുവാൻ
കേവലം പ്രാകൃതനാം നീ മതിയായോ മൂഢ!
നിന്നെക്കൊല്ലുവാൻ ഞങ്ങൾ പോരുമെന്നല്ല നൂനം
പന്നഗങ്ങളെക്കൊൽവാൻ നകുലി[1]ക്കെന്തു ബന്ധം?
ഉഷ്ണനാം മഹിഷനെക്കൊന്നതും സുംഭാദിയെ
പെട്ടെന്നു വധിച്ചതുമംബികാദേവിയല്ലോ.[2]
ആയതുകൊണ്ടുതന്നെ സംഗരേ നാരിമാർക്ക്
ആയുധമെടുത്തീടാമെന്നതും വന്നതല്ലോ.
വല്ലതും പറയാതെ പുരുഷനെന്നാകിൽ നീ
നില്ല നില്ലക്ഷണം നേരിട്ടു കണ്ടാകണേ.
കൊല്ലുവൻ ഞങ്ങ"ളെന്നു കേട്ടു ദാരുകൻ പാരം
വല്ലാതെ കോപം പൂണ്ടു സായകവർഷം ചെയ്താൻ.
ശക്തി,വജ്രാ,സി,ഗദാ,ചക്ര,ശൂലങ്ങൾ[3] പിന്നെ
പ്രത്യേകം മാതൃക്കൾക്കു നേരായി പ്രയോഗിച്ചാൻ.
എല്ലാമേ ഖണ്ഡിച്ചവരപ്പോൾ ദൈത്യേന്ദ്രനെ
നല്ല ബാണങ്ങൾകൊണ്ടു മൂടിനാരത്തുനേരം.

1. പെൺകീരി.
2. ഇതിലെ ആഖ്യാനവിധസങ്കല്പങ്ങൾ കലർന്നിരിക്കുന്നു. തോറ്റങ്ങളിലും കളംപാട്ടുകളിലും സുംഭാദികളെ കൊന്ന കഥ പറയുന്നില്ല.
3. "ശക്തിവജ്രാസികുന്തചക്രശൂലങ്ങൾ" (തി. പ.)

ദാരുകൻ ബഹുവിധം മായകളും കാട്ടീടിനാൻ.
ഘോരമായ് ദാവാനലൻ വന്നിതങ്ങൊരു ദിശി;
ഭൂതവേതാളപ്രേതരാക്ഷസപിശാചന്മാർ[1]
ഭൂതലേ നിറഞ്ഞതിഘോരമായ് ശബ്ദിക്കുന്നു;
വാരികളൊരുദിശി വന്നാശു പരക്കുന്നു;
ഘോരസർപ്പങ്ങളും പാഞ്ഞുവന്നാശു വിഴുങ്ങുന്നു;[2]
പർവ്വതങ്ങളും വന്നു വീഴുന്നു സേനാമദ്ധ്യേ;
സർവ്വലോകങ്ങളിവ കണ്ടതിഭയം പൂണ്ടാർ.
ഇത്തരം മായ കണ്ടു കോപിച്ചു മഹേശാനി
നേത്രാഗ്നിതന്നിൽ മായയൊക്കെയും ദഹിപ്പിച്ചാൾ.
പിന്നെത്തൻ കരസ്ഥിതമായീടും ത്രിശൂലത്താൽ
ഒന്നു കുത്തിനാൾ ദൈത്യൻ തന്നുടെ ഗളാന്തരെ.
അന്നേരം ദൈത്യഗളത്തിങ്കൽനിന്നൊരു രക്ത-
ബിന്ദു വീണിതു ചെന്നു ഭൂതലേ പതിച്ചപ്പോൾ
അതിൽനിന്നുത്ഭവിച്ചാരായിരം ദാരുകന്മാ-
രതിവിസ്മയം വിധിവരവൈഭവമോർത്താൽ!
പിന്നെയും രക്തബിന്ദു വീണിതു തെരുതെരെ
മുന്നേതുപോലെതന്നെ ദൈത്യരുണ്ടാകുന്നു.
ശോണിതോ[3]ത്ഭവന്മാരാം ഘോരദാനവന്മാരാൽ
ക്ഷോണിയുമാകാശവും പൂർണ്ണമായ് ചമഞ്ഞിതു.
എന്നതു കണ്ടു മാതൃസംഘവും ഭയത്തോടു-
മന്യോന്യമുരചെയ്താർ "എന്തിനിച്ചെയ്യേണ്ടു ഹാ!
രക്തസംഭവദൈത്യപൂർണ്ണമായ് മഹീതലം;
ശക്തിയും ദാരുകനു സമമുണ്ടിവർക്കെല്ലാം;

1. ഭാഷയിൽ പിശാചുക്കൾ എന്നാണ് സാധാരണപ്രയോഗം. കാളിയുടെ കഥയിലും ഒരു വേതാളത്തിനെ കാണുന്നുണ്ട്.

2. "മറിക്കുന്നു" (തി. പാ.)

3. രക്തം.

ഇത്തരമോരോന്നവർ ചൊല്ലി വാഴുന്നേരം
തത്ര ചെന്നിതു ബാലാൽ നാരദമഹാമുനി.
ദക്ഷകനന്നേരം പൂജിച്ചു മുനീന്ദ്രനെ[1]
പാരാതെ കുശലങ്ങളും ചൊല്ലിയോരനന്തരം,
"ലോകവാർത്തകളെല്ലാം ചൊൽക"യെന്നു പറഞ്ഞപ്പോ-
ളാകുലമെന്യേ മുനിശ്രേഷ്ഠനരുൾചെയ്താൻ:—
"ധാതാവു സത്യലോകേ സൗഖ്യമായ് വസിക്കുന്നു;
ഭൂതേശൻ കൈലാസത്തിൽ വാഴുന്നു സുഖത്തോടും;
വൈകുണ്ഠലോകേ സുഖം വാഴുന്നു നാരായണ-
നാകുലമില്ലിവർക്കു മൂവർക്കും സുഖംതന്നെ.
മൂവരും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കന്മാർ;
ദേവകളെയും പാലിച്ചീടുന്നതിവരല്ലോ.
തൽപാദരജസ്സുകൾ ശിരസി[2] ധരിക്കിലോ
കല്മഷം ദുരിതങ്ങളൊക്കെയും നശിച്ചുപോം.
തൽകഥ പറകിലും കേൾക്കിലും ദുരിതങ്ങ-
ളൊക്കെയും നശിച്ചീടും മുക്തിയും വരുമല്ലോ."
ഇത്തരം കേട്ടു കോപാപൂർണ്ണൻ ദക്ഷകൻ ചൊന്നാൻ:—
"നിസ്രൂപനാകുന്ന നീ ചൊന്നതു പോരും! പോരും!
ഭൂതങ്ങളോടൊത്തു നിത്യവും മേവുന്ന
പത്മസംഭവൻ മഹാധന്യനെന്നുമൊത്താൽ!
പൂജിച്ചു വേണ്ടതെല്ലാം നൽകിയ ബലിതന്നെ
വ്യാജേന ബന്ധിച്ചോരു ധർമ്മിഷ്ഠൻ നാരായണൻ!
ഭൂതപ്രേതങ്ങളോടുമൊന്നിച്ചു ചുടലയിൽ
പ്രീതനായ് നൃത്തംചെയ്തു ഭിക്ഷയുമേറ്റു ശിവൻ,
ലജ്ജയെന്നിയെ ദിഗംബരനായ് നടക്കുന്ന-
തിജ്ജനമറിഞ്ഞിട്ടില്ലെന്നതോ നിനച്ചു നീ?

1. ഭോഗത്തിലും കളുമൊട്ടിലും നാരദനെ സ്വീകരിക്കുന്നത് ഇതു ചേർത്തിട്ടില്ല.
2. "മൂർദ്ധ്നി" (തി. പ.)

ക്ഷോണിയിൽ നിറഞ്ഞുള്ള ക്ഷണദാചരന്മാരുകളും
ക്ഷീണതരമായിട്ടും മറഞ്ഞൊളിച്ചു വസിക്കുന്നു.
ഇന്നതുമൂലം ദൈത്യവീരനെസ്സഹിപ്പാ-
നന്യനാരുമില്ല ഞാൻ നിന്തിരുവടിയെയന്യേ.
വിഭോ! പുരന്മാരെ[1] ബ്രഹ്മാദികളുടെ പാലക
ദാനവരെയും കൊന്നു പാലിക്ക ജഗത്രയം."
നാരദനേവം ചൊന്ന സത്യവാക്കുകൾ കേട്ടു
ദാനവരോടു ഘോരം കോപിച്ചു പുരാന്തകൻ.
ഘോരമായട്ടഹാസം ചെയ്തുഗ്രനേത്രാനല-
മിപ്പുരങ്ങളും വറ്റിച്ചു ദഹിപ്പിച്ചിതാൻ.
നാലാമദ്ധ്യായം ഞാൻ ചൊല്ലിനേൻ ചുരുക്കമായ്
പാലോലും മൊഴിമാരേ; ശേഷവും കേട്ടുകൊൾവിൻ!

നാലാമദ്ധ്യായം സമാപ്തം.



1. ത്രിപുരന്മാർ (വിദ്യുന്മാലി, താരകാക്ഷൻ, കമലാക്ഷൻ). ഇവർ ശിവഭക്തന്മാരായിരുന്നുവെങ്കിലും ശിവൻ അവരെ കൊല്ലുകയുണ്ടായി—ദേവന്മാരുടെ സങ്കടം തീർക്കാനെന്നർത്ഥം !!

വന്ദിച്ചു കാളിതാനും താതനോടറിയിച്ചു-
“ഇനി ഞാനെന്തുചെയ്‌ക വേണമെന്നരുൾചെയ്‌ക.”
എന്നതുകേട്ടു മഹാദേവനരുൾചെയ്തു-
“ഇനി നീ ദാരുകനാം ദൈത്യനെ വധിക്കേണം!
ബലവാനവനിരണ്ടായിരം ഗജതുല്യ
ബലവുമുണ്ടു മായാബലവുമുണ്ടു പാരം.[1]
നാരിമാർക്കൊഴിഞ്ഞാർക്കും കൊന്നുകൂടായ്‌കകൊണ്ടു
പാരാതെ ചെന്നവനെ വധിച്ചു വരിക നീ.”
എന്നതു കേട്ടനേരം കാളിയുമുണർത്തിച്ചു-
“ഇനി ഞാൻ ഭഗവൽകൃപകൊണ്ടവൻ തന്നെക്കൊൽവൻ!
ഇന്നു വാഹനായുധസേനകൾ നൽകീടണം-”
എന്നതു കേട്ടനേരം ശങ്കരനരുൾചെയ്തു:—
“വക്രമായോരു ഖഡ്ഗം, തോമരം, ത്രിശൂലവും,
ചക്രവും, മുൽഗരവും, ചാപവുമിവയെല്ലാം
ഇന്നു ഞാൻ നൽകീടുവൻ ത്വൽസഹായാർത്ഥം പുന-
രൊന്നിച്ചു നൂറുകോടി ഭൂതങ്ങളും ഗമിച്ചീടും.
പിന്നെയും ശൂലികളും[2] പോന്നീടും നിരവധി
ചെന്നു നീയവരോടും ദൈത്യനെ വധിച്ചാലും.
എത്രയും ഘോരരൂപമായോരു വേതാളിതാ-
നന്തരമോരോ കൈലാസാചലേ വസിക്കുന്നു.
ചെന്നവളുടെ കഴുത്തേറി നീ ഗമിച്ചാലു-
മിന്നു കൗണ്ഡികൻ[3] കാളിതന്നീടുമവളെയും.”
എന്നതു കേട്ടനേരം കാളിയും താതൻതന്നെ
വന്ദിച്ചു നമസ്കരിച്ചാശീർവ്വാദവും വാങ്ങി!
ആയുധങ്ങളുംവാങ്ങി ഭൂതജാലങ്ങളോടും
വായുവേഗേന ചെന്നാൾ കൈലാസോത്തരദേശേ.

---

1. “ബലവാനവൻ മായാബലവുമുണ്ടുപാരം” (തി. പ.)
2. ഭൂതങ്ങളുടെ വകഭേദം.
3. ഈ സ്ഥാനത്ത് കയ്യെഴുത്തിൽ ‘പുണ്ഡരീകാക്ഷ’നാണ്.

കാനനേ മറഞ്ഞിരുന്നീടുന്ന മാതൃക്കളും
ക്ഷീണതയോടും[1] ചെന്നു കാളിയെ വണങ്ങിനാർ.
നന്ദിച്ചു കാളിതാനും സോദരിമാരെപ്പുന-
ന്നന്യൂനമോദമവരൊന്നിച്ചു പുറപ്പെട്ടു.
മാതൃസേനകളോടും ഭൂതജാലങ്ങളോടും
മാതൃക്കളേഴുപേരും ദാരകപുരം പുക്കാർ.
സന്താപം നാലുപുറം വളഞ്ഞു സൈന്യങ്ങളു-
മുത്തരമോരി ചെന്നു വാണിതു മാതൃക്കളും.
ഭൂതങ്ങളുടെ സിംഹനാദഘോഷങ്ങൾകൊണ്ടും,
മാതൃസേനകളുടെ തൊണ്ണാലിശബ്ദം[2]കൊണ്ടും,
വേതാളിതന്റെ 'ഫീ' 'ഫീ' ശബ്ദഘോഷങ്ങൾകൊണ്ടും,
ഭൂതങ്ങൾ മുഴക്കുന്ന ഭേരീശബ്ദങ്ങൾകൊണ്ടും,
ശൂലികളാർക്കുന്നോരു ഉഗ്രഹശബ്ദംകൊണ്ടും,
കാളിതന്നട്ടഹാസഘോരശബ്ദങ്ങൾകൊണ്ടും,
വാരണവാജിരഥനേമിഘോഷങ്ങൾകൊണ്ടും,
പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.

കാമിനി മണ്ഡോദരിയൊന്നിച്ചു ദിവാനിശം
കാമലീലകൾചെയ്തു ദാരകൻ വസിക്കുംപോൾ,
ഘോരശബ്ദങ്ങൾ കേട്ടു സംഭ്രമിച്ചെഴുന്നേറ്റു
കാരണമറിയാനായ് ദൂതനെ നിയോഗിച്ചാൻ.

ചെന്നവനന്തരമാം ഗോപുരം കടന്നപ്പോൾ
നന്ദിതാൻ കണ്ടു പൊത്തിപ്പിടിച്ചു കോപത്തോടും,
താഡിച്ചങ്ങൊരുവൃക്ഷം കണ്ഠത്തിൽ കെട്ടിവിട്ടാൻ;
പീഡിച്ചു ദൂതൻ ചെന്നു ദാരകനോടു ചൊന്നാൻ.
"ദാനവരാജ! ശത്രുകാനനദാവാനല!
ദീനനാമെന്നെപ്പരിപ്പാലിച്ചുകൊള്ളേണമേ.
വൈരികൾ പിടിപെട്ടു കണ്ഠത്തിൽ ബന്ധിച്ചോരു
ദാരുതൻ ഭാരംകൊണ്ടു ദീനത പെരുകുന്നു.

1. 'സേനകളോടും' (ഭി. പ.)    2. പേജ് 158, വരി 11.

നിത്യവും മദ്യപാനം ചെയ്തു കാന്തയോടൊത്തു
മത്തരായ് വാഴുന്നവർ[1] വാർത്തയെന്തറിയുന്നു?
സംഖ്യയില്ലാത്ത ശത്രുസേനകളും ചുഴലവും
ശങ്കകൂടാതെ വന്നു നില്ക്കുന്നു രണത്തിനായ്,
ഏഴുനാരിമാരവർക്കാശ്രയമാകുന്നിതു-
മേഴിലുമൊരുനാരി നാഥയെന്നതും തോന്നും.
ആയവളുടെ ഗാത്രങ്ങൾ നഗിരിസമ-
മായതപീനങ്ങ[2]ളായിരട്ടു ജംഘങ്ങളും,
തീക്കനൽപോലെ വൃത്തനേത്രങ്ങളും മൂന്നുണ്ടവൾ-
ക്കർക്കരശ്മികൾ[3]പോലെ നാലുണ്ടു ദംഷ്ട്രങ്ങളും,
ഭൈരവനാദം കേട്ടാലേവരും വിറച്ചുപോം,
ഘോരയാമവൾക്കു പേർ കാളിയെന്നാകുന്നുപോൽ!
ശൂലചക്രാസിചാപാദ്യായുധങ്ങളുമുണ്ടു
കാലനിന്നൊരു നാരീരൂപമായ് വന്നപോലെ.
ഇന്നു ഞാൻ പലതരം പറഞ്ഞിട്ടെന്തു കാര്യം
ചെന്നവളുടെ രൂപം കാണുമ്പോളറിഞ്ഞീടാം."
ഇത്തരം ദൂതവാക്യം കേട്ടു രാജകൻ ചൊവ്വ
ചിത്തസംഭ്രമം പൂണ്ടു ചിന്തചെയ്തുക്ഷണേന
ദൂതനെസ്സന്താപനം ചെയ്തയച്ചോരനന്തരം
ചേതസ്സുറപ്പിച്ചു മന്ത്രികളോടു ചൊന്നാൻ:—
"വീരനാം നമ്മോടിന്നു സംഗരം ചെയ്തിടുവാൻ
നാരിമാർ വന്നതോർത്താലെത്രയും ചിത്രം ചിത്രം.
ചെന്നരിസൈന്യമെല്ലാം സംഹരിച്ചാളും നിങ്ങൾ
കന്യകമാരെബ്ബന്ധിച്ചിങ്ങുകൊണ്ടന്നീടുവിൻ!"
ഇത്തരം രാജകന്റെ ശാസനം കേട്ടനേര-
മുത്തമന്മാരാമെട്ടു മന്ത്രികൾ പുറപ്പെട്ടാർ.

---

1. "മത്തരായ്വാഴുന്നവൻ" (ഭി. പ.)
2. നീണ്ടു തടിച്ചുള്ള.
3. 'രവിരശ്മികൾ' (ഭി. ശ.) മൂലപാഠത്തിനു സമാധാനവും ഇല്ല.

ധൂമ്രനും, ധൂമ്രാക്ഷനും, കരകൻ, ജയന്ധനും,
താമ്രാക്ഷൻ, കൃപാണനും, ബാണനും, ഖഡ്ഗനൻതാനും,
എന്നിവരെട്ടു മന്ത്രിശ്രേഷ്ഠന്മാർ സൈന്യങ്ങളോ-
ടൊന്നിച്ചു പുറപ്പെട്ടു പോർക്കളം പുക്കനേരം,
ഭൂതസംഘങ്ങളോടും കാളിയെക്കണ്ടവർക്കു
ഭീതിയും വിസ്മയവും കോപവുമുണ്ടായ്വന്നു.
അന്തമില്ലാതെയുള്ള ദൈത്യസേനയെക്കണ്ടു
സന്തോഷത്തോടു ഭദ്രകാളിയുമലറിനാൾ.
ഭൈരവമായ കാളിതന്നുടെ നാദം[1] കേട്ടു
പാരതിൽ തെരുതെരെ വീണിതു ദാനവന്മാർ.
ഭൂതവൃന്ദവും ദൈത്യസേനയും തമ്മിൽ പിന്നെ
ചേതസി കോപത്തോടും സംഗരം തുടങ്ങിനാർ.
ശസ്ത്രാസ്ത്രവൃഷ്ടികൊണ്ടു മൂടിനാർ പരസ്പരം
ചിത്രമെന്നേ ചൊല്ലാർ കണ്ടുനിന്നവരെല്ലാം.
ഖഡ്ഗസായകശൂലപട്ടസപരശ്വധ—
മുൽഗരപ്രാസഗദാതോമരവല്ലാദികൾ
അന്യോന്യം പ്രയോഗിച്ചുതേറ്റു സേനകൾക്കെല്ലാം
ഛിന്നമായ്വന്നു കാലും കരവുമുരവും.
വീരരായുള്ള ജനം നേരെ പൊരുതടുക്കുന്നു;
ഭീരുക്കളായുള്ളവരോടിയൊളിക്കുന്നു;
ഘോരസംഗരം ചെയ്തു ശൂരന്മാർ മരിക്കുന്നു;[2]
വാരണങ്ങളും ചത്തു ഭൂമിയിൽ പതിക്കുന്നു;
ചോരകളോരോവഴി പ്രവാഹമായൊലിക്കുന്നു;
ഭൈരവിതന്റെ നാദം നീളവേ പരക്കുന്നു;
പല്ലുകൾ കടിക്കുന്നു; തല്ലുകൾ തടുക്കുന്നു;
വില്ലുകൾ കുലയ്ക്കുന്നു; നില്ലെന്നാർത്തലയ്ക്കുന്നു;

1. 'നാദം' (തി. പ.) നാദത്തിനാണ് അധികം സ്വാരസ്യം.
2. ഈ രണ്ടു വരികൾ തി. പതിപ്പിലില്ല.

മുഷ്ടികൊണ്ടിടിക്കുന്നു; ദൃഷ്ടികൾ[1] ചുവക്കുന്നു;
കഷ്ടമെന്നുരക്കുന്നു; പട്ടറ്റു[2] കിടക്കുന്നു;
അമ്പുകൾ തറക്കുന്നു; കമ്പംപൂണ്ടൊഴിക്കുന്നു;
വമ്പുകളുരക്കുന്നു; കമ്പിട്ടു കളിക്കുന്നു;
ഇത്തരമോരോ യുദ്ധഘോഷങ്ങളുണ്ടായതു
വിസ്തരിച്ചുരചെയ്യാനാവതല്ലാതവണ്ണം.
ഇത്തരം ഘോരമായ സംഗരെ കാളിതാനും
ദൈത്യസേനയെക്കൊന്നു വീഴ്ത്തിനാൾ തെരുതെരെ.
പിന്നെ വേതാളിയോടു ചൊല്ലിനാൾ "വൈകാതെ നീ,
തിന്നാലും ശവമെല്ലാം രക്തപാനവും ചെയ്ക!
കൂളികൾ കൂടെപ്പോന്നവർക്കും കൊടുക്കെ"ന്നു
കാളിതൻ വാക്കു കേട്ടു മോദേന വേതാളിയും,
സന്തോഷം കൂളികളോടൊന്നിച്ചു പുറപ്പെട്ടു
രക്തപാനവുംചെയ്തു നൃത്തവും തുടങ്ങിനാൾ.
ദൈത്യന്മാരുടെ ശവസഞ്ചയം വേതാളിയും
പത്തുമയ്യളും നൂറുമൊന്നിച്ചു തിന്നീടിനാൾ.
എല്ലുകൾ കടിക്കുന്ന ശബ്ദഘോഷങ്ങൾ കേട്ടാൽ
പല്ലുകൾ വജ്രംകൊണ്ടു നിർമ്മിച്ചതെന്നു തോന്നും.
ഉത്തമമിതെന്നുകോടി മാംസശവം
സന്തോഷം ഭക്ഷിച്ചൊട്ടു തൃപ്തിയായ് വേതാളിയും,
രക്തനദികളിൽ മുങ്ങിയും കുളിയിട്ടും[3]
രക്തപാനവും ചെയ്തു നൃത്തവും തുടങ്ങിനാൾ.
എന്നതുപോലെതന്നെ കൂളികൾ ദൈത്യശവം
തിന്നുള്ളു രക്തപാനംചെയ്തതി തൃപ്തി പൂണ്ടാർ.
അനന്തരം കാളിതാനും ശൂലചക്രാസികളാൽ
കൊന്നു വീഴ്ത്തിനാൾ ദൈത്യമന്ത്രികളെല്ലാരെയും.

---

1. "കണ്ണുകൾ" (തി. ന.) കണ്ണുകളുടെ നിറം മാറുന്നതാണോ? കോപംകൊണ്ടു കണ്ണു" ചുവക്കുന്നതു" സ്വാഭാവികവുമാണു".
2. മരിച്ചു".
3. "മുങ്ങിയിട്ടും" (തി. പ.) വള്ളുവനാടൻ ഭാഷ 'കുളിയിട്ടു' എന്നാണു".

ഘോരകാരതയുള്ള ദൈത്യസേനകളോടിപ്പോയാർ;
നാകികൾ കാളിതന്നെപ്പുഷ്പവർഷവും ചെയ്താർ.
ദാനവദൈത്യന്മാരെക്കൊന്നതു കണ്ട നേരം
സാനന്ദം മാതൃക്കളും കാളിയെ വാഴ്ത്തീടിനാർ.
നല്ലോരു ജയശ്രീയാം സഖിയോടൊരുമിച്ചു
കല്യാണമോടും തത്ര വാണിതു കാളിതാനും.
പഞ്ചമമദ്ധ്യായം ഞാൻ ചൊല്ലീടിനേൻ ചുരുക്കമായ്
ചഞ്ചലമിഴിമാരേ! ശേഷവും കേട്ടുകൊൾവിൻ!

അഞ്ചാമദ്ധ്യായം സമാപ്തം.



## ആറാമദ്ധ്യായം

'ദാരുകനിനി വന്നു കാളിയോടെതിർത്തീടും
പോരതിഘോരമായിട്ടുണ്ടാകമുന്നേരം;
ഇന്നുള്ള വഴിപോലെ കാണേണം നമുക്കെല്ലാ'-
മെന്നു ചിന്തിച്ചു ദേവവൃന്ദവും മുനിമാരും
ആകാശമാർഗ്ഗേ വന്നു നിറഞ്ഞാരനന്തരം
ലോകൈകമാതാവായ കാളിയെക്കണ്ടീടിനാർ
ദേവിയെക്കണ്ടു വന്ദിച്ചത്രയും ഭക്തിയോടും
ദേവതാപസഗണം സ്തുതിച്ചു തുടങ്ങിനാർ:—
"ലോകനിർമ്മാണസ്ഥിതിസംഹാരശീലേ! ദേവി![1]
ശോകനാശിനി! ഭക്തവത്സലേ! നമോസ്തുതേ.
(രുദ്രകോപാഗ്നിജാതേ! ഭദ്രായിനി! ശിവേ!
ഭദ്രകാളീതി ലോകവിശ്രുതേ! നമോസ്തുതേ.
പത്മസംഭവമുഖ സർവ്വദേവാംശജാതേ!
പത്മലോചനേ! പത്മഭൂഷണേ! നമോസ്തുതേ!)[2]
ചാമുണ്ഡാ,[3] ഭദ്രകാളീ ചണ്ഡികേ[4]ത്യാദികളാം
നാമങ്ങളുള്ള മഹാദേവി! നമോസ്തുതേ!
വാരിജോത്ഭവവന്ദ്യേ! മാരനാശനസുതേ!
വാരിജനേത്രാനുജേ![5] നിൻപാദം വണങ്ങുന്നേൻ.
മന്ത്രഖണ്ഡിതദൈത്യേ![6] മന്ത്രികണ്ഡലധരേ!
സന്താപഹരേ! ദേവി! നിൻപാദം വണങ്ങുന്നേൻ.

---

1. "......സംഹാരേ! മഹാദേവി" (തി. പ.)

ഈ സ്തോത്രം ദേവിയെ സൃഷ്ടിസ്ഥിതിസംഹാരകർത്ത്രിയായി സങ്കല്പിച്ചുകൊണ്ടു ചെയ്യുന്നതു്. കാളിയെപ്പററി ഭാരതേ കാണുന്നതായ സങ്കല്പങ്ങളെല്ലാം ഇതിൽ ഒതുക്കുവാൻ ശ്രമിച്ചുപോലിരിക്കുന്നു.

2. ഈ നാലു വരികൾ തി. പതിപ്പിൽ കാണുന്നില്ല.

3. ചണ്ഡൻ, മുണ്ഡൻ എന്ന അസുരരെ കൊന്നതുമൂലമായ പേരു്.

4. കോപശീല.

5. കൃഷ്ണാവതാരത്തിനു മുമ്പു് രോഹിണിയിൽ ജനിച്ച ദേവിയെ സൂചിപ്പിക്കുന്നു.

6. മന്ത്രംകൊണ്ടു ദൈത്യനെ ഖണ്ഡിച്ചവൾ (ബഹുവ്രീഹിസമാസം). ദാരുകവധം സൂചിപ്പിക്കുന്നു. ദാരുകവധം വിവരിക്കുന്ന ഗ്രന്ഥങ്ങളിൽ ഉള്ളു് ഈ ഘട്ടത്തിൽ അസ്പഷ്ടമാണു്.

ആശ്രമങ്ങളെ മലമൂത്രങ്ങൾ നിറച്ചവ-
48 രാശ്രമം മുനിപത്നിമാരെയും[1] ഹരിക്കുന്നു;
വാപികൾ കൂപങ്ങളും തീർത്ഥങ്ങളിവയെല്ലാം
50 പാപികൾ തൂർത്തിടുന്നു; കഷ്ടമെന്താവതോർത്താൽ.
ഇത്തരമവരോരോ ദുഷ്ടതചെയ്യുന്നതു
52 വിസ്തരിച്ചറിയിപ്പാനാവതല്ലൊരുവർക്കും.
നാകലോകവും[2] വിട്ടു നാകികളെല്ലാവരു-
54 മാകുലത്തോടു മുനിവൃന്ദവും ഭയത്തോടും
അന്നപാനാദികളും കൂടാതെ ഗുഹകളിൽ
56 ചെന്നൊളിച്ചനുദിനം വാഴുന്നു വിവശരായ്.
ലോകത്തെ രക്ഷിപ്പതിന്നവതാരംചെയ്ത[3]
58 ലോകനായികേ! തവ ചേതസി കരുണയാ
ദാരുകാസുരൻതന്നെ വധിച്ചു ലോകത്രയം
60 കാരുണ്യവാരാന്നിധേ! പാലിച്ചുകൊള്ളേണമേ."
ഇത്തരം ദേവഗണം സ്തുതിച്ചോരനന്തരം
62 ചിത്തകാരുണ്യം പൂണ്ടു കാളിയും മോദത്തോടും
ആനന്ദാമൃതപരിപൂർണ്ണമാം കടാക്ഷത്താൽ
64 ദീനരാമവർകളെ മന്ദമായ് കടാക്ഷിച്ചാൾ.
ദേവിതൻ കടാക്ഷമാമമൃതരസംകൊണ്ടു
66 ദേവതാപസഗണമെത്രയുമാനന്ദിച്ചാർ.
ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങൾകൊണ്ടും,
68 ഘോരമാം ഭൂതഗണ സിംഹനാദങ്ങൾകൊണ്ടും,
വേതാളീമുഖോൽഗതാട്ടഹാസശബ്ദംകൊണ്ടും,
70 ഭീതിപൂണ്ടിതു ലോകവാസികളെല്ലാവരും.
കാളിയും യുദ്ധത്തിനായുറച്ചു നിന്നീടിനാൾ.
72 മേലത്തിലദ്ധ്യായമിന്നാറു ഞാൻ ചൊല്ലീടുന്നേൻ.

ആറാമദ്ധ്യായം സമാപ്തം.

---

1. "ആശ്രമമുനിപത്നിമാരെയും—" (തി. പ.) ഇതിലെ ആശ്രമശബ്ദത്തിനു അർത്ഥമില്ല. അത്രയുമല്ല പ്രാസഭംഗവുമായി. താളിയോലഗ്രന്ഥങ്ങളിൽ ഇല്ലാത്തതുകൊണ്ട്" എന്ന പാഠം.

2. 'നാഗലോകം' (തി. പ.) പ്രമാദമെന്നു സ്പഷ്ടം.

3. "ലോകത്തെ രക്ഷിപ്പതിന്നവതാരംചെയ്തോരു—" (തി. പ.)

## ഏഴാമദ്ധ്യായം.

മന്ത്രികളെട്ടുപേരും സംഗരെ മരിച്ചതു-
മന്തമില്ലാത ദൈത്യസേനകളും നശിച്ചതും.
കേട്ടതികോപംപൂണ്ടു മാതകൻ മഹാവീരൻ[1]
വാട്ടമെന്നിയെ പുറപ്പെട്ടിതു യുദ്ധത്തിനായ്.
സുന്ദരീമണിമൌലിയാകിയ മനോമരി
തന്നോടു രഹസ്യമായ് മാതകൻ ചൊല്ലീടിനാൻ:—
"പണ്ടു നാന്മുഖൻ മമ നൽകിയ മന്ത്രമേയ-
മുണ്ടതു ജപിക്കിലോ സംഗരെ ജയം വരും;
എന്നതുകൊണ്ടു നീയുമെപ്പോഴും ജപിച്ചാലു-
മിന്നു ഞാൻ മന്ത്രമേയം നിന്നോടു ചൊല്ലീടുവൻ.
ശത്രുക്കളറികിലോ മന്ത്രങ്ങളും ഫലിച്ചീടാ.
സത്യമിന്നതുകൊണ്ടു ഗൂഢമായ് ജപിക്ക നീ!
എന്നരചെയ്തു മന്ത്രയുഗവുമുപദേശി-
ച്ചുന്നതരാഗം ഗാഢം പുണർന്നു പുറപ്പെട്ടാൻ.
സൌവർണ്ണകിരീടഹാരാംഗദാദികളാലേ
സർവ്വാംഗമലങ്കരിച്ചുത്തമതേജസ്സോടും
ചിത്രമാം രഥം വലംവെച്ചതിലേറീടിനാൻ.[2]
ഛത്രചാമരങ്ങളും ശോഭിച്ചു ചുഴലവും
മേരുതന്മൂർദ്ധ്നി സൂര്യനുജ്ജ്വലിക്കുന്നപോലെ[3]
മാതകൻ മഹാരഥമദ്ധ്യത്തിൽ വിളങ്ങിനാൻ.
ദൈത്യമാനവസൈന്യമാകവേ പുറപ്പെട്ടാർ;
ധാത്രിയും ദൈത്യന്മാരാൽ പൂർണ്ണമായ്വന്നിതപ്പാരം.
മാനവസേനകൾക്കു സംഖ്യയുമില്ല പാർത്താൽ;
മാനവും ബലവുമുണ്ടേററവുമെല്ലാവർക്കും.

---

1. 'മഹാരഥൻ' (തി. പ.)
2. പോരാളികളുടെ പഴയ ആചാരം.
3. "മേരുവിൻ മൂർദ്ധ്നി സൂര്യനുദിക്കുന്നതുപോലെ" (തി. പ.) ഇതു പ്രകൃതിവിരുദ്ധമാണു".

വാരിധിതുല്യഘോഷ ദൈത്യസേനകളോടും,
ഭേരിമൃദംഗമുഖ്യവാദ്യഘോഷങ്ങളോടും,
അഞ്ജനഗിരിയെക്കാളുന്നതഗാത്രന്മാരാം
കുഞ്ജരകോടിയോടു മർത്ത്യ[1]രഥത്തോടും,
സംഖ്യയില്ലാതെ ഖര[2]വാജിവൃന്ദങ്ങളോടും,
ശങ്കയും കൈവെടിഞ്ഞു ദാരുകൻ ഗമിച്ചുടൻ
ഉത്തരദ്വാരദേശം കടന്നു ചെന്നനേരം
തത്ര കാളിയെക്കണ്ടു വിസ്മയം പൂണ്ടീടിനാൻ.
സംഖ്യയില്ലാത്ത ദൈത്യശവങ്ങളും കിടപ്പതു
സങ്കടത്തോടു കണ്ടു കോപിച്ചു ദാരുകനും.
ഭൈരവനാദത്തോടും കാളിയോടുരചെയ്തു-
"നാരി നീ ദൈത്യന്മാരെ കൊല്ലുവാനെന്തുമൂലം?
ഇന്ദ്രജാലങ്ങൾകൊണ്ടോ, മായകൾകൊണ്ടോ, കൊല്ലീ-
ടിനു നീ ദൈത്യന്മാരെക്കൊന്നതു മഹാമൂഢേ!
ഇന്നിവരൊന്നല്ലാതെ നാരിമാർക്കുണ്ടോ വീര്യ-
മെന്നുമേ നാരീജനം ജയിച്ചു കേൾപ്പില്ല ഞാൻ!
വിക്രമമുണ്ടെന്നോർത്തു ഗർവ്വമുണ്ടെന്നാകിലോ
നില്ലു! നില്ലു! നീ മമ മുന്നിലിന്നാക്ഷണം.
പെണ്ണുങ്ങളായവരെ കൊല്ലരുതതുകൊണ്ടു
കർണ്ണനാസികാച്ഛേദം ചെയ്തു ഞാൻ വിട്ടീടുവൻ!"
ഇത്തരമുരചെയ്തു ദാരുകൻ കോപത്തോടു-
മസ്ത്രശസ്ത്രങ്ങൾകൊണ്ടു വർഷവും തുടങ്ങിനാൻ.
ദാരുകാസ്ത്രങ്ങളെല്ലാം ഭേദിച്ചു കാളിതാനും[3]
ഘോരസായകവർഷം ചെയ്തുകൊണ്ടലറിനാൾ.
അസ്ത്രങ്ങളൊന്നും ഫലിച്ചീടാഞ്ഞു ദൈത്യരാജൻ
ചിത്തത്തിലോർത്തു ദിവ്യാസ്ത്രങ്ങളെ പ്രയോഗിച്ചാൻ.

1. പല്ലക്കാണ്.
2. കഴുത.
3. 'കാണിനേരം' (വി. പ.) ഈ പാഠംകൊണ്ട് അനുപ്രാസത്തിനു വിഘ്നമുണ്ട്.

ആസുരം, മൈത്ര്യാസ്ത്രവും, രാക്ഷസം, പൈശാചവും,
ഭാസുരം, മായാസ്ത്രം, മിത്ര്യാദിയാം ദിവ്യാസ്ത്രങ്ങൾ
ദൈത്യേന്ദ്രൻ പ്രയോഗിച്ചതൊക്കെയും കാളിതാനും
പ്രത്യസ്ത്രമെയ്തു നശിപ്പിച്ചതു കണ്ടനേരം,
സത്വരം ബ്രഹ്മദണ്ഡമെടുത്തു, ഭക്തിയോടു-
മുത്തമമന്ത്രജാപം ജപിച്ചു, ദാരികനും
"ഇന്നു നിന്നുടെ ഗാത്രം ഭസ്മമാക്കീടുവൻ ഞാൻ!"
എന്നുരചെയ്തു, ബാഹുവീര്യമോടെയച്ചുതേ!
കല്പാന്താനലപ്രഭമായീടും ബ്രഹ്മദണ്ഡം
കെല്പോടു വരുന്നതു കണ്ടോരു ദേവന്മാരും,
താപസന്മാരും, വിപ്രവൃന്ദവും ഭയപ്പെട്ടു
താമപന വിരിഞ്ചനെ സ്തുതിച്ചു ചൊല്ലീടിനാർ:—
"പങ്കജാസന! ജയ! പങ്കനാശന! ജയ!
സങ്കടം തീർത്തു പാലിക്കേണമേ! ജഗത്ത്രയം.
ഉത്തമം തവദണ്ഡം നിന്തിരുവടി മുന്നം
ദൈത്യനു കൊടുക്കയാൽ വന്നിതു നാശമേവം.
ഘോരമാം ദണ്ഡമിന്നു ദേവിയുടെ നേരെ
ദാരികനയച്ചതു പാരമായ് ജ്വലിക്കുന്നു.
പ്രത്യസ്ത്രമില്ലായ്കയാൽ നിന്നുടെ കരുണയാ
സ്വസ്തി നൽകേണം ഭദ്രകാളിക്കും ലോകങ്ങൾക്കും."
ഇത്തരമെല്ലാവരും പ്രാർത്ഥിച്ചു നില്ക്കുന്നേര-
മെത്രയും മന്ദഗതിയായ് വന്നു മഹാദണ്ഡം.
അപ്പോഴേ കാളിതാനും യുദ്ധഭൂമിയിൽനിന്നു
വില്പാട്[1]വാങ്ങി ശ്രമം തീർപ്പാനായിരിക്കുംപോഴേ
സത്വരം കാത്യായനീദേവിയുമെഴുന്നള്ളി
പുത്രിയാം കാളിയോടു സാദരമരുൾചെയ്തു:—
"എന്തു നീ യുദ്ധമുപേക്ഷിച്ചു പോന്നതു വത്സേ!
ഹന്ത! തേ പരിശ്രമമേറ്റമുണ്ടാകകൊണ്ടോ?

1. കൈതൊഴുതൽ ചെല്ലുന്ന ഭാഗം. 'പില്പാട്' എന്ന തി. ഫ. പാഠത്തിന് ശ്രുതത്തിൽ അർത്ഥമില്ല.

ദാരുകൻതന്നെ വധിച്ചീടുവാനുപായം ഞാൻ
പാരാതെ ചൊല്ലീടുവൻ ഖേദിക്കവേണ്ട ബാലേ!
ഉത്തമങ്ങളായ്‌ രണ്ടു മന്ത്രങ്ങൾ ദാരുകനു
ചിത്തമോദേന പണ്ടു നൽകിനാൻ ചതുർമ്മുഖൻ.
ഉത്തമമന്ത്രദ്വയം ഗ്രഹിക്കാതൊരുനാളും
ദൈത്യവീരനെക്കൊൽവാനാവതല്ലൊരുവർക്കും.
ദാരുകൻ തന്റെ കാന്തയാകിയ മനോദരി
സാരമാം മന്ത്രദ്വയം ഗ്രഹിച്ചു ജപിക്കുന്നു.
ചെന്നവളോടു നന്നായ്‌ പറഞ്ഞു മന്ത്രദ്വയ-
മിന്നു ഞാൻ ഗ്രഹിച്ചിങ്ങു വരുവൻ വൈകീടാതെ."
എന്നതുംചൊല്ലി തത്ര മറഞ്ഞു കാത്യായനി
ചെന്നിതു മനോദരിതന്നുടെ ചാരത്തിങ്കൽ.
വിപ്രകന്യകാവേഷം പൂണ്ടൊരു ഗൌരിതന്നോ-
ടപ്പോഴേ മനോദരി ചോദിച്ചാൾ മധുരമായ്‌:—
"ബന്ധുരകളേബരേ! ബന്ധൂകസമാധരി!
സിന്ധുരസമഗതേ! ബാലികേ! നീയാരെടോ?
എന്തു നീയിത്ര കൃശയാവതിന്നൊരുമൂല-
മെന്തു നിന്നഭിലാഷമെന്നതും ചൊല്ലീടുക?"
എന്നതുകേട്ടവളും മന്ദമായുരചെയ്താൾ:—
"ഇന്നു ഞാനൊരു വിപ്രകന്യയാകുന്നു ഭദ്രേ!
എത്രയും ദരിദ്ര ഞാനെന്നതുമൂലം മമ
ഗാത്രമിത്തരം കൃശമായതെന്നറിഞ്ഞാലും."
എന്നതുകേട്ടു മനോദരിയും ചൊല്ലീടിനാ-
"ഇന്നു നീ വൈകീടാതെ ഭോജനംചെയ്ക ബാലേ!
നിന്നുടെ ദാരിദ്ര്യങ്ങളൊക്കയും തീർത്തീടുവ-"
നെന്നതു കേട്ടു നേരം കന്യകതാനും ചൊന്നാൾ:—
"ദാനവശ്രേഷ്ഠനായ ദാരുകൻ നിയോഗത്താൽ
ഞാനിന്നു വന്നതെന്നു ധരിക്ക മനോഹരേ!

എത്രയും ഘോരമായ സംഗരത്തിങ്കൽ തവ
108 ഭർത്താവു പരവശനായിതെന്നറിഞ്ഞാലും.
ഉത്തമങ്ങളായ് രണ്ടു മന്ത്രങ്ങൾ ദൈത്യേശഭാ-
110 നാത്മജേ! നിനക്കുപദേശിച്ചേനെന്നു ചൊന്നാൻ.
ഇന്നവർതന്നെ മന്ത്രം ജപിച്ചാൽ മതിവരാ,
112 ചൊന്ന നിങ്ങടെ മന്ത്രം ഗ്രഹിച്ചു ജപിച്ചാലും!
എന്നവൻ ചൊൽകമലമിന്നതൊന്നതു വന്നോൻ.
114 ധന്യേ! നീ മന്ത്രദ്വയമുപദേശിക്ക മമ.
എത്രയും ഭക്തിയോടും ജപിച്ചീടുവൻ ഞാനു-
116 മത്രയുമല്ല പുനരൊന്നുണ്ടു കേട്ടീടുക:—
മംഗലമന്ത്രദാനം ചെയ്യുന്ന നാരിമാർക്ക്
118 മംഗല്യസൂത്രനാശമെന്നുമേ വന്നുകൂടാ.
ഉത്തമമന്ത്രദാനം ചെയ്കയാൽ നാരീജന-
120 മെത്രപേരുണ്ടു ഭർത്താവൊന്നിച്ചു സുഖിച്ചവർ.
എന്നതുകൊണ്ടു മന്ത്രദാനം നീ ചെയ്തീടുക
122 നിന്നുടെ ഭർത്താവിനു ഗുണങ്ങൾ വരുവാനായ്.
പോരതിൽ ജയിച്ചു നിൻ ഭർത്താവു വന്നാൽ മമ
124 ദാരിദ്ര്യമെല്ലാം തീരുമില്ല സംശയമേതും"
ഇത്തരമവളുടെ ചാടുവാക്യങ്ങൾ കേട്ടു
126 ചിത്തവിശ്വാസം വന്ന കാരണാ മനോഹരി
വിപ്രകന്യകാവേഷം ധരിച്ച കാത്യായനി-
128 ക്കപ്പോഴേ മന്ത്രദ്വയമുപദേശിച്ചീടിനാൾ.
അന്നേരമവൾ ചൊന്നാ"ളുത്തമേ യാതൊരിത
130 ചൊന്ന ഞാൻ വനം തന്നിലിന്നു ജപിച്ചീടാം."
എന്നതുചൊല്ലി മറഞ്ഞപ്പോഴേ കാത്യായനി
132 ചെന്നാശു കാളിക്കുപദേശിച്ചാൾ മന്ത്രദ്വയം.
ഉത്തമമന്ത്രദ്വയം ഗ്രഹിച്ചോരനന്തരം
134 എത്രയും മോദംപൂണ്ടു കാളിയും കോപത്തോടും,

ഘോരമായത്തു രണഭൂമിയിൽ ചെന്നു ബാണ-
ധാരകൾകൊണ്ടു ദൈത്യരാജനെ മൂടിനാരം.
തേരുമായുധങ്ങളും ചാപവും പൊടിഞ്ഞുപോയ്
പാരമാമഴൽപൂണ്ടു മാതകൻ ഭയത്തോടും,
ഘോരമാം ബ്രഹ്മദണ്ഡമയച്ചാനതുകണ്ടു
ഘോരബാണങ്ങൾകൊണ്ടു കാളിയും തടുത്തുതേ!
ഉഗ്രമാം ബ്രഹ്മദണ്ഡം നിഷ്ഫലമായ നേരം
വ്യഗ്രതപൂണ്ടു ചിന്തിച്ചു നിന്നാനസുരേന്ദ്രൻ.
ഘോരമാം ബ്രഹ്മദണ്ഡം നിഷ്ഫലമായമൂലം
വൈരികളറിഞ്ഞിതു മന്ത്രമെന്നതു നൂനം.
ഇന്നതു ചോദിക്കേണമെന്നോർത്തു ദൈത്യേന്ദ്രനും
ചെന്നാശു മനോഹരിതന്നോടു ചോദ്യംചെയ്താൻ.
"മന്നിനീകുലമൗലിമാലികേ! മനോഹരേ!
മീനലോചനേ! മമ വല്ലഭേ! മനോഹരി!
പോരിനായ് പുറപ്പെട്ടു ഞാനതു പോയശേഷ-
മാരെന്നാകിലുമത്ര വന്നിതോ? ചൊൽക ബാലേ!"
അന്നേരം മനോഹരി ചൊല്ലിനാൾ "ഒരു വിപ്ര-
കന്യക തവ നിയോഗത്തിനാലത്ര വന്നാൾ.
"സംഗരേ മമ ജയം വന്നുകൂടുവതിന്നു
മംഗലമന്ത്രമൊന്നു ഗ്രഹിച്ചു ജപിക്കേണം!"
എന്നു നീ പറഞ്ഞയച്ചുള്ള വാർത്തകളവ-
ളെന്നോടു രഹസ്യമായ് ചൊന്നതു കേട്ടു ഞാനും
നല്ലൊരു മന്ത്രമൊന്നു ഞാൻ ഗ്രഹിച്ചതു ഭവാൻ
ചൊല്ലാതെയവളറിഞ്ഞീടുകയില്ല നൂനം
എന്നോർത്തവൾക്കുപദേശിച്ചേൻ മന്ത്രയുഗ്മം
പിന്നെ മറ്റാരുമത്ര വന്നതില്ലറിഞ്ഞാലും."
എന്നതു കേട്ടു പാരം തളർന്നു മാതകനും
വന്ന സന്താപത്തോടും കന്യയോടേവംചെയ്താൻ:—

"അയ്യയ്യോ! ചതിച്ചിതു കാളിയും ഭവതിയെ
പൊയ്യല്ല മമ മൃത്യുകാലവുമടുത്തുതോ!
കന്യകയായി വന്നു കാളിതാൻ മന്ത്രഭാഗം
നിന്നോടു പഠിച്ചതും, ഞാനയച്ചതുമില്ല.
ഭൈരവികൾ മന്ത്രമറിഞ്ഞീടുകിൽ മരിക്കെന്നു
വാരിജോത്ഭവൻ പണ്ടു ശാപവും മമ നൽകി.
ഇന്നു നീ മമ മരണത്തിനു മൂലമായി
വന്നിതു, ദൈവഗതിയാരാലുമൊഴിക്കാമോ?
മൃത്യുവന്നീടുമെന്നു ഖേദവും നമുക്കില്ല;
മൃത്യുവില്ലാതെയാരുമില്ലല്ലോ ജനിച്ചതിൽ.
വാരിജവിലോചനേ! നിന്നോടുമൊത്തു കളി-
ച്ചേറിയ കാലം സുഖത്തോടു ഞാൻ വാണീടിനേൻ.
ഇന്നു ഞാൻ മരിച്ചീടും; പിന്നെ നീ താതൻ തന്റെ
മന്ദിരേ ചെന്നു വസിച്ചായുസ്സു കഴിച്ചാലും.
നാരിയാലവധ്യത്വം മുന്നം ഞാൻ വരിച്ചീല,
നാരിയാം കാളി മമ മൃത്യുവെന്നതു നൂനം."
ദാരുകനേവമുരചെയ്തു വാണീടുന്നേരം
ഘോരശബ്ദങ്ങളോടും ശൂലികൾ ഭൂതങ്ങളും,
ഭൈരവിനിയോഗത്താൽ ദാരുകപുരമെല്ലാം
വീറോടു തകർത്തിതു തൂർത്തിതു കിടങ്ങുകൾ.
ഗോപുരഹർമ്മ്യപ്രാസാദാന്യരഥ്യകളെല്ലാ-
മാപണഗജവാജിശാലകൾ ദുർഗ്ഗങ്ങളും
പിന്നെയുമുള്ളതെല്ലാം തകർന്നതു കണ്ടു
വന്നൊരു കോപത്തോടും ദാരുകൻ പുറപ്പെട്ടാൻ.
മുമ്പിലുൾപ്പുക്കു തടുത്തീടിനാൾ മനോദരി
വമ്പനാമവനതുമാദരിയാതെ ശീഘ്രം
തേരതിലേറിപ്പുറപ്പെട്ടോരു സമയത്തു
ഘോരദുർന്നിമിത്തങ്ങൾ കണ്ടിതു പലതരം:—

ഘോരകരം വർഷിച്ചിതു മേഘങ്ങൾ രക്തോപരി;
192 ഘോരമായ് പ്രതികൂലം വീശിനാൻ പവനനും;
കേതുവും മുറിഞ്ഞിതു; ചാപവും പതിച്ചുതേ;
194 സൂതഹസ്തത്തിൽനിന്നു വീണിതു ചമ്മട്ടിയും;
അശ്വങ്ങൾക്കെല്ലാററിനും കണ്ണുനീരൊഴുകുന്നു;
196 ദിശവുമന്ധകാരപൂർണ്ണമായ് വന്നിതപ്പോൾ;
വാമമായ് രഥോപരി ഗൃധ്രങ്ങൾ പറക്കുന്നു;
198 ഭീമനാദങ്ങൾ ഘോഷിച്ചീടുന്നു ജംബുകന്മാർ;
ഉൽക്കകൾ പതിക്കുന്നു; ഭൂമിയും ചലിക്കുന്നു;[1]
200 മലകളെല്ലാം ചലിക്കുന്നു; വൃക്ഷങ്ങൾ പതിക്കുന്നു;[2]
സന്തതമുപശ്രുതി[3] കേൾക്കുന്നു വിരസമാ-
202 യന്തകദൂതന്മാരെക്കാണുന്നു ദിശി ദിശി;
ഘോരമായ് കരയുന്ന കാലകങ്ങളെല്ലാം;[4]
204 കാരണമെന്യേ ഭുവി വീഴുന്നു മാനവന്മാർ;
ശാരികമാരും യുദ്ധേ മാതകൻ മരിക്കെന്നും
206 വൈരവി ജയിക്കെന്നും ചൊല്ലുന്നു ഗൃഹാന്തരേ;
മാതകവാമാംഗങ്ങളൊക്കെയും ചലിച്ചിതു;
208 കാരണമെന്യേ മഹാവൃക്ഷങ്ങൾ വീണു;
പിന്നെയും ദുർന്നിമിത്തം കണ്ടിതു പലതര-
210 മൊന്നുമോർത്തിടാതെ മാതകൻ നടകൊണ്ടാൻ.
ദൈത്യസേനകളോടും യുദ്ധഭൂമിയിൽച്ചെന്നു
212 ദൈത്യേന്ദ്രൻ കാളിന്ദനോടേററിതു വിധിബലാൽ.
അന്യോന്യമുഗ്രമായ് വർഷം ചെയ്തുകൊണ്ടിതുവര-
214 മേറ്റവും കോപത്തോടും സംഗരം ചെയ്യുന്നേരം

1. 'മലകളെല്ലാം ചലിക്കുന്നു' (തി. പ.)

2. തി. പതിപ്പിൽ ഈ വരി പൂർണ്ണമല്ല.

3. എന്തിനെങ്കിലും പുറപ്പെടുമ്പോൾ യദൃച്ഛയാ കേൾക്കുന്ന ശബ്ദം.

4. 'കാകകങ്ങൾ' (തി. പ.) കാക്കയും കോഴിയും ശബ്ദിക്കുന്നതു് അശുഭങ്ങളുടെ ലക്ഷണമാണല്ലോ. ഇവിടെ 'കാകകോഴിയെ'ന്നു സൂചിപ്പിക്കുന്നതു്. അതു ലക്ഷണമെന്ന പ്രസിദ്ധമാണു്. തി. പ. പാഠം ഭ്രമമാ, കണ്ടതാണു്.

ദാരുകരക്ഷോനാഥസേവകരായ ദൈത്യന്മാരെ
ഘോരവേതാളിമാരും തിന്നുതിന്നൊടുക്കിനാർ.
ലക്ഷം ദാനവന്മാരെ[1] നിത്യവും വേതാളിമാർ
ഭക്ഷിക്കും ക്രൂരിമാരാം തിന്നീടും സുഖംപോലെ.
ദേവിയും ദാരുകനും ചെയ്ത സംഗരം കണ്ടു
ദേവവൃന്ദവും മുനിവൃന്ദവും പുകഴ്ത്തിനാർ.
ക്രോധമോടിരുപേരുമിരണ്ടു രാപ്പകലവർ
ബാധയെന്നിയേ യുദ്ധം തുല്യമായ് ചെയ്തശേഷം,
ദാരുകൻ ഖഡ്ഗഖണ്ഡം കരത്തിലെടുത്തപ്പോഴും
കാരണമെന്നിയേ ഖണ്ഡം ഭൂമിയിൽ പതിച്ചുപോയ്.
അനന്തരം കാളിയോടു ദാരുകൻ ചൊല്ലീടിനാൻ:—
“നന്നുനന്നഹോ,[2] നിന്റെ മായകൾ ദുരാശയേ!
ഇന്നു ഖഡ്ഗഖണ്ഡം ഭൂമിയിൽ പതിപ്പിച്ചു
നിന്നുടെ കഴുത്തും ശക്തിഖഡ്ഗത്താൽ മുറിപ്പൻ ഞാൻ.
അല്ലെന്നാകിലോ കർണ്ണനാസികാകുചങ്ങളും ഞാൻ
ക്ഷുരപ്രം[3]കൊണ്ടു മുറിച്ചീടുവൻ കണ്ടാലും നീ.
എന്നിയേ നിഗളത്താൽ[4] ബന്ധിച്ചു കാരാഗൃഹം
തന്നിലിട്ടപ്പുറം ഖണ്ഡമില്ലെനിക്കിന്നും.
വാരിധിയോടു കൂപമെതിർക്കുന്നതുപോലെ,
വീരനാം സിംഹത്തോടു ശശമെതിർക്കുംപോലെ,
ദന്തീന്ദ്രനോടു മേഷം[5] ചെന്നെതിർക്കുന്നപോലെ,
ഹന്ത! വായസം[6] വൈനതേയനോ[7]ടെന്നപോലെ.
[8]വീരനായ് ലോകത്രയനാഥനാം നമ്മോടിന്നു
പോരിനു നാരിയാം നീ വന്നതു ചിത്രം! ചിത്രം!”

---

1. 'രക്ഷോദാനവന്മാരെ' (തി. പ.) പ്രമാദം.
2. 'നന്നുനന്നഹോ' (തി. പ.)
3. മഴുവിന്റെ ആകൃതിയിലുള്ള അമ്പ്.
4. ചങ്ങല. 'എന്നിയേ ഗളത്തിങ്കൽ' (തി. പ.)
5. ആട്. "മേഷമെതിർക്കുന്നതുപോലെ" (തി. പ.)
6. കാക്ക.
7. ഗരുഡൻ, വിനതയുടെ മകനായതുകൊണ്ട്.
8. 'വീരനാം ലോകത്രയപാലനാം' (തി. പ.)

ഇത്തരം കേട്ടനേരം കാളിയും ചൊല്ലീടിനാ-
"ഭീതിയില്ലെനിക്കേതുമൊട്ടുമേ ചൊല്ലീടു നീ.
മൃത്യുപാശേന ബദ്ധരാകിയ ജനങ്ങളും
മത്തന്മാരായവരും വല്ലതും ചൊല്ലുമല്ലോ.
കാലപാശത്താൽ ബദ്ധനായ നീ വൈകിടാതെ
മൂലസംഛിന്നവൃക്ഷ[1]തുല്യമായ് പതിച്ചീടും!
പങ്കജാസനവരംകൊണ്ടു നീ തെളിയേണ്ട,
ശങ്കയില്ലതിൻഫലമൊക്കയും നശിച്ചുതേ!
അത്യുഗ്രമായ മമ ശൂലപാതങ്ങളേററാൽ
മൂർത്തികൾ മൂന്നുപേരെന്നാകിലും ജീവിക്കുമോ?
കണ്ഠസംബന്ധിതപ്രാണ[2]നായതിഭീതനായ്-
കണ്ടനായ് ശഷ്പ[3]സമനായ നീയെന്തു പിന്നെ?"
ഇത്തരമുരചെയ്തു ഭൂമിയിൽ കിടക്കുന്നോ-
രത്തമശ്രുപമണ്ഡമെടുത്തു കാളിതാനും
രാക്ഷസവക്ഷസ്സിങ്കലൊന്നടിച്ചതു നേരം
പാരമായ് വിറച്ചവൻ ഭൂമിയിൽ പതിച്ചുപോയ്.
പിന്നെയങ്ങെഴുന്നേററ ഭീതിയോടോടീടിനാ-
നിന്നു ഞാനേഴാമദ്ധ്യായം ചൊല്ലിനേൻ കേട്ടപോലെ.

ഏഴാമദ്ധ്യായം സമാപ്തം.

---

1. മുരടററ മരം.
2. കഴുത്തുവരെ എത്തിയ പ്രാണൻ.
3. ഉണങ്ങിയ പുല്ല്. 'ശഷ്പസമനായതെന്തു പിന്നെ' (മ. പാ.)

# എട്ടാമദ്ധ്യായം

പേടിച്ചു ദൈത്യവീരനോടീടുന്നതു കണ്ടു
ക്രൂരവേഷത്തിലു കാളിയും കോപത്തോടും.
പത്തു ദിക്കിലുമോടി വലഞ്ഞു ദാരുകനും
തഥൈവ മറഞ്ഞൊളു പാതാളം പുക്കീടിനാൻ.
നീളവേ നോക്കുന്നേരം ദൈത്യനെക്കാണായ്കയാൽ
കാളിയും ഭൂമിതന്നിലിതന്നു ചിന്തിച്ചുതേ:—
'ഇന്നു ദാനവശ്രേഷ്ഠനെന്തൊരുപായമൊളിച്ചതു!
എന്നുടെ യത്നങ്ങളും നിഷ്ഫലങ്ങളായ് വന്നു!
ദൈത്യനെക്കൊന്നീടുവാൻ താതൻറെ നിയോഗത്താ-
ലാസ്ഥയാ വന്നോരു ഞാനവനെ വധിക്കാതെ,
അങ്ങു ചെന്നെന്തു താതൻ തന്നോടു ചൊല്ലേണ്ടതും,
സംഗതി വന്നീലല്ലോ ലോകത്തെ രക്ഷിപ്പാനും!
ദേവർഷിവിപ്രഗണാലസ്യങ്ങളും തീർക്കായ്കയാൽ
കേവലം മമ ജന്മം നിഷ്ഫലമായി വന്നു!'

ഇത്തരം കാളിതാനന്തരമോരോന്നേ ചിന്തിക്കുമ്പോൾ
സത്വരമശരീരിവാക്യവും കേൾക്കായ് വന്നു:—
"ഭൈരവി തവ വൃഥാ ചിന്തയുണ്ടാക വേണ്ടാ,
ദാരുകൻ മറഞ്ഞുപോയ് പാതാളേ വസിക്കുന്നു;
ദുർമ്മാർഗ്ഗം തുടങ്ങുന്ന വൈരികളോടു നല്ല[1]
സന്മാർഗ്ഗം കൊണ്ടുതന്നെ കാര്യങ്ങൾ സാധിക്കുമോ?"
ഇത്തരമശരീരിവാക്യങ്ങൾ കേട്ട നേരം
ചിത്തത്തിലുപായങ്ങൾ നിനച്ചു കാളിതാനു-

---

1. ഇത്തരം ഇരട്ടിപ്പുകൾ നാടൻ ഭാഷയിൽ സാധാരണയാണ്. ഉദാ: 'ഒപ്പ കിടാക്കളി.' '[illegible]' (പേജ് 21). ''[illegible]'' (പേജ് 33) മുതലായവ വന്നിട്ടുണ്ടല്ലോ.

'നല്ല' എന്നൊരു പാഠം കണ്ടതിൽ [illegible] കാണുന്നു.

അൎക്കബിംബത്തെ മറച്ചീടിനാൾ നാവുകൊണ്ടു;[1]
ദിക്കുകളെല്ലാം മറച്ചീടിനാൾ ചികുരത്താൽ.[2]
പാരെല്ലാമന്ധകാരപൂൎണ്ണമായ് വന്നിതപ്പോൾ
ദാരുകനതു കണ്ടു ചിത്തത്തിൽ നിരൂപിച്ചു:—
"അൎക്കനമസ്തമിച്ചു; പരന്നു തിമിരവു-
മിക്കാലം പുറപ്പെട്ടു ചെന്നു ഞാൻ ഭൂമിതലേ
സംഗതി വന്നുവെങ്കിൽ കാളിയെക്കൊലചെയ്തു
മങ്ങാതെ കാന്തയോടുമൊന്നിച്ചു വാണീടുവൻ."
ഇത്തരം ചിന്തിച്ചവൻ പാതാളത്തിങ്കൽനിന്നു
സത്വരം പുറപ്പെട്ടു ഭൂമിയിൽ ചെന്നനേരം
ഘോരാന്ധകാരംകൊണ്ടു കാളിയെക്കാണായ്കയാ-
ലാരുമേ അറിയാതെ മന്ദമായ് ഗമിക്കുമ്പോൾ,
സൂക്ഷ്മമാം മായകൊണ്ടു കാളിയും ചെറുനേരം
സൂക്ഷിച്ചു നേരമിവൻ ദൈത്യനെന്നറികയാൽ
ബന്ധിച്ചു ചികുരവും; ചുരുക്കി സന്ധ്യയു-
മന്ധകാരവുമപ്പോൾ നശിച്ചു വെളിവായി.
അന്നേരമരികത്തു കാളി നില്പതുകണ്ടു
വന്നൊരു ഭയത്തോടും ദാരുകൻ മണ്ടീടിനാൻ.
സത്വരം പിമ്പേ ചെന്നു കാളിയും ത്രിശൂലത്താൽ
ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ കോപത്തോടും.
ഉഗ്രമായൊരു ശൂലം വക്ഷസി തറക്കയാൽ
വ്യഗ്രത പൂണ്ടു ഭൂമൌ പതിച്ചാൻ ദാരുകനും.
ഘോരശൂലാഗ്രം ഭദ്രകാളിയുമവന്റെ
മാറിടം തന്നിൽത്തറച്ചുമൎത്തു നിൎത്തീടിനാൾ
ഗാത്രങ്ങൾ വിറച്ചതിവേദന പൂണ്ടു പാര-
മാൎത്തനായൊരു ദൈത്യൻ കാളിയോടുരചെയ്താൻ:—

1. "അൎക്കബിംബത്തെ ദേവി മറച്ചു നാവുകൊണ്ടു" (തി. പ.) 'കാളി' എന്നുള്ളതുകൊണ്ടു 'ദേവി' അനാവശ്യമാണു.

2. "ദിക്കുകളെയുമെല്ലാം മറച്ചു ചികുരത്താൽ" (തി. പ.)

"മുന്നം നിൻ പരമാർത്ഥമേതുമൊന്നറിയാതെ[1]
നിന്നോടു യുദ്ധത്തിനായ് വന്നിതു മൂഢനാം ഞാൻ.
വാഹനായുധാദികളൊന്നുമില്ലാതെതാമെന്നെ
മോഹനരൂപേ! ദേവി! കൊല്ലാതെ പാലിക്കണം.
പ്രാകൃതനായോരെന്നെ വധിച്ചാൽ ഭവതിക്കു
ലോകത്തിൽ വലുതായ ദുഷ്കീർത്തിയുണ്ടായ് വരും.
ദുർജ്ജനങ്ങളായവർ ചെയ്യുന്നോരപരാധം
സജ്ജനമായുള്ളവർ[2] പൊറുത്തുകൊള്ളുമല്ലോ.
ദേവകാര്യാർത്ഥമെന്നെക്കൊല്ലേണമെന്നുണ്ടെങ്കിൽ
ദേവി! ഞാൻ ജീവിച്ചിരിക്കുന്നോരു ഭാവമല്ലോ.
ആകയാലപരാധമൊക്കെയും പൊറുത്തെന്നെ
ലോകമാതാവേ! പരിപാലിച്ചുകൊള്ളേണമേ!"[3]
ഇത്തരം ദാരുകന്റെ ദീനവാക്യങ്ങളും കേട്ടു
ചിത്തകാരുണ്യം പൂണ്ടു കാളിയുമതുനേരം
സന്തോഷത്തോടും വസിക്കുന്നതുകണ്ടു ദേവ-
വൃന്ദവും ഭയപ്പെട്ടു കാളിയോടുരചെയ്തു:—
"മാരനാശനസുതേ! ഭൈരവി! നമോസ്തുതേ!
പാരിടമെല്ലാം പരിപാലിച്ചുകൊള്ളേണമേ.
ക്രൂരനാം ദാരുകനെക്കുറിച്ചു തവ ഹൃദി
കാരുണ്യമുണ്ടാവതിനേതുമില്ലവകാശം.
താപസദേവദ്വിജസജ്ജനങ്ങളെയെല്ലാം[4]
പാപിയാമിവനഹോ! നിത്യവും വധിക്കുന്നു.
ദേവതാലയങ്ങളും ഭസ്മമാക്കുന്നു നിത്യം;
ദേവനാരികളെയുമടക്കി വാണീടുന്നു.

1. "എന്നമ്മേ പരമാർത്ഥമൊന്നറിയാതെ" (തി. ക.) 'എന്നമ്മേ' എന്നതിനു ഇങ്ങനെ തിരുത്തിച്ചു" അർത്ഥമൊന്നുമില്ല.

2. "സജ്ജനങ്ങളായുള്ളവർ" (തി. ക.)

3. തോറ്റത്തിലും, കളംപാട്ടിലും, ദാരുകന്റെ യാചന ഇത്രത്തോളമില്ല. താൻ ശിവഭക്തനാണെന്നു പറയുന്നുണ്ട്. നോക്കുക 36, 37, 114, 115.

4. "താപസദ്വിജമുഖ്യസജ്ജനങ്ങളെയെല്ലാം" (തി. പ.) ഇതിൽ രണ്ടാമത്തെ വിളംബമായ തിരുത്തലിരിക്കുന്നു".

ദേവിയാം നിന്നോടിവനെന്തെല്ലാമുരചെയ്തു?
ദേവവരനായ തവ താതനെ നിന്ദിക്കുന്നു.
മാരാരിനേത്രാഗ്നിയിൽനിന്നു[1] നീ ജനിച്ചതു
ദാരുകൻതന്നെ വധിച്ചീടുവാനല്ലോ സാധോ!
ചിത്തകാരുണ്യംകൊണ്ടു ദൈത്യനെക്കൊല്ലായ്കിലോ
മൃത്യുശാസനൻ രുഷ്ടനാകിടും ഭവതിയെ!
ദോഷങ്ങളെല്ലാം തീർന്നു ഹാസ്യസംസ്ഥിതനായ
വൈരിയെക്കൊന്നീടുവാനെന്തു സംശയമിപ്പോഴും?[2]
എത്രയും ദുഷ്ടനാകും ദൈത്യനെ വധിച്ചിനി[3]
സത്യവും ലോകങ്ങളും പാലിച്ചുകൊള്ളേണമേ."

ഇത്തരം ദേവഗണം ചൊന്നതു കേട്ടനേരം
ദൈത്യനിലുണ്ടായൊരു കാരുണ്യം വെടിഞ്ഞുടൻ,
അത്യന്തകോപത്തോടും കാളിയും ത്രിശൂലത്താൽ
ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ ബലത്തോടും
ദാരുകവക്ഷസ്ഥലം ഭേദിച്ചു ശൂലാഗ്രങ്ങൾ
ചോരയുമണിഞ്ഞൊട്ടു ഭൂമിയിൽതറച്ചുപോയ്.
ശൂലതാഡനമേറ്റ ദാരുകനന്നേരം
മാലോടും മരിച്ചുപോയ് കാലമന്ദിരം പുക്കാൻ.
അന്നേരം കാളിതാനും ദാരുകന്റെ ഗളം
മിന്നുന്ന ഖഡ്ഗംകൊണ്ടു മുറിച്ചു ജിതശ്രമം.
തിളച്ചു വരുന്നോരു രക്തങ്ങൾ പാനംചെയ്തു,
പുളച്ചു, ഘോരഘോരമാർത്തതികോപത്തോടും,
വിലയ വക്ഷസ്ഥലം പിളർന്നു നല്ല കുടൽ-
മാലകളെടുത്തണിഞ്ഞേറ്റവും വിളങ്ങിനാൾ
ദാരുകൻ തന്റെ തല കരത്തിലെടുത്തുടൻ
ഭൈരവിതാനും മഹാട്ടഹാസവും തുടങ്ങിനാൾ.

1. "മാരാരിനേത്രാഗ്നിയിൽനിന്നു"—" (തി. പ.)
2. "വൈരിയെക്കൊന്നീടുവാനെന്തുള്ള സംശയമിപ്പോൾ" (തി. പ.) ഇവിടെ ശ്രദ്ധയല്ല, സംശയംതന്നെയാണു".
3. "വധിച്ചു നീ" (തി. പ.)

അന്നേരം കാളിതന്റെ ഘോരമാം രൂപം കണ്ടും
വൎണ്ണനാതീത കോപം കണ്ടും, ഘോരനാദങ്ങൾ കേട്ടും,
ദേവതാപസസിദ്ധഗന്ധൎവ്വദൈത്യാദിക-
ളേവരും ഭയപ്പെട്ടു ദൂരവേ മണ്ടീടിനാർ.
പിന്നെയും കോപം സഹിച്ചീടാതെ കാളിതാനും
നിന്നോരു ദൈത്യന്മാരെയൊക്കെയും ഭക്ഷിച്ചുടൻ,
ഘോരയാം വേതാളിതൻ കണ്ഠത്തിലേറിക്കൊണ്ടു
ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങളോടും,
കൂളി[1] പാളികളോടും ഭൂതവൃന്ദങ്ങളോടും,
കാളിതാൻ കൈലാസാദ്രി തന്നുടെ താഴെ ചെന്നാൾ.
ദേവഗന്ധൎവ്വയക്ഷതാപസസിദ്ധാദിക-
ളേവരും മോദത്തോടുമാകാശേ നിറഞ്ഞുതേ.
ഭൈരവിതാനും കൈലാസാചലം വലംവെച്ചു
പാരിച്ച ഭക്തിയോടും വന്ദിച്ചു കരേറിനാൾ.
ഭൂതവൃന്ദവും, മാതൃസൈന്യവും, മാതൃക്കളും
പ്രീതിയോടാർത്തു വിളിച്ചൊന്നിച്ചു കരേറിനാർ.
സൎവ്വജ്ഞനായ പരമേശ്വരനന്നേരം
സൎവ്വവാൎത്തയുമുള്ളിലറിഞ്ഞു വിചാരിച്ചു:—
'കോപത്തിനേതും ശാന്തി വന്നില കാളിക്കിപ്പോൾ
കോപിച്ചു നമ്മെക്കൂടി സംഹാരം ചെയ്തീടുമോ?'
എന്നു ചിന്തിച്ചു ഗജമുഖനാം പുത്രനോടും
നന്ദികേശ്വരനോടും ഗൂഢമായരുൾചെയ്തു:—
"സത്വരം ചെന്നു നിങ്ങൾ ഗോപുരദ്വാരത്തിങ്ക-
ലത്യന്തശിശുരൂപം ധരിച്ചു കിടക്കേണം.
മൌനം ചെയ്തു കിടക്കുന്നതു കാണുന്നേരം
മേദുരകോപം ചെറ്റു കാളിക്കു ശമിച്ചീടും

1. ഒരുതരം ഭൂതം. 'കാളിയും കൂളിയും' എന്നു കൂട്ടിച്ചേൎത്തു പറയുന്നതു സാധാരണയാണു".

രോദനം ചെയ്തീടാതെ മന്ദഹാസവും ചെയ്തു
ഖേദവും വെടിഞ്ഞു ഞാനൊന്നിച്ചു പോന്നീടുവിൻ!"
ഇത്തരം പലവിധമവരെ ലാളിക്കയാൽ
ചിത്തതാപവും പാതി ശമിച്ചു കാളികൾക്കപ്പോൾ.
പിന്നെഗ്ഗോപുരദ്വാരം കടന്നു ചെന്നീടിനാ-
ളിന്നു ഞാനെട്ടദ്ധ്യായം ചൊല്ലിനേൻ ചുരുക്കമായ്.

എട്ടാമദ്ധ്യായം സമാപ്തം.



ശൂലികളോടും, ഭൂതവൃന്ദങ്ങളോടും, ഭദ്ര-
കാളി താൻ വരുന്നതു കണ്ടോരു താപസന്മാർ
മാർഗ്ഗമദ്ധ്യത്തിൽനിന്നു വന്ദിച്ചു ഭക്തിയോടും,
ഗൽഗദവാക്യങ്ങളാൽ സ്തുതിച്ചുതുടങ്ങിനാർ:—
"ശങ്കരസുതേ! പത്മലോചനേ! ജയ! ജയ!
പങ്കനാശിനി! പത്മലോചനേ! ജയ! ജയ!
വീരദാനവസൈന്യനാശിനി! ജയ! ജയ!
കാരുണ്യാമൃതരസവാരിധേ! ജയ! ജയ!
*ദാരുകനായ ദുഷ്ടദൈത്യനെ വധിക്കയാൽ
പരമാനന്ദം വന്നു ലോകവാസികൾക്കെല്ലാം;
ദേവകൾക്കിന്നു നാകലോകത്തിൽ വസിച്ചീടാം;
കേവലം തപം ചെയ്തു വാണീടാം ഞങ്ങൾക്കെല്ലാം.
ധർമ്മകർമ്മങ്ങൾ ചെയ്തു വാണീടാം വിപ്രന്മാർക്കും;[1]
സന്മാർഗ്ഗസ്ഥിതന്മാർക്കു വാണീടാം ഭയമെന്യേ.
ഈരേഴുലോകത്തിന്നധീശ്വരിയാകും തവ
ദാരുകൻതന്നെ വധിച്ചീടുവാനെന്തു ഭാരം!
ലോകത്തെസ്സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്ന
ലോകമാതാവേ! നിനക്കന്തരമെന്തുള്ളൂ!
വാരിജേക്ഷണപ്രിയയാകിയ ലക്ഷ്മീതാനും,
വാരിജാസനപ്രിയയാകിയ വാണീ താനും,
വാരിജശരാന്തകകാന്തയാം ഗൗരീതാനും,
വാരിജമുഖി! ഭദ്രകാളി നീയല്ലോ നാഥേ.
ഈശ്വരവിധിഹരിരൂപമായതും നീയേ!
ശാശ്വതമായ കാലരൂപമായതും നീയേ!
എന്നല്ല പതിന്നാലു ലോകവും ലോകങ്ങളി-
ലിന്നു കണ്ടതുമദൃശ്യങ്ങളും നീയേ! നാഥേ!

* ഈ രണ്ടു വരികൾ തിരുവിതാംകൂർ പതിപ്പിലില്ല.

1. 'ധർമ്മങ്ങൾ ചെയ്തുകൊണ്ടു വാണീടാം ദ്വിജരെല്ലാം' (തി. പ.)

അങ്ങിനെയിരിക്കുന്ന നിന്നെയിട്ടുനോക്കിൽ ഞങ്ങ-
ളെങ്ങിനെ പുകഴ്ത്തുന്നു! മോഹമെന്നതേയുള്ളു!
ഓരോരോ യുഗങ്ങളിലോരോരോ രൂപം പൂണ്ടു[1]
പാരിൽവന്നവതാരം ചെയ്തുതികഞ്ഞയാ
ദുഷ്ടനിഗ്രഹം ചെയ്തു ശിഷ്ടരെപ്പാലിക്കയാൽ
തുഷ്ടിയും പൂണ്ടു സർവ്വജനവും വസിക്കുന്നു.
ഇന്നു നീ ദാരികനാം ദൈത്യനെ വധിക്കയാൽ
വന്നിതു സുഖം ലോകവാസികൾക്കെല്ലാവർക്കും.
ദുഷ്ടന്മാരെന്നിനി[2] യുണ്ടാകുന്നവരെയും
പെട്ടെന്നു സംഹരിച്ചു പാലിക്ക ലോകത്രയം.
കോപരക്താക്ഷം തവ ഭീഷണമുഖം[3] കണ്ടു
വേപഥു പൂണ്ടീടുന്നു ലോകവാസികളെല്ലാം.
ആകയാലിന്നു കോപം വെടിഞ്ഞു ജനങ്ങളെ
ലോകമാതാവേ! മന്ദമൊന്നു നോക്കുക! നാഥേ!"[4]

ഇത്തരം സ്തുതിച്ചതു കേൾക്കയാൽ ഭൈരവിക്കു
ചിത്തകോപങ്ങളെല്ലാം ശമിച്ചു; മോദത്തോടും
മന്ദഹാസവും ചെയ്തു സുന്ദരകടാക്ഷത്താൽ
നന്ദിയോടനുഗ്രഹം നൽകിനാളെല്ലാവർക്കും
മന്ദമെന്നിയെ പിന്നെ നടന്നു ജനകനെ
ചെന്നു വന്ദിച്ചു മാതൃപാദവും വണങ്ങിനാൾ.
പാദവന്ദനം ചെയ്തു നില്ക്കുന്ന പുത്രിതന്നെ
സാദരം പുണർന്നരുൾചെയ്തിതു മഹേശ്വരൻ:—

"കല്യാണശീലേ! മമ നന്ദിനി! കാളി! തവ
നല്ലതു വരും മേലിലില്ല സംശയമേതും.

1. 'രൂപംകൊണ്ടു' (തി. പ.)
2. 'മന്നിലിനി' (തി. പ.)
3. കോപത്താൽ ചുകന്നിരിക്കുന്ന കണ്ണുകളോടു കൂടിയ നിന്റെ ഭയങ്കരമായ മുഖം.
4. ഭദ്രകാളിമാഹാത്മ്യത്തിലെ സ്തോത്രം ഇത്രത്തോളമില്ല. ഒരു 'കേശാദിപാദ' മായിട്ടാണു് അതിന്റെ രൂപം. ഭദ്രകാളിമാഹാത്മ്യം, പേജ് 139, 144.

എന്നതു കേട്ട നേരം കാളിയും ചൊല്ലീടിനാൾ:—
"മന്നിടം തന്നിൽ ചെന്നു ഞാനിന്നു വാണീടുകിൽ
സാരമില്ലാതെയുള്ള മർത്ത്യന്മാർ ചിലരെന്നെ
നാരിയെന്നോർത്തു പാരമവമാനിക്കയില്ലീ?"
എന്നതു കേട്ട പരമേശ്വരനരുൾചെയ്താൻ:—
"ഇന്നു നിന്നുടെ ബാല്യം പോയതില്ലേതും ബാലേ!
മൽപുത്രിയാകും നിന്നെ[1] നിന്ദിക്കുന്നവരെല്ലാ-
മപ്പോഴേ കുലത്തോടും നശിക്കുമറിക നീ.
ഭക്തി കൈക്കൊണ്ടു പരദേവതയാക്കി നിന്നെ[3]
നിത്യവും മർത്ത്യജനം പൂജിക്കുമസംശയം.
ഭക്തിയുള്ളവർക്കഭീഷ്ടങ്ങളെല്ലാം നൽകി
ഭക്തവത്സലേ! ദേവി വാഴ്ക, നീ ചിരകാലം.
ദാരികാസുരൻ തന്റെ ശിരസ്സു കരമതിൽ
പാരമാനന്ദത്തോടും നിത്യവും ധരിക്ക നീ.
മർത്ത്യന്മാർ തവ രൂപം നിർമ്മിച്ചീടുമ്പോഴും ദൈത്യ-
മസ്തകം ധരിച്ചോരു കരവുമുണ്ടാക്കീടും.[3]
എങ്കിലോ ധരണിയിൽ ചെന്നു നീ വസിച്ചാലും
ശങ്കയുമുണ്ടാകേണ്ട; നല്ലതു വരും മേലിൽ!"
ഭൃത്യശാസനവാക്യമിത്തരം കേട്ട നേരം,
ചിത്തസന്തോഷത്തോടും വന്ദിച്ചു കാളിതാനും,[4]
താതപാദവും തൊഴുതാശീർവ്വാദവും വാങ്ങി,
മാതൃക്കളോടും ചെന്നു ഭൂമിയിൽ വാണീടിനാൾ.

1. 'പുത്രിയാകുന്ന നിന്നെ' (തി. ഖ.) പാ. പ്രാസം പോയി.

1. 'ഞെച്ചു' (തി. പ.)

3. ഇവിടെ ദാരുകമകുടമാണു് പിടിക്കേണ്ടതെങ്കിലും, കാളീസ്വരൂപങ്ങളിലെല്ലാം ഒരു കയ്യിൽ ഒരു തലയും കാണാറുണ്ടു്.

4. 'കാളിയുമപ്പോൾതാനും' (തി. പ.) അപ്പോൾ കാളി ശിവനെ വന്ദിക്കാതെ പോകണം. അടുത്ത വരിയിൽ അങ്ങനെ പറയുന്നുണ്ടു്.

മന്നിടം തന്നിൽ വന്ന മുമ്പിനാൽ വസിച്ചുള്ള
മന്നവ! [1] ദണ്ഡകാരണ്യകാനനം തന്നിലല്ലോ.
ഉത്തമമൊരു രൂപം തത്ര കാനനേ വാണു[2]
നിത്യവും ഘോരമായ തപസ്സുചെയ്തീടുന്നു.
പിന്നെയും ബഹുരൂപം കൈക്കൊണ്ടിങ്ങൊരോ ദിക്കിൽ
ചെന്നു വാണിതു ഭദ്രകാളിയും യോഗത്താലെ.
ദിക്കുകൾതോറും ക്ഷേത്രം നിർമ്മിച്ചു വിപ്രാദികൾ[3]
ഭക്തി കൈക്കൊണ്ടു ഭദ്രകാളിയെസ്സേവിക്കുന്നു.
സേവിക്കുന്നവർക്കൊക്കെയാപത്തു നശിപ്പിച്ചു
കേവലം സുഖങ്ങളെ നൽകുന്നു കാളിതാനും.
ഘോരമായ് തപം ചെയ്തു വാണീടും കാളിരൂപ-
മേറിയ കാലംകൊണ്ടു മറഞ്ഞു വല്മീകത്താൽ.[4]
നിന്നുടെ ഗജേന്ദ്രന്മാർ വല്മീകം തകർക്കയാൽ
വന്നിതു കോപത്തോടും കാളിതന്നുടെ ഭൂതം
എന്നുടെ വാക്യത്താലെ ശാന്തനായ് പോയാനവൻ
മന്നവ! കാളിതന്റെ മാഹാത്മ്യം ചൊല്ലീടിനേൻ.
ഇക്കഥ നിരന്തരം ചൊല്ലുന്ന ജനങ്ങൾക്കും,
ഭക്തിയോടനിശം കേൾക്കുന്ന ജനങ്ങൾക്കും,
കീർത്തിയും, ദീർഘായുസ്സും, വിദ്യയും, വിജ്ഞാനവും,
ആർത്തിനാശവും, രോഗശാന്തിയും, വന്നുകൂടും;
പുത്രാർത്ഥിയായവർക്കു പുത്രനുമുണ്ടായ് വരും;
വിത്താർത്ഥിയായവർക്കു വിത്തവുമുണ്ടായ് വരും;

---

1. ദണ്ഡകൻ ഭരിച്ചതുകൊണ്ട് ദണ്ഡകന്റെ രാജ്യമെന്നായി. ഉശനസ്സിന്റെ ശാപംകൊണ്ട് എല്ലാം നശിച്ച് അവിടം കാടായി. ഇങ്ങിനെയാണ് ദണ്ഡകാരണ്യമെന്ന പേരുണ്ടായത്. (ശ. താ. പേജ് 1028)

2. 'വന്നു' (തി. പ.)

3. 'ദേവാദികൾ' (തി. പ.) ദേവന്മാർ എല്ലാ ദിക്കിലും എത്താൻ പ്രയാസമാണ്.

4. കാളിയുടെ ഈ ചരിത്രം പൗരാണികന്മാരുടെ മനോധർമ്മമാണ്. ദണ്ഡകാരണ്യത്തിൽ തപം ചെയ്യുന്ന കാളി മറ്റുള്ള ദിക്കിലുമുണ്ടെന്നുള്ളത് കാളിയുടെ യോഗശക്തിയുടെ ഫലമാണെന്നു സമർത്ഥിയ്ക്കുന്നു.

എന്നതുകൊണ്ടു നിത്യം ജപിച്ചീടുക ഭവാൻ
134 മന്നവ! കാളിതന്റെ പ്രീത്യർത്ഥം മഹാമതേ!
ഭക്തവത്സലയാകും കാളിതൻ പ്രസാദത്താൽ
136 ഉൾക്കാമ്പിൽ നിനക്കുന്നതൊക്കെയും സാധിച്ചീടും."
ഇത്തരം സ്തുതികൊണ്ടും ചന്ദ്രസേനാഖ്യനൃപ
138 സത്തമനോടു കാളീമാഹാത്മ്യം ചൊല്ലീടിനാൻ.
എന്നതു മാർക്കണ്ഡേയൻ ശിവശർമ്മാവിനോടു
140 നന്ദിച്ചു ചൊന്നതു നിങ്ങളോടുരച്ചേൻ ഞാൻ.
ഇന്നു ഞാൻ നവമമാമദ്ധ്യായം ചൊല്ലീടിനേ-
141 നെന്നുരചെയ്തു കിളിപ്പൈതലും പോയീടിനാൾ

ഒമ്പതാമദ്ധ്യായം സമാപ്തം.

— ശുഭം —



'കൊല്ലം 1014-ാമാണ്ടു തുലാമാസം 1-ാംതിയ്യതി
ചൊവ്വാഴ്ചയും കൂടിയ ദിവസം എഴുതിയതു' എന്നു
'കല്ലൂ'രുള്ള ഒരു പകർപ്പുഗ്രന്ഥത്തിൽ
കാണുന്നു.

## അനുബന്ധം I.

'ചോതി'—ഭാഗം 22.

ഈ ഉപമെക്കു് പ്രത്യേകം സാരസ്യമുണ്ട്. 'ചോതിനക്ഷത്ര'ത്തിനു് പ്രത്യേകശോഭയുണ്ടെന്നു അനുബന്ധമായി പറഞ്ഞറിയിക്കേണ്ടതില്ല. തിരുവാതിര, ചോതി, രോഹിണി എന്നീ നക്ഷത്രങ്ങളെ സൌന്ദര്യധാമങ്ങളായി ജ്യോതിഷ്യന്മാർ സങ്കല്പിക്കാറുണ്ട്. ഏതുവിധമായാലും ചോതിക്കു് വിശേഷവിധിയുണ്ടെന്നു നമ്മുടെ പൂർവ്വികന്മാർ ധരിച്ചിട്ടുണ്ട്. ജ്യോതിസ്സിന്റെ തത്ത്വമായിട്ടും 'ചോതിയെ' സങ്കല്പിക്കാം. അപ്പോൾ സൂര്യചന്ദ്രന്മാരെപ്പോലെ പ്രകാശമുള്ളതു് എന്നും അർത്ഥമാകാം.

## II

'പാവ'—ഭാഗം 42.

'പാവ'ക്കു് ദേവിയെന്നും ഭഗവതിയെന്നും അർത്ഥം 'ചിലപ്പതികാരം' മുതല്ക്കുതന്നെയുണ്ട്. 'പാവൈമൻറം'—(പാവമന്ദിരം) എന്നൊരു സ്ഥലത്തെപ്പറ്റി അതിൽ പ്രസ്താവിക്കുന്നുണ്ട്. ഇതു് രാജാക്കന്മാർ അനീതി പ്രവർത്തിച്ചാൽ അവിടെ അടങ്ങിയിരിക്കുന്ന ദേവി കണ്ണീർ പൊഴിക്കുന്നതുകൊണ്ടുണ്ടായിട്ടുള്ളതാണ്.* ചില ദേവതമാരുടെ പേരിന്റെ ഒടുവിലും 'പാവ'ശബ്ദം ചേർക്കാറുണ്ട്, ദൈവ തോലിപ്പാവൈ, ആയ്കളെപ്പാവൈ†

## III

'പൊന്നു്'—ഭാഗം 27.

പൊന്നു് എന്ന പദം ഒരു ലോഹത്തിനു മാത്രമല്ല ഒരു കാലത്തു ഉപയോഗിച്ചിരുന്നതു്. വെൺപൊൻ, കരിമ്പൊൻ, പൊന്നാരാതു, ചെമ്പു്, എന്ന പദങ്ങൾ അതു ഒരു കാലത്തു് ലോഹങ്ങൾക്കെല്ലാം പൊതുവായി ഉപയോഗിച്ചിരുന്നതായി സൂചിപ്പിക്കുന്നു. പൊന്നു് ഒരു നാണയത്തിന്റെ പേരായിട്ടുമുണ്ട്. "എണ്ണട്ടു പൊന്നു കെട്ടി" എന്നു്

* ചിലപ്പതികാരം, (മ) അ. പ്ര. ഭാഗം xlvi.

† ചിലപ്പതികാരം, (മ) അ. 12, വരി 67–72.

തച്ചോളിപ്പാട്ടിൽ കാണുന്നു.* ക്രമേണ അതു് പണമെന്നർത്ഥത്തിലും പ്രയോഗിച്ചു തുടങ്ങിയിരിക്കണം. അപ്പോൾ 'ജീവിതപ്പൊന്നു്' ഉപജീവനത്തിനുള്ള വേതനമായിത്തീർന്നു. ഭംഗിയുള്ളതും, ഗുണം കൂടിയതും, സ്നേഹിക്കത്തക്കതും 'പൊന്നാ'ണു്. പൊന്നേ! എന്നതു് വാത്സല്യപൂർവ്വം ചെയ്യുന്ന സംബോധനയാണല്ലോ. 'പൊന്നമ്മ'യും 'പൊന്നച്ച'നും ഇപ്പോഴും പോയിട്ടില്ല. സ്ഥലപ്പേരുകൾക്കു് മുമ്പിലും 'പൊൻ' സ്ഥലം പിടിച്ചിട്ടുണ്ടു്; ഉദാഹരണം, പൊന്മല, പൊൻമുടി, പൊന്നാനി. പൊന്നു് 3000 കൊല്ലങ്ങൾക്കു മുമ്പുതന്നെ കേരളത്തിലുണ്ടു്.†

## IV

'മാതകന്റെ പട'—ഭാഗം 28.

മാതകന്റെ പടയിലുൾപ്പെട്ടവർ നമ്മുടെ ഭാഷയിൽ പതിയേണ്ടവരാണു്.

അരബ്ബാണൻ=ചെറിയ ബാണം പ്രയോഗിക്കുന്നവനായിരിക്കണം.

ദീർഘബാഹു=അന്വർത്ഥപദമാണു്.

നാഗബാണൻ=വിഷാസ്ത്രങ്ങൾ പ്രയോഗിക്കുന്നവനാകാം

ധൂമകേതു=നമുക്കു പരിചയമുള്ള വാൽനക്ഷത്രം.

മുടികടകക്ഷത്രിയർ=ക്ഷത്രിയരാജാക്കന്മാർ. രാജാക്കന്മാരൊക്കെ മാതകന്റെ ഭാഗമാണെന്നു കാണുന്നതു് അത്ഭുതമായിരിക്കുന്നു.

കാലകേയൻ=കഥകളിയിൽ കാണുന്ന അസുരനായിരിക്കണം.

വില്ലരക്കരും, അമ്പരക്കരും=വില്ലാളികളുടെ വകഭേദങ്ങൾ.

'ഭദ്രകാളിയുടെ പട'—ഭാഗം 28.

ഇതിൽ ഗണപതി, സുബ്രഹ്മണിയർ, അയ്യപ്പൻ ഇവരെ നമുക്കു പരിചയപ്പെട്ടവരായിട്ടുള്ളൂ. യക്ഷിലക്കർ, നീലവട്ടാരി, നന്ദിവല്ലത്തുഗോപാലൻ, തിരുമണിമങ്ക, കുളിമാൻ, കതിരാമൻ ഇവർ പഴയദ്രാവിഡദൈവങ്ങളായിരിക്കാനിടയുണ്ടു്. 'ധർമ്മദൈവ'ങ്ങളായി ഇവരെ സങ്കല്പിച്ചു പൂജിക്കാറുമുണ്ടു്. 'പാതിരാപ്പൂമ്പാവ!' എന്നൊരു വ്യക്തിയും കൂടി ഈ വർഗ്ഗത്തിലുൾപ്പെട്ടതായിട്ടുണ്ടു്.

---

* Dr. Gundert, p. 713.

† K. P. P. Menon, History of Kerala; Part I, p. 111.

## V.

'മത്തവിലാസം'—ഭാഗം 40.

'മത്തവിലാസത്തിന്നൃത്തം'. ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു് ശിവന്റെ ഒരു പ്രത്യേകനൃത്തത്തെപ്പററിയാണെന്നു സ്പഷ്ടമാണു്. നൃത്തദേവതയായി സങ്കല്പിച്ചിട്ടുള്ളതു് ശിവനെയാണതാനും. 'നടരാജൻ' എന്നൊരു ബിരുദവും ആ ദേവൻ കയ്ക്കലാക്കിട്ടുണ്ടു്. ഇതിനു പുറമെ 'മത്തവിലാസം കൂത്തു്' എന്നൊരു തരം നൃത്തപ്രദർശനം ചാക്യാന്മാരുടെ ഇടയിൽ ഒരുകാലത്തു് പതിവുണ്ടായിരുന്നു. 'കൂടിയാട്ട'ത്തിനെക്കാൾ പടങ്ങു കുറഞ്ഞ ഒരിനമായിട്ടാണു് ഇതിനെ കരുതാറുള്ളതു്. ഇതിനു ശിവനുമായിട്ടുള്ള ബന്ധം ഇപ്പോൾ കണ്ടുപിടിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. മദ്യസേവകൊണ്ടു് മദോന്മത്തത ബാധിച്ച ഒരു സ്ഥിതിയാണു് ഇവരുടെ അഭിനയംകൊണ്ടു് പ്രത്യക്ഷമാവാറുള്ളതു്. ഇപ്പോൾ ഇവ രണ്ടും പേരിനു മാത്രമേ മദ്ധ്യകേരളത്തിൽ നിലനില്ക്കുന്നുള്ളു. ഉത്സവകാലങ്ങളിൽ തൃപ്പൂണിത്തുറ, കൂടൽമാണിക്യം എന്നീ ക്ഷേത്രങ്ങളിൽ ഇപ്പോഴും കൂടിയാട്ടം നടത്താറുണ്ടു്. മത്തവിലാസം കൂത്തിനെപ്പററി ഇപ്പോൾ അധികം കേൾക്കാറില്ല.

കൂത്തു് എന്ന പദം നൃത്തത്തിന്റെ പര്യായമായിട്ടാണു് ഒരു കാലത്തു് ഉപയോഗിച്ചിരുന്നതെന്നുള്ളതിലേക്കു് സംശയമില്ല. നൃത്തവും നാട്യവും ഒന്നിച്ചിണങ്ങിയപ്പോൾ ഈ പേരു് രണ്ടിനുമായി. പാവക്കൂത്തിൽ ഇതു് രണ്ടുമില്ലെങ്കിലും കൂത്തു് നിലനിന്നു. തമിഴർ നാടകത്തിനും കൂത്തെന്നു പറയാറുണ്ടു്.

## VI

'ചെമ്പരത്തി.........'—ഭാഗം 43.

ഈവക പുഷ്പങ്ങളെക്കൊണ്ടു് ഭഗവതിയുടെ രൂപത്തെ നിർമ്മിക്കുമെന്നു പറയുന്നതു് വിശദമാകുന്നില്ല. തെച്ചി, ചെമ്പരത്തി എന്നീ ചുകന്ന പുഷ്പങ്ങൾ ദേവിക്കു പ്രത്യേകമായിട്ടുള്ളവയാണു്. ചുകപ്പുനിറം രൌദ്രതയെ സൂചിപ്പിക്കുന്നതുകൊണ്ടും, 'കുരുതി' അമ്മക്കു ഒഴിച്ചു കൊടുക്കാറുണ്ടായതുകൊണ്ടും, 'രക്തസേവ' അവസാനിച്ചപ്പോൾ രക്തവെള്ളം അതിന്റെ സ്മാരകമായി നിലനിർത്തിയതായിരിക്കണം. ദേവിക്കുള്ള വസ്ത്രവും ചുകപ്പുനിറമായിരിക്കണമല്ലോ. കുരുത്തോല പലരൂപത്തിലാക്കി മുറിച്ചു മേൽവെള്ളകെട്ടിയ ഒരു രൂപം ചിലപ്പോൾ

വേലയും പൂരത്തിനും കാണാറുണ്ടു്. അതു് ഭഗവതിപ്രീതിക്കായി ചെയ്യുന്നതുമാണു്. പൂക്കൾ അലങ്കാരസാധനവുമാണല്ലോ. ഇവയിൽ നിന്നെല്ലാം 'അമ്മ'യുടെ സ്വരൂപം ഊഹിച്ചുകൊള്ളണമെന്നായിരിക്കണം ഇതിന്റെ സാരം.

## VII

ഭാഗം 49.

ഇതിൽ അമ്പതു കാവുകളുടെ പേരുകളാണു് കൊടുത്തിട്ടുള്ളതു്. വടക്കു് വയനാട്ടിൽ നിന്നു് തുടങ്ങുന്നുമുണ്ടു്. 'ചോതലയം' 'കൊടുങ്ങല്ലൂരും' ഇതിൽ ഇതിലുൾപ്പെട്ടുകാണുന്നതുമില്ല. അതിന്റെ കാരണം അന്വേഷിക്കേണ്ടിയിരിക്കുന്നു. ഈ പട്ടിക ക്രമപ്രകാരമുള്ളതാണെന്നും അറിയുന്നില്ല. കവിക്കറിവുള്ള കാവുകളെ മാത്രമേ ഉൾപ്പെടുത്തിട്ടുള്ളു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇവയുടെ സ്ഥലനിർണ്ണയവും സുകരമല്ല. വയനാട്ടിലുള്ള കാവിന്റെ പേരു് 'വള്ളിയൂർ' * എന്നാണു്. 'പോർക്കലി' ശ്രീപോർക്കലീശ്വരിയെപ്പറ്റിയാവാം. 'പിഷാരിക്കാവിൽ' പല ദിക്കിലുമുണ്ടു്. വള്ളുവനാട്ടു താലൂക്കിൽ ഒന്നുണ്ടു്. ഒന്നു കൊല്ലത്തും (തെക്കു്). 'കരുമാലി', 'കിരാമ്പുഴ' (കരിമ്പുഴ?), 'കണ്ണമ്പാറ' ഇവ തെക്കെ മലബാറിൽ വള്ളുവനാട്ടു താലൂക്കിലുള്ളവയാണു്. 'മംഗലത്തു' വെട്ടത്തുനാട്ടിലാണു്. 'നെന്മണ്ട' വടക്കെ മലയാളത്തിൽ കോഴിക്കോട്ടിന്റെ സമീപമാണു്. 'പന്നിയൂർ' പൊന്നാനിത്താലൂക്കിലാണു്. പന്തലാട്ടു് എന്ന പേരായി ചെറുപ്പുളശ്ശേരിയിൽ ഒരു വീടുണ്ടു്. 'പന' യെന്നതുകൊണ്ടു് പല കാവുകളുമുണ്ടു്. ഉദാ:—പനങ്കുറ്റിക്കാവു്, പനയന്നാർകാവു്. മറ്റുള്ള സ്ഥലങ്ങളെപ്പറ്റി വിവരമുള്ളവർ അറിയിച്ചുതന്നാൽ ഉപകാരമായിരിക്കും.

## VIII

'മാനവതി, ദിനപതി'—ഭാഗം 77.

മറ്റൊരു പതിയിൽ ഇവരുടെ പേരുകൾ മാനമതിയെന്നും, മാനവതിയെന്നുമാണു്.† ഇവരുടെ മക്കൾക്കു് മാനകന്നനും, മാന

---

* C. Gopalan Nair, History of Waynad.

† ഭാഗം 143.

വരെന്നും അതുകൊണ്ട് പേരിട്ടതായും കാണുന്നു.* ബാണകയും, മഹിഷികയും മറ്റൊന്നിലും കാണാത്തവരാണ്. ബാണൻ, മഹിഷൻ എന്നീ അസുരപ്രമാണികളുടെ കഥയോടു ചേർത്ത് പാട്ടിന്റെ കർത്താവ് സൃഷ്ടിച്ചതായിരിക്കാം. ദാരികന്റെ വിശേഷണമായി 'മാനപതി മാനവേന്തൻ' എന്നു ദാരികൻതോറ്റത്തിലും കാണുന്നുണ്ട്.†

## IX

### പതിനൊന്നു് രുദ്രന്മാർ—അഷ്ടവസുക്കൾ—ഭാഗം 114

പതിനൊന്നു രുദ്രന്മാർ:—അജൻ ഏകപാദൻ, അഹിർബുധ്ന്യൻ, ത്വഷ്ടാ, രുദ്രൻ, ഹരൻ, ശംഭു, ത്ര്യംബകൻ, അപരാജിതൻ, ഈശ്വരൻ, ത്രിഭുവനൻ. ബ്രഹ്മാവിന്റെ നെറ്റിയിൽനിന്നു ജനിച്ച രുദ്രൻ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം സ്ത്രീപുരുഷന്മാരായി പിരിഞ്ഞു് പതിനൊന്നുപേരായി പെരുകിയതായി വിഷ്ണുപുരാണത്തിൽ കാണുന്നു.‡

അഷ്ടവസുക്കൾ:—ധരൻ, ധ്രുവൻ, സോമൻ ആപൻ, അനലൻ, അനിലൻ, പ്രത്യൂഷൻ, പ്രഭാസൻ എന്നിവരാണ്.

## X

### കയ്യിലകപ്പെട്ടി.........(ഭാഗം 118)

ഇതു രണ്ടിനും ഓട്ടൻതുള്ളലിൽ പ്രയോഗിച്ച വൃത്തവുമായി സാമ്യം കാണുന്നുണ്ട്. ചമ്പുക്കളിലെ ഗദ്യവും ഇതേ മാതിരിയിലാണ്. താളം മുറുകിയ നൃത്തത്തിനു യോജിച്ച വിധത്തിലാണ് ഇതിന്റെ നിബന്ധനയും. ശങ്കരാചാര്യസ്വാമികളുടെ 'ഭജഗോവിന്ദ'രീതിയെയും ഇതു് അനുസ്മരിപ്പിക്കുന്നുണ്ട്. ഈ രീതിക്ക് ജനങ്ങളുടെ ഇടയിൽ ധാരാളം പ്രചാരമുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. അതോടുകൂടി അതിനു യോജിച്ചുകൊണ്ടുള്ള നൃത്തത്തിനും പ്രചുരപ്രചാരമുള്ളതായി കരുതണം. 'ലക്ഷണമെന്നാലക്ഷണം' (ഭാഗം 112) എന്ന ഭാഗവും വൃത്തബന്ധത്തോടുകൂടിയതാണ്.

* ഭാഗം 144.
† ഭാഗം 55.
‡ ശബ്ദതാരാവലി, 1754.

# XI

ഭാഗം 125

വട്ടമെ.........................ചെവ്വേററിലായോ ? =വൃത്താകാരത്തിലും അഴകിലുമുള്ളതായ ഒരു വാസസ്ഥലം നിനക്ക നിൎമ്മിച്ചു കിട്ടിയോ?

മാടം=മാളിക. ചെ(ാ)വ്വ്=ഭംഗി—മനോഹരത്വം. ഏററം= ആധിക്യം.

പൊന്മാടകടവിലായോ? മാടമെന്നാൽ ഒരുതരം പട്ടു (കൊന്നു് കീഴ്പോട്ടായതു്) എന്നർത്ഥമുണ്ടു്. ഗുണസമൃദ്ധിയെ സൂചിപ്പിക്കുന്നതായി കരുതണം. കാളിക്ക് അകമ്പടിയായിട്ട് ഇവയെല്ലാം വേണമെന്നുണ്ടു്.

കടവിലായോ?=സ്വാധീനത്തിലായോ? (നാരോടി) (ശ്രദ്ധ).

ഏകമ്പക്കളരിമുമ്പിനാൽ......... ...പോലും=കളരിക്കും ഒരു കാളിക്കുമുള്ള ബന്ധം സൂചിപ്പിക്കുന്നു.

ഏകമ്പം—ശരിയായിട്ടുള്ള രൂപമാണെന്നു തോന്നുന്നില്ല

